കലാകൗമുദി

318

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

സെപ്റ്റംബർ 27, 1981

വില: 1 രൂപ 30 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻ നായർ
എൻ. ആർ. എസ്. ബാബു

## എഡിറേറാറിയൽ



## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ട്



പി. എസ് സി. നിയമ ഭേദഗതിയെ ചുററിപ്പററി വളർന്ന രസകരമായ സംഭവത്തെക്കുറിച്ച്.

## സ്പെഷ്യൽ ഫീച്ചർ



കന്യാകുമാരി ജില്ല തമിഴ്നാടിൻെറ ഭാഗമായതോടു കൂടി ആ മണ്ണിൽ ജനിച്ചുവളർന്ന മലയാളികൾ അന്യരായി. രണ്ടാംതരം പൗരന്മാരായി തരംതാണ അവർ നേരിടുന്ന പ്രശ്നങ്ങളാണ് ഈ ഫീച്ചറിൽ ചർച്ചചെയ്യുന്നത്.



നാരായണീയകർത്താവായ മേൽപ്പത്തൂരിൻെറ ഗ്രാമം സന്ദർശിച്ച ശ്രീ. മുസാഫിർ ആ മഹാഭക്തനെ കുറിച്ചെഴുതുന്നു.

## കവിത



## ലേഖനം



## കഥ



## നോവൽ



## യാത്രാവിവരണം



## സിനിമ



## പലവക



## മുഖചിത്രം

പത്മനാഭപുരം കൊട്ടാരം

കെ. എൻ. എസ്. പിക്ചർ ഗ്യാലറി

(12-ാം പേജ് നോക്കുക.)

# കത്തുകൾ

## കൊച്ചിൻ യൂണിവേഴ്സിററി

കലാകൗമുദിയുടെ കഴിഞ്ഞ രണ്ടു ലക്കങ്ങളിലായി പ്രസിദ്ധീകരിക്കപ്പെട്ട 'ആത്മാവു തേടുന്ന യൂണിവേഴ്സിററി' ഉജ്ജ്വലമായിട്ടുണ്ട്. പക്ഷേ, കൗമുദി ന്യൂസ് സർവീസ് ലേഖകൻെറ ദൃഷ്ടിയിൽപെടാതെപോയ ഏറെക്കാര്യങ്ങൾ ഇനിയുമുണ്ട്: പ്രത്യേകിച്ചും കൊച്ചിൻ യൂണിവേഴ്സിററിയിലെ അദ്ധ്യാപകേതരജീവനക്കാരുടെ പ്രശ്നങ്ങൾ.

ഒരു കോക്കസ്സിൻെറ കയ്യിലകപ്പെട്ടുപോയ യൂണിവേഴ്സിററി ഭരണം ജീവനക്കാരുടെ മുഖവും സംഘടനയും നോക്കിയാണ് അവകാശങ്ങൾപോലും അനുവദിക്കുന്നതും നിഷേധിക്കുന്നതും. തങ്ങളുടെ പാശ്ചവത്തിക്കു പ്രൊമോഷൻ കൊടുക്കുവാൻ വേണ്ടി സർവീസിൽ വരുന്നതിനു മുമ്പ് എസ്. എസ്. എൽ. സി. പാസ്സായ ക്ലാസ് 4 ജീവനക്കാർ അടുത്ത പ്രൊമോഷനു് അർഹരല്ല എന്ന വിചിത്രമായ നിയമം പടച്ചുണ്ടാക്കിവിട്ടവരാണ് ഈ യൂണിവേഴ്സിററിയിലെ ഭരണാധികാരികൾ. പാവപ്പെട്ട ഒരു പിന്നോക്കസമുദായക്കാരി പെൺകുട്ടിയുടെ പ്രൊമോഷൻ സാദ്ധ്യതകളാണ് ഈ വിചിത്രമായ തീരുമാനത്തിലൂടെ നശിപ്പിക്കപ്പെട്ടതു്. ആ പെൺകുട്ടി ചെയ്ത പാതകം വിശ്വനാഥമേനോൻ പ്രസിഡൻറായ സംഘടനയിൽ അംഗമായിപ്പോയതാണ്. ഈ കോക്കസ് ഭരണം ഇത്തരം ദ്രോഹപ്രവൃത്തികളുമായി നീങ്ങുമ്പോൾ തിരുവനന്തപുരത്തു നിന്നു് വരികയും കനത്ത തുക ടി. എ. ഇനത്തിൽ എഴുതി വാങ്ങുന്നതിൽ മാത്രം ശ്രദ്ധകാന്തി കാണിക്കുകയും ചെയ്യുന്ന പുരോഗമന പാർട്ടികളിൽപെട്ട സിൻഡിക്കേററ് അംഗങ്ങൾ!

കെ. മോഹനചന്ദ്രൻ,
കൊച്ചിൻ യൂണിവേഴ്സിററി,

II

താങ്കളുടെ വാരികയിൽ കൊച്ചി സർവകലാശാലയെക്കുറിച്ചുവന്ന ഫീച്ചർ കണ്ടു. ഈ കുത്തഴിഞ്ഞ സർവകലാശാലയിലെ ക്രമക്കേടുകൾ വെളിച്ചത്തു കൊണ്ടുവരാൻ കൗമുദി ന്യൂസ് സർവീസ് സ്തുത്യർഹമായ സേവനമാണ് നടത്തിയിട്ടുള്ളതു്.

കൂട്ടത്തിൽ ഷിപ് ടെക്നോളജി ഡിപ്പാർട്ടുമെൻറിനെക്കുറിച്ചുള്ള പരാമർശവും കണ്ടു. ചില കാര്യങ്ങൾ കുറെ കടന്നാണ് സൂചിപ്പിച്ചിരിക്കുന്നതു് എന്നു തോന്നി.

ഇന്നു് ഇന്ത്യയിൽ ഈ വിഷയം പഠിപ്പിക്കുന്ന മററു രണ്ടു സ്ഥാപനങ്ങളോടും കിടപിടിക്കത്തക്ക വിധത്തിലുള്ള ഫാക്കൽട്ടിയാണ് ഈ ഡിപ്പാർട്ടുമെൻറിനുള്ളതു്. ഡോക്ടർ വീബനിൻെറ നേതൃത്വത്തിൽ ഡിപ്പാർട്ട്മെൻറ് അനുദിനം വളർന്നുകൊണ്ടിരിക്കുകയാണ്.

തൊഴിലവസരങ്ങളെക്കുറിച്ചു പറയുകയാണെങ്കിൽ ഇവിടെ നിന്നും പാസ്സായ ആദ്യത്തെ രണ്ടു ബാച്ചുകളിലുള്ളവർ മുഴുവനും ഇന്നു് രാജ്യത്തിൻെറ വിവിധ ഭാഗങ്ങളിലുള്ള ഷിപ്യാർഡുകളിൽ ജോലിനോക്കുകയാണ്. കൊച്ചിൻ ഷിപ്യാർഡിൽ ഈ രണ്ടുവർഷത്തിനിടയ്ക്കു് ആകെ ഒരു നേവൽ ആർക്കിടെക്ററു മാത്രമേ നിയമിതനായിട്ടുള്ളൂ. അദ്ദേഹം ഈ ഡിപ്പാർട്ടുമെൻറിൻെറ സന്തതിയുമാണ്.

കെ. മുകുന്ദൻ,
കൊച്ചിൻ യൂണിവേഴ്സിററി

III

കൊച്ചി യൂണിവേഴ്സിററി നടത്തുന്ന കോഴ്സുകളെപ്പററി തെററായി രേഖപ്പെടുത്തിക്കണ്ടു; 'ബി. ടെക്' എന്ന കോഴ്സിനെപ്പററി. അങ്ങനെ ഒരു കോഴ്സ് അവിടെ തുടങ്ങിയിട്ടില്ല. ആ കോഴ്സ് സായാഹ്നക്ലാസ്സിൽ തുടങ്ങുന്നതിനു സർവകലാശാലാ വൈസ് ചാൻസലർക്കും മററും നിവേദനം സമർപ്പിച്ചെങ്കിലും നാളിതുവരെ ആ കോഴ്സ് തുടങ്ങാൻ യാതൊന്നും ചെയ്തിട്ടില്ല. കേരളത്തിൻെറ ഏറെയോഗവും വ്യവസായകേന്ദ്രവുമായ കൊച്ചിമേഖലയിൽ ഒരു എൻജിനീയറിങ് കോളേജ് ഇല്ലാത്തതിൻെറ അഭാവം കൊച്ചി യൂണിവേഴ്സിററി സ്ഥാപിച്ചു് പ്രവർത്തനം തുടങ്ങുമ്പോൾ പരിഹരിക്കപ്പെടും എന്ന ആശയും ഇനിയും സഫലമായിട്ടില്ല.

പോൾ ജോസഫ്,
കൊച്ചി.

## ഗ്രന്ഥരചനയ്ക്കു് സ്കോളർഷിപ്

കേരളസാഹിത്യ അക്കാദമിയുടെ ഗ്രന്ഥശേഖരം, മാസികാശേഖരം മുതലായവ പ്രയോജനപ്പെടുത്തിക്കൊണ്ടു് ഗവേഷണമൂല്യങ്ങളുള്ള ഗ്രന്ഥങ്ങൾ രചിക്കുന്നതിനു് സ്കോളർഷിപ്പുകളേർപ്പെടുത്തുവാൻ അക്കാദമി ഇത്തവണയും തീരുമാനിച്ചിരിക്കുന്നു. പ്രതിമാസം 500 ക. വീതം വേതനമായി നൽകുന്ന ഈ സ്കോളർഷിപ്പിൽ താല്പര്യമുള്ളവർ വിശദവിവരങ്ങൾക്കായി, അപേക്ഷാഫോറത്തിനു് 35 പൈസ സ്റ്റാമ്പൊട്ടിച്ച കവറോടുകൂടി സെക്രട്ടറി, കേരളസാഹിത്യ അക്കാദമി, ടൗൺ ഹാൾ റോഡ്, തൃശ്ശൂർ-680001 എന്ന വിലാസത്തിൽ എഴുതേണ്ടതാണ്. സ്കോളർഷിപ്പുകളുടെ കാലാവധി ഒരു വർഷത്തേക്കായിരിക്കും. അപേക്ഷകർ സർവകലാശാലാ ബിരുദധാരികൾതന്നെ ആയിക്കൊള്ളണമെന്നില്ല. പൂരിപ്പിച്ച അപേക്ഷകൾ കിട്ടേണ്ട അവസാന തീയതി 1981 നവംബർ 30-ആണ്.

പവനൻ.

## ഉചിതം

കലാകൗമുദിയുടെ 316-ാം ലക്കത്തിലെ എഡിറേറാറിയൽ വളരെ ഉചിതമായി. ഇടതുപക്ഷ കേരള ഗവൺമെൻറിൻെറ ചെയ്തികളെ പലപ്പോഴും പുകഴ്ത്തുന്ന കലാകൗമുദി അവരുടെ തെററുകൾ ചൂണ്ടിക്കാട്ടിയതു് വളരെ നന്നായി. എന്തിനും ഏതിനും ബന്ദും സമരവും നടത്തി ജനജീവിതത്തെ അലോസരപ്പെടുത്താതെ ഭരിക്കാൻ കേരളത്തിലെ ഭരണകക്ഷികൾ തയ്യാറാകണം.

മുതുകുളം സുനിൽ,
ബോംബെ.

## ചരിത്രപരമായ കടമ

മാധവിക്കുട്ടിയെന്ന എഴുത്തുകാരിയെയും കമലാദാസ് എന്ന ഇംഗ്ലീഷ് കവയിത്രിയെയും പരിചയപ്പെടുത്തിയ കലാകൗമുദി ചരിത്രപരമായ ഒരു കടമ നിർവ്വഹിക്കുകയായിരുന്നു. ഇന്നു ജീവിച്ചിരിക്കുന്ന ഏററവും നല്ല വിശ്വകവികളുടെ നിരയിൽ അപ്രധാനമല്ലാത്ത ഒരു സ്ഥാനം കമലാദാസിനുണ്ടു്. മാധവിക്കുട്ടിയുടെ ചില കഥകൾ ലോകചെറുകഥാരംഗത്തെ അതികായനായ ചെക്കോവിൻെറ കഥകളുടെ നിലവാരമുള്ളതാണ്. ഈ വസ്തുത ഇന്നല്ലെങ്കിൽ നാളെ മലയാളികളായ നമ്മളും ലോകവും അംഗീകരിച്ചേ മതിയാവൂ.

സെലിൻ പോത്തൻ,
കോട്ടയം-3

II

ഇവിടെ സത്യം ദിവസവും കരിശിലേറുകയാണ്. തനിക്കു പറയാൻ ധൈര്യമില്ലാത്ത ജീവിതത്തിൻെറ നഗ്നയാഥാർത്ഥ്യങ്ങളെപ്പററി, അനുഭവങ്ങളെപ്പററി മറെറാരാൾ നിസ്സങ്കോചമായി സംസാരിക്കുമ്പോൾ അവരുടെ കഴിവിൽ നാം അസൂയപ്പെടുന്നു. അതു വിവിധ വികാരങ്ങളിലൂടെ പ്രതിഫലിക്കുന്നു.

ഇവിടെ അവനവൻ ജീവിച്ചുപോന്ന വഴികളിലേക്കു തിരിഞ്ഞു നോക്കുകയാണെങ്കിൽ, സത്യസന്ധമായി വികാരങ്ങൾ പ്രകടിപ്പിക്കാൻ കഴിയുന്ന ഏതൊരാൾക്കും മാധവിക്കുട്ടിയിൽ അത്ര വലിയ തെറെറാന്നും കാണാൻ സാധിക്കുമെന്നു തോന്നുന്നില്ല. വളരെ ചെറുപ്പത്തിൽതന്നെ സ്നേഹം നിഷേധിക്കപ്പെട്ടവരാൾ അല്പം സ്നേഹത്തിൻെറ അംശം എവിടെയെങ്കിലും കാണുമ്പോൾ, അതിനു പിറകെ ഓടുമ്പോൾ, അതിൽ ലയിക്കുമ്പോൾ, ജീവിതത്തിനു് അല്പമെങ്കിലും അർത്ഥം കാണാൻ ശ്രമിക്കുമ്പോൾ മററുള്ളവരിലുള്ള കുററം കാണാൻ അതീവ താല്പര്യമുള്ള നമ്മൾക്കു് ആകാശം ഇടിഞ്ഞു വീഴുന്നതുപോലെ തോന്നുന്നെങ്കിൽ തകരാറു് നമ്മുടേതു തന്നെയാണ്. മാധവിക്കുട്ടി സത്യത്തെ വളച്ചുകെട്ടില്ലാതെ ചിത്രീകരിക്കാൻ ശ്രമിച്ചു. അതിനെ അഭിനന്ദിക്കേണ്ടതിനു പകരം നാം അതിനെ കുററപ്പെടുത്തുകയാണു ചെയ്തതു്.

ബാലു.
പാതിരിക്കോട്ട്.



## എഡിറേറാറിയൽ

കലാകൗമുദി
ലക്കം 318

# തേങ്ങാത്തലയന്മാർ

തൃശ്ശൂർ പട്ടണത്തിലെ കട മുതലാളികൾ കച്ചവടം മുടക്കി സമരം ചെയ്യുകയാണ്. ഈ ഷട്ടർ ഇടൽ സമരം കേരളമൊട്ടാകെ പരത്തിക്കളയുമെന്ന ഭീഷണിയുമുണ്ടു്.

സാമൂഹ്യസേവനരംഗത്തെ ഏററവും വലിയ മഹാത്മാക്കളാണ് ഈ മുതലാളിമാരെന്നതിനാൽ അവരുടെ സമരം വിജയിപ്പിക്കേണ്ടതു്, ആന്തുലേമാരാൽ പേരും പെരുമയും ആർജ്ജിച്ചുവരുന്ന മഹത്തായ ഐ—കോൺഗ്രസ്സിൻെറ പാവനവും പരിശുദ്ധവുമായ കർമ്മമായി പരിണമിച്ചിരിക്കുന്നു. കേരളത്തിൽ ആർ. എസ്. എസ്. ഇല്ലാതെ എന്തരു് ഐ—കോൺഗ്രസ്! അതുകൊണ്ടു് അവരും കൂടെയുണ്ടു്.

കടയടച്ചു് സമരംചെയ്യുന്ന ഈ മുതലാളികളുടെ തൊഴിലെന്താണ്? കുറഞ്ഞ വിലയ്ക്കു് സാമാനം വാങ്ങി കൂടിയ വിലയ്ക്കു് കൊടുക്കുക. അല്ലെങ്കിൽ കുറഞ്ഞ വിലയ്ക്കാണ് നൽകുന്നതെന്ന വ്യാജേന വ്യാജസാധനങ്ങൾ വിററു്, വാങ്ങാൻ വരുന്നവരെ പററിക്കുക. കച്ചവടം എന്ന നിരുപദ്രവപരമായ പദം എല്ലാത്തരം തട്ടിപ്പുകളുടെയും, പിടുങ്ങലുകളുടെയും പര്യായമായി ഉയർത്തിയെടുക്കുന്നതിനു് ഈ മുതലാളി വർഗ്ഗം അനുഷ്ഠിച്ചിട്ടുള്ള ത്യാഗം ഐതിഹാസികമാണ്. എത്രയെത്ര പുതിയ പ്രയോഗങ്ങളാണ് അവർ ഭാഷയ്ക്കു് സംഭാവന ചെയ്തിട്ടുള്ളതു്. പട്ടു കച്ചവടം, സ്കൂൾ കച്ചവടം, രാഷ്ട്രീയ കച്ചവടം, സീററ് കച്ചവടം, മാർക്കു് കച്ചവടം, സർട്ടിഫിക്കററ് കച്ചവടം, പെൺ കച്ചവടം, ലൈസൻസ് കച്ചവടം, എൻ. ഒ. സി. കച്ചവടം, ഉദ്യോഗക്കച്ചവടം, അങ്ങനെ പോകുന്നു ആ സംഭാവനകൾ.

ചക്കക്കുരുഭയും തേങ്ങാത്തലയും വച്ചാൽ ഉറുഞ്ചിയ മുഞ്ഞിയുമായി പട്ടറയിലിരുന്നു് തുപ്പലുതൊട്ടു് എണ്ണി, നോട്ടു നാററുന്ന ഈ കച്ചവടക്കാർ നാട്ടുകാരെ ചൂഷണം ചെയ്തു മാത്രം പെരുകുന്ന കുളയട്ടകളാണ്. ഓണവും വിഷുവും റംസാനും ക്രിസ്മസും മാത്രമല്ല, യുദ്ധവും ക്ഷാമവും പ്രളയവും അതുപോലുള്ള മററു ദുരിതകാലങ്ങളും ഈ കുളയട്ടകൾക്കു് ഉത്സവമാണ്.

തൃശ്ശൂരിലെ ഇപ്പോഴത്തെ കടയടപ്പു മഹോത്സവത്തിൻെറ അടിസ്ഥാനകാരണം അവിടത്തെ ചുമട്ടുതൊഴിലാളികൾ അല്പം കൂലി കൂട്ടി ചോദിച്ചതാണ്.

മൊത്തവ്യാപാരികളുടെയും ചില്ലറവ്യാപാരികളുടെയും പൂഴ്ത്തിവയ്പിനു് കൂട്ടുനില്ക്കാൻ ചുമട്ടുതൊഴിലാളിവേണം. ഗുദാമുകളിൽ കള്ളഅട്ടി ഇടാൻ ചുമട്ടുതൊഴിലാളി വേണം. പാതിരാത്രിയിൽ ഗുദാം തുറന്നു് ചരക്കിറക്കിക്കൊണ്ടുപോകാനും ചുമട്ടുതൊഴിലാളിവേണം. അപ്പോഴെല്ലാം ചുമട്ടുതൊഴിലാളികൾ കൊള്ളാം. സി. ഐ. ടി യു. വിൻെറ നീലയുംകൊള്ളാം. ഐ എൻ. ടി. യു. സി. യുടെ ചുവപ്പും കൊള്ളാം. ചുമട്ടുതൊഴിലാളിയുടെ മസിൽ ബലമാണ് മുതലാളികൾക്കു് അന്നേരം ആവശ്യം. കരിഞ്ചന്തയ്ക്കും പൂഴ്ത്തിവയ്പിനും മസിൽ ചലിപ്പിച്ചതിൻെറ കൂലികൂട്ടിത്താ എന്നു് തൊഴിലാളികൾ പറഞ്ഞപ്പോഴാണ് നീലയും ചുവപ്പുമെല്ലാം സമാധാനഭഞ്ജകരായതു്. സാമൂഹ്യവിരുദ്ധരായതു്. ശുദ്ധപോക്കിരികളും തെമ്മാടികളുമൊക്കെയായതു്.

പിന്നെ താമസിച്ചില്ല, കരിങ്കാലികൾ നയിക്കുന്ന ഐ—കോൺഗ്രസ്സിനെ കൂട്ടുപിടിച്ചു് തൃശ്ശൂരിലെ മുതലാളികൾ കച്ചവടം രാഷ്ട്രീയമാക്കി. അത്തരം താല്പര്യങ്ങളുടെ സംരക്ഷകരായ കേരളത്തിലെ കുത്തകപത്രങ്ങൾ 'സംഭവം ഭയങ്കരം' എന്നു് അച്ചനിരത്തി. കടകൾ അടഞ്ഞുകിടക്കുന്നതുകൊണ്ടു് ജനങ്ങൾ കഷ്ടപ്പെടുന്നു എന്നു പറഞ്ഞു് അവർ കണ്ണീരൊഴുക്കി. പട്ടിയെ അവർ ആടാക്കി. പ്രതിയെ വാദിയുമാക്കി.

കട അടച്ചിടാൻ കട മുതലാളികൾക്കു് സ്വാതന്ത്ര്യമുണ്ടെങ്കിൽ അതു തുറപ്പിക്കാൻ നാട്ടുകാർക്കും അവകാശമുണ്ട്. നാട്ടുകാരുടെ ഈ അവകാശം ഉറപ്പുചെയ്യാൻ ഗവണ്മെൻറിനു ബാദ്ധ്യതയുമുണ്ടു്. തേങ്ങാത്തലയന്മാരുടെ ബ്ലാക്ക് മെയിലിങ്ങിനെ നേരിടേണ്ടതു് പാരകൊണ്ടാണ്, സംസ്കൃതശ്ലോകം ചൊല്ലിയല്ല.

നാല്, ഒഴിവുകൾ.

ആറു കക്ഷികൾ.

കക്ഷികളാറും മപ്പടിച്ചു നില്ക്കുന്നു. മാററാനാരും തയ്യാറല്ല. സംഗതി വിട്ടുകൊടുക്കാൻ പററുന്നതല്ല. പി. എസ്. സി. യാണ്. ഓരോ കക്ഷിക്കും വേണം ഓരോ ഒഴിവിൽ നോമിനിയെ വയ്ക്കാനുള്ള അവകാശം.

പക്ഷേ, ഒഴിവ് നാലല്ലേ ഉള്ളൂ. ഏതെങ്കിലും രണ്ടു കക്ഷികൾ പിന്മാറിയേ തീരൂ.

ആരുമാറും?

സി. പി. എം?

പററുന്ന കാര്യമല്ല. രാജ്യം ഭരിക്കുന്ന മുന്നണിയിലെ ഏററവും പ്രമുഖ കക്ഷിയാണ്. വീരന്മാരുടേയും ശൂരന്മാരുടേയും പരാക്രമികളുടേയും കക്ഷി. ഇത്രയുംനാൾ പല വിട്ടുവീഴ്ചകളും കാണിച്ചിരിക്കുന്നു, മുന്നണിഭരണം നിലനില്ക്കണമല്ലോ എന്നു കരുതി. ഇത്തവണ വിടാനും വീഴ്ച ചെയ്യാനുമൊന്നും പററില്ല. പക്ഷേ, വലുതായി വാദിക്കേണ്ടി വന്നില്ല. മററു കക്ഷികളും സമ്മതിച്ചു: ഒരു സീററ് നിങ്ങൾ എടുത്തോ, തക്കമില്ല.

പ്രശ്നം തീരാൻ പോകുന്നില്ലല്ലോ. ഇനി മൂന്നു സീററും അഞ്ചു കക്ഷികളും. ആരുമാറും?

കോൺഗ്രസ്?

കോൺഗ്രസ്സിനു സീററ് ഒന്നു കിട്ടിയേ തീരൂ. വെറും സീററുപോരാ. ചെയർമാൻ സീററുതന്നെ കിട്ടണം. അന്തസ്സിന്റെ പ്രശ്നമാണ്. അഖിലേന്ത്യാരാഷ്ട്രീയത്തിൽ തൽക്കാലം ചില ബുദ്ധിമുട്ടുകൾ ഉണ്ടെങ്കിലും, കേരളത്തിൽ പാർട്ടിക്കു മുട്ടുമടക്കേണ്ട കാര്യമൊന്നുമില്ല. പി. എസ്. സി. യിലെ ആ സീററ് കിട്ടിയേ തീരൂ.

പിന്നെ കേരള കോൺഗ്രസ്? മാണി വിടുകയില്ല. മുഖ്യമന്ത്രിസ്ഥാനംതന്നെ കിട്ടേണ്ടിയിരുന്ന കക്ഷിയാണ്. ചില ചില സാഹചര്യങ്ങളിൽ ആ സ്ഥാനം പിന്നീടുമതിയെന്നു കരുതി എന്നുമാത്രം. പക്ഷേ, പി. എസ്. സി. യിലെ ഒരു മെമ്പർസ്ഥാനം പാർട്ടിക്കു കിട്ടിയേ തീരൂ.

സി. പി. ഐ? നല്ലകാര്യം. തെങ്ങുമം കാത്തുനിൽക്കുന്നു വെളിയം വിടുമോ?

ലീഗ്? അഖിലേന്ത്യാ മുസ്ലിംലീഗ്? സി. എച്ച്. ലീഗിനു്, ഭരണ ലീഗിനെ

> പി. എസ്. സി. യുടെ അംഗസംഖ്യ കൂട്ടണം. എന്തു ചെയ്യണം? ഓർഡിനൻസിറക്കാം. അല്ലെങ്കിൽ നിയമത്തിൽ ഭേദഗതി വരുത്താം. പക്ഷേ ഭേദഗതി ചെയ്യാൻ നിയമം വേണമല്ലോ? ഇരുട്ടത്തു് പൂച്ചയെ തപ്പിയതിനെ അനുസ്മരിപ്പിക്കുന്ന ഒരു സംഭവം.

സമുദായത്തിന്റെ മുമ്പിൽ വെട്ടിവീഴ്ത്താൻ മററൊന്നും വേണ്ട.

പിന്നെ ആർ. എസ്. പി. യോ? ബേബി ജോണിന്റെയും ഉണ്ണിയുടെയും കക്ഷിക്കു്. പി. എസ്. സി. മെമ്പർസ്ഥാനം വേണ്ടെന്നു പറയാൻ തക്ക ധൈര്യമുള്ളവർ ആർ?

പക്ഷേ, സീററു നാലല്ലേയുള്ളൂ? അങ്ങനെ ഒടുവിൽ അധികം ചിന്തയൊന്നും കൂടാതെ, വലിയ തർക്കമൊന്നും കൂടാതെ ഭരണകക്ഷികളുടെ പരമാധികാരസമിതി തീരുമാനമെടുത്തു:

പി. എസ്. സി. യിലെ അംഗങ്ങളുടെ എണ്ണം ഒമ്പതാക്കുക. അങ്ങനെ ഇപ്പോഴുള്ള നാലു് ഒഴിവു് ആറാക്കുക.

ആറുകക്ഷികൾ. ആറ് ഒഴിവുകൾ.

കുശാൽ. ആലിംഗനങ്ങളോടെ അവർ ഐക്യം ഊട്ടിയുറപ്പിച്ചു.

പക്ഷേ, അപ്പോൾ ഒരു സംശയം. ഭരണകക്ഷികളുടെ ഏകോപനസമിതിനേതാക്കളുടെ സംശയം: പി. എസ്. സി. യിലെ അംഗസംഖ്യകൂട്ടണമെങ്കിൽ നിയമം ഭേദഗതി ചെയ്യേണ്ടതില്ലേ—പി. എസ്. സി. ആക്ട്? ആക്ട് ഭേദഗതി ചെയ്യണമെങ്കിൽ അതിനുള്ള ബില്ല് എഴുതിയുണ്ടാക്കണ്ടേ? ബില്ല് എഴുതി ഉണ്ടാക്കണമെങ്കിൽ അതിനു കുറേ സമയം വേണ്ടേ? ബില്ലെഴുതി ഉണ്ടാക്കി നിയമസഭയിൽ അവതരിപ്പിച്ചു പാസ്സാക്കി വരുമ്പോൾ സമയം കുറെ ആവില്ലേ? പി. എസ്. സി. യിലെ ഒഴിവുകൾ നികത്താതെ ഇങ്ങനെ ഇട്ടു നീട്ടുന്നതു ഭംഗിയാണോ?

സംശയം വലിയ ചിന്താക്കുഴപ്പമായി.

നിയമം ഭേദഗതി ചെയ്യണമെങ്കിൽ മുൻകൂട്ടി രാഷ്ട്രപതിയുടെ അനുമതി വാങ്ങണമെന്ന് ഒരുകൂട്ടർ. മുൻകൂർ അനുമതി വേണ്ട, ബില്ലു പാസ്സാക്കിയ ശേഷം രാഷ്ട്രപതിയുടെ അനുമതിക്കു് അയച്ചാൽ മതിയെന്നു് മറെറാരു കൂട്ടർ. പി. എസ്. സി. സംസ്ഥാന ഭരണത്തിലുള്ള വിഷയമായതിനാൽ കേന്ദ്രവുമായി ആലോചിക്കേണ്ട കാര്യമില്ലെന്നു മറെറാരു കൂട്ടർ.

ഏകോപനസമിതിയുടെ ചർച്ചകൾ അങ്ങനെ നീണ്ടുനീണ്ടു പോയി.

ഒന്നും നടക്കുന്നില്ല. പി. എസ്. സി. യിലെ ഒഴിവുകൾ നികത്താതെ കിടക്കുന്നതു് ഭരണകക്ഷിക്കാർ തമ്മിലുള്ള അവകാശത്തർക്കം മൂലമാണെന്നു് വെളിയിൽ ബഹളമായി: പങ്കുവയ്ക്കൽ സംബന്ധിച്ചു തർക്കം മൂത്തു് പി.എസ്.സി. അനാഥമായിരിക്കുന്നു; അവിടെ നിയമനങ്ങൾക്കു് ഇൻറർവ്യൂ നടക്കുന്നില്ല; ഉദ്യോഗാർത്ഥികൾ കാത്തുകാത്തു് കുഴയുന്നു; ഉദ്യോഗങ്ങൾ ഒഴിഞ്ഞുകിടക്കുന്നതുമൂലം ജനങ്ങൾ കഷ്ടത്തിലായിരിക്കുന്നു. ഇതെന്തു ഭരണം? പ്രതിപക്ഷം കളിയാക്കി.

ഏകോപനസമിതി വീണ്ടും കൂടി. നിയമം ഭേദഗതി ചെയ്യാനും രാഷ്ട്രപതിയുടെ അനുമതി വാങ്ങാനുമൊക്കെ തല്ക്കാലം ബുദ്ധിമുട്ടായതിനാൽ നമുക്കൊന്നുചെയ്യാം: തല്ക്കാലം ഗവർണറെക്കൊണ്ടു് ഒരു ഓർഡിനൻസിറക്കി കാര്യംകാണാം. പി. എസ്. സി. യിലെ നിയമനങ്ങൾ നടത്താം.

## കൗമുദി ന്യൂസ് സർവീസ്

ഗുഡ് ഐഡിയ. ഓർഡിനൻസ് മതി.

അപ്പോൾ ഒരു ഏകോപനം ചൂണ്ടിക്കാണിച്ചു: നിയമസഭ കൂടിക്കൊണ്ടിരിക്കുകയാണ്. അതിനാൽ ഓർഡിനൻസ് ഇറക്കുന്നതു് ജനകീയ മര്യാദയാണോ?

അതും ശരിയാണ്. ഓർഡിനൻസ് ഇപ്പോൾ ഇറക്കുന്നതു മര്യാദയല്ല.

മര്യാദയും ജനാധിപത്യവും നോക്കിയിരുന്നാൽ പി. എസ്. സി.യിലെ നിയമനങ്ങൾ എന്തുചെയ്യും? പി. എസ്. സി. യിൽ ആരുമില്ലെന്നു് പി. എസ്. സി. ക്കാർതന്നെ ബഹളംകൂട്ടുന്നു. എന്തു ചെയ്യും?

ഏകോപനസമിതിക്കാർ തലപുകച്ചു.

ദിവസങ്ങൾ അങ്ങനെ നീണ്ടു.

ഒരു ദിവസം കൃഷിവകുപ്പുമന്ത്രി കെ. ആർ. ഗൗരി ചോദിച്ചു: നമുക്കു ഭേദഗതി ചെയ്യേണ്ട ആ നിയമം എവിടെ? കാണട്ടെ.

മുമ്പ് പി. എസ്. സി. യുടെ അധികാരങ്ങൾ വിപുലമാക്കിയപ്പോൾ അതിനായി നിയമം ഭേദഗതി ചെയ്തിരുന്നു. (സർക്കാരാഫീസുകളിലെ നിയമനങ്ങൾ മാത്രം കൈകാര്യം ചെയ്തിരുന്ന പി. എസ്. സി.ക്കു് പിന്നീടു് കോർപ്പറേഷനുകളിലേയും മററും ഉദ്യോഗാർത്ഥികളെ തിരഞ്ഞെടുക്കാനുള്ള അധികാരം നൽകിയപ്പോൾ അതിനായി നിയമം ഭേദഗതി ചെയ്തിരുന്നു.) ആ ഓർമ്മവച്ചാണ് ഏകോപനസമിതിക്കാർ നിയമം ഭേദഗതി ചെയ്താലേ പി.എസ്.സി.യുടെ അംഗസംഖ്യ കൂട്ടാനൊക്കൂ എന്നു പറഞ്ഞതു്. (ഏകോപനസമിതി എന്നാൽ പല തവണ ഈ രാജ്യം ഭരിച്ചിട്ടുള്ള മന്ത്രിമാരും മന്ത്രിമാരുടെ പിന്നിലെ കിംഗ്മേക്കർമാരുമൊക്കെ ഉൾപ്പെട്ടതാണെന്നു പറയേണ്ടതില്ലല്ലോ.)

മന്ത്രി ഗൗരി എവിടെ ആ നിയമം എന്നു ചോദിച്ചപ്പോൾ ഉദ്യോഗസ്ഥന്മാർ നിയമംതേടി ഓട്ടംതുടങ്ങി.

എവിടെ ആ നിയമം? സർക്കാരിന്റെ നിയമവകുപ്പു് തപ്പാത്ത അലമാരയില്ല. തപ്പോടു തപ്പ്. തപ്പിത്തപ്പി അവസാനം അവർ കണ്ടുപിടിച്ചു; അങ്ങനെ ഒരു നിയമം ഇല്ല!

എന്തു്? അങ്ങനെ ഒരു നിയമം ഇല്ല? നിയമമില്ലാതെ എന്തു നിയമനം? എന്തു ഭരണം? ഉണ്ട്, നിയമം.

പിന്നെയും നിയമജ്ഞന്മാർ അജ്ഞത മാററാൻ ഓട്ടം തുടങ്ങി. പി. എസ്. സി. നിയമം കണ്ടുപിടിച്ചേ തീരൂ. മന്ത്രിമാർ കാത്തിരിക്കുന്നു. മന്ത്രിസഭയ്ക്കു കാര്യം തീരുമാനിച്ചേ തീരൂ. പി. എസ്. സി. നിയമനങ്ങൾ നീട്ടാവതല്ല. അംഗസംഖ്യ കൂട്ടിയേ തീരൂ. ഏകോപനസമിതിയുടെ ഉഗ്രശാസന ശിപാർശരൂപത്തിൽ വന്നിരിക്കുന്നു.

നിയമം എവിടെ?

ഒടുവിലാണ് ആൽമരച്ചോട്ടിലിരുന്ന ഏതോ സിദ്ധാർത്ഥനു് ബോധോദയം ഉണ്ടായതു്. പി. എസ്. സി. ആക്ട് എന്ന ഒരു ആക്ടില്ല തന്നെ. പി. എസ്. സി. സംഘടിപ്പിക്കാൻ മന്ത്രിമാർ സഭകൂടി ഒരു തീരുമാനമെടുത്താൽ മതി—ശ്രീബുദ്ധൻ പറഞ്ഞു.

വാട്ട്! ഹു സെഡ് സോ?

ഞങ്ങൾ എല്ലാടവും തപ്പി. ഒടുവിൽ കണ്ടുപിടിച്ചു. പി. എസ്. സി. യിലെ അംഗസംഖ്യ കൂട്ടാൻ ക്യാബിനററ് തീരുമാനിച്ചാൽമതി. അങ്ങനെ ഇന്ത്യൻ ഭരണഘടനയിൽ പറഞ്ഞിട്ടുണ്ട്.

ഭരണഘടനവന്നു. പേജുകൾ മറിഞ്ഞു. ഖണ്ഡികകൾ എഴുതി.

കറക്ട്.

ഭരണഘടനപ്രകാരം പി. എസ്. സി. സംഘടിപ്പിക്കുന്നു. ഭരണഘടനപ്രകാരം തന്നെ പി. എസ്. സി. പുനസ്സംഘടിപ്പിക്കുന്നു. ഭരണഘടനപ്രകാരം തന്നെ പി. എസ്. സി. അംഗബലം കൂട്ടുന്നു. മുമ്പ് മൂന്നായിരുന്നു. അതു് ആറായി ഉയർത്തിയതു് അന്നു് ക്യാബിനററ് തീരുമാനപ്രകാരമായിരുന്നു.

നിയമവകുപ്പിലെ വിദ്വാന്മാർ തങ്ങളുടെ മഹത്തായ ഈ കണ്ടുപിടിത്തത്തിൽ അന്യോന്യം പ്രശംസിച്ചു. ഞെളിഞ്ഞു. രോമാഞ്ചവുംകൊണ്ടു.

അങ്ങനെ രണ്ടരമാസത്തെ നീണ്ട ചർച്ചകൾക്കും ഗവേഷണത്തിനുംശേഷം പി. എസ്. സി. യേയും മന്ത്രിസഭയേയും ഏകോപനസമിതിയേയും ജനങ്ങളെയും രാജ്യത്തെയും കേരളസർക്കാരിന്റെ നിയമവകുപ്പു രക്ഷിച്ചു!

●

ഇതു് ഇവിടെ സംഭവിച്ചതാണ്. ഏകോപനസമിതിക്കാർ നിയമങ്ങളെപ്പററി എപ്പോഴും ഓർത്തുകൊള്ളണമെന്നില്ല. മന്ത്രിമാരും ഓർത്തുകൊള്ളണമെന്നില്ല. മന്ത്രിമാർക്കു് അപ്പപ്പോൾ ആവശ്യമായ നിയമവിവരങ്ങളും ഉപദേശങ്ങളും നൽകാനാണ് നിയമവകുപ്പ് ഉണ്ടാക്കിവച്ചിരിക്കുന്നതു്. പി. എസ്. സി. ക്കാര്യത്തിലെന്നപോലെ ഇങ്ങനെ നെട്ടോട്ടം ഓടുന്ന ഒന്നാണ് ഇവിടത്തെ നിയമവകുപ്പ് എങ്കിൽ അങ്ങനെ ഒരു വകുപ്പിനെ സെക്രട്ടേറിയററിൽ വച്ചുകൊണ്ടിരിക്കേണ്ട കാര്യമുണ്ടോ?

'എവിടെ ആ നിയമം' എന്നു് ഒരു മന്ത്രിയെങ്കിലും ചോദിച്ചില്ലായിരുന്നെങ്കിൽ നമ്മുടെ നിയമജ്ഞന്മാർ ഇപ്പോൾ പി. എസ്. സി. അംഗങ്ങളുടെ എണ്ണം കൂട്ടാൻ ബില്ലുണ്ടാക്കിത്തുടങ്ങിയേനെ!



# യുദ്ധവും രാഷ്ട്രീയവും

**പ്രൊഫ: കെ. പി. കരുണാകരൻ**

**സൈ**നികസന്നാഹങ്ങളുടെയും സൈനികസംഘർഷങ്ങളുടെയും ഒരു പുതിയ കാലാവസ്ഥ ലോകത്തിന്റെ പല ഭാഗങ്ങളിലും ഉടലെടുത്തുവരുന്നു. ഉദാഹരണത്തിന് സോവിയററ് പട്ടാളം അഫ്ഗാനിസ്ഥാനിൽ താവളമടിച്ചിരിക്കുന്നു. അവർ പോളണ്ടിലേക്കു കടന്നുചെല്ലുമോയെന്നത് ഇനിയും വ്യക്തമല്ല. എൽസാൽവഡോറിൽ സംഘർഷം നിറഞ്ഞുനിൽക്കുന്നു. ഇറാനും ഇറാക്കുമാകട്ടെ തീക്ഷ്ണമായ യുദ്ധത്തിലും. ഇസ്രേലികൾ ഇറാക്കിന്റെ അണുനിലയങ്ങൾ നശിപ്പിച്ചു. പാകിസ്ഥാനു നൽകപ്പെടുന്ന അമേരിക്കൻ സൈനികസഹായം ഇന്ത്യയെ ആശങ്കപ്പെടുത്തുന്നു. ശീതയുദ്ധത്തിന്റെ മടങ്ങിവരവിനെക്കുറിച്ചും നാം കേൾക്കുന്നു.

എങ്കിലും യുദ്ധത്തെ ഒരു രാഷ്ട്രീയ ഉപകരണമെന്ന നിലയിൽ ഉപയോഗിക്കുന്നതിന് അവഗണിക്കാൻ കഴിയാത്ത പരിമിതികൾ ഇപ്പോൾ നിലവിലുണ്ട്. മററു പലതിനോടൊപ്പവും വ്യക്തമായ ശാക്തേയചേരികളും നിലവിലില്ല. അതുകൊണ്ട് ഇപ്പോൾ നടക്കുന്ന സൈനികസന്നാഹങ്ങൾക്ക് പഴയതുപോലുള്ള രാഷ്ട്രീയ പ്രാധാന്യം ഉണ്ടാകില്ല.

ന്യൂക്ലിയർ ആയുധങ്ങളുടെ ആവിർഭാവം യുദ്ധമാണ് രാഷ്ട്രീയമെന്ന പഴമൊഴിയെ ആകെ തിരുത്തിക്കുറിച്ചു. ആയുധങ്ങളുടെ വ്യാപനവും പുതിയ പുതിയ കണ്ടുപിടിത്തങ്ങളും ചില വൻശക്തികളുടെ കൈവശമുള്ള ന്യൂക്ലിയർ ആയുധങ്ങളുടെ വൻശേഖരണങ്ങളുമൊക്കെ ചേർന്ന് യുദ്ധരാഷ്ട്രീയത്തിന്റെ പ്രശ്നങ്ങളെ സങ്കീർണ്ണമാക്കിയിട്ടുണ്ട്. ഒരു രാഷ്ട്രീയ ഉപകരണമെന്ന നിലയിൽ യുദ്ധത്തിന്റെ സ്വഭാവത്തിൽ ഗുണപരമായ വ്യതിയാനങ്ങൾ വരുത്തുന്നതിന് ഈ ശാസ്ത്ര-സാങ്കേതിക വിപ്ലവങ്ങൾക്കു കഴിഞ്ഞിട്ടുണ്ടെന്നത് ശ്രദ്ധേയമാണ്.

യുദ്ധത്തെക്കുറിച്ച് വളരെയധികം എഴുതിയിട്ടുള്ള ജർമ്മൻ തത്വചിന്തകനായ ക്ലാസ്‌വിക്സ് രേഖപ്പെടുത്തിയിരിക്കുന്നു:

"യുദ്ധം രാഷ്ട്രീയ നടപടിയാണെന്നു നാം മനസ്സിലാക്കി. അത് ഒരു യഥാർത്ഥ രാഷ്ട്രീയ ഉപകരണവും കൂടിയാണ്, രാഷ്ട്രീയകച്ചവടത്തിന്റെ ഒരു തുടർച്ചയും..." അണ്വായുധ യുഗത്തിൽ യുദ്ധത്തെക്കുറിച്ചു മാവോ എഴുതി: "മററു മാർഗ്ഗങ്ങൾ ഉപയോഗിച്ചുള്ള രാഷ്ട്രീയത്തിന്റെ ഒരു തുടർച്ചയാണ് യുദ്ധം. രാഷ്ട്രീയം ഒരു പ്രത്യേകഘട്ടത്തിലേക്ക് വളരുകയും അതിനപ്പുറം സാധാരണമാർഗ്ഗങ്ങളുപയോഗിച്ചു നീങ്ങാൻ പ്രയാസപ്പെടുകയും ചെയ്യുമ്പോൾ ആ പ്രയാസങ്ങളൊക്കെ യുദ്ധം തട്ടിമാററുന്നു." ഈ ആശയങ്ങളൊക്കെ ഇപ്പോൾ പുനഃപരിശോധന ചെയ്യേണ്ടിയിരിക്കുന്നു.

1945-ൽ ഹിരോഷിമയിലും നാഗസാക്കിയിലും നടന്ന ആററംബോംബ് സ്ഫോടനത്തെപ്പോലും ഒരു രാഷ്ട്രീയ ആയുധമായാണ് കണക്കാക്കിയിരിക്കുന്നത്. ആ സ്ഫോടനം രണ്ടാം ലോകമഹായുദ്ധത്തിന്റെ ദൈർഘ്യം കുറച്ചുവെന്നും അമേരിക്കൻ നഷ്ടങ്ങളെ പരിമിതപ്പെടുത്തിയെന്നും പറയപ്പെടുന്നു. കൂടാതെ, രണ്ടാം ലോകമഹായുദ്ധത്തിന് അന്ത്യം കുറിച്ച ആ അവസാന നടപടി, ശീതയുദ്ധാരംഭത്തിന്റെ ആദ്യപടിയായും കണക്കാക്കപ്പെടുന്നു. സ്ഫോടനത്തിലൂടെ അമേരിക്ക സോവിയററ് റഷ്യയ്ക്കു താക്കീതു നൽകുകയായിരുന്നു. അണ്വായുധങ്ങളുടെ കുത്തകക്കാർ തങ്ങളാണെന്ന് പരോക്ഷമായി റഷ്യയെ അറിയിക്കുകയായിരുന്നു അമേരിക്ക.

## 1945-നു ശേഷം

1949 ആയതോടെ സോവിയററ് യൂണിയനും സ്വന്തമായി ന്യൂക്ലിയർ ആയുധങ്ങൾ വികസിപ്പിച്ചു. അങ്ങനെ അന്തർദ്ദേശീയ രാഷ്ട്രീയത്തിൽ ഒരു പുതിയ സ്ഥിതിവിശേഷം സംജാതമായി. ലോകത്തിന്റെ മിക്കവാറും എല്ലാ ഭാഗങ്ങളെയും സ്പർശിച്ചുകൊണ്ട് ഈ രണ്ട് ശാക്തേയ ചേരികളും തമ്മിലുള്ള ശീതയുദ്ധം ശക്തിപ്പെട്ടുവരുന്നതാണ് ആയിരത്തിത്തൊള്ളായിരത്തി അൻപതുകൾ കണ്ടത്. അതിനു മുമ്പ് ഒരിക്കലും അധികാരത്തിനുവേണ്ടി, ലോകവ്യാപകമായരീതിയിൽ, ഇത്തരമൊരു ശീതയുദ്ധം രണ്ടു വൻശക്തികൾ തമ്മിൽ ഉണ്ടായിട്ടില്ല. പക്ഷേ, 1945നും 1980-നുമിടയ്ക്ക് അവർ തമ്മിലുള്ള ആയുധപ്പോരാട്ടങ്ങളൊന്നും സംഭവിച്ചില്ല. ആയിരത്തിത്തൊള്ളായിരത്തി നാല്പതുകളും അൻപതുകളും ശീതയുദ്ധത്തിന്റെ തീക്ഷ്ണത ശരിക്കും ദർശിച്ചു. സൈനിക ബേസുകൾ ഉണ്ടാക്കുന്നതിലും യുദ്ധോപകരണ നിർമ്മാണത്തിലും സൈനിക സഖ്യ രൂപീകരണങ്ങളിലുമൊക്കെയായിരുന്നു ആ പോരാട്ടങ്ങൾ. ബർലിൻ, കൊറിയ, ക്യൂബ തുടങ്ങി ഒട്ടനവധി മേഖലകളിൽ സംഘർഷങ്ങളുണ്ടായി. പക്ഷേ, വൻശക്തികൾ തമ്മിൽ നേരിട്ടുള്ള ഒരുയുദ്ധത്തിലേക്ക് അതു തിരിഞ്ഞില്ലെന്നതു ശ്രദ്ധേയമാണ്. 'കോൾഡ് വാറും', 'ഡിററൻറും', അധീശസംഘർഷങ്ങളുമൊക്കെ ഉണ്ടായെങ്കിലും വൻശക്തികൾ തമ്മിലുള്ള പോരാട്ടങ്ങൾ എക്കാലത്തും 'കോൾഡ്' ആയിരുന്നതല്ലാതെ ഒരിക്കലും 'ഹോട്ട്' യുദ്ധമായി മാറിയില്ല. ഏതെങ്കിലും ഒരു വൻശക്തി നേരിട്ട് പങ്കാളിയായ യുദ്ധങ്ങൾ എത്രയെങ്കിലും സംഭവിച്ചിരിക്കാം. പക്ഷേ, ഇരുകൂട്ടരും ഒരുമിച്ച് രംഗത്തുവന്ന സംഭവങ്ങൾ ഉണ്ടായിട്ടില്ല. വളർന്നുവരുന്ന അന്താരാഷ്ട്രബന്ധങ്ങളുടെ സ്വഭാവം പരിശോധിക്കുമ്പോൾ ഇരുശക്തികളും തമ്മിൽ പൂർണ്ണമായ തോതിലുള്ള ഒരു യുദ്ധത്തിന് സാദ്ധ്യതയേയില്ലെന്നു തോന്നുന്നു. ജർമ്മനിക്കും ഇററലിക്കും ജപ്പാനും ഒന്നാം ലോകമഹായുദ്ധത്തിന്റെ അവസാനം സംഭവിച്ചതുപോലുള്ള ഒരു നിരുപാധിക കീഴടങ്ങലിലേക്കു ഏതെങ്കിലും ഒരു വൻശക്തി വീണുപോയേക്കാമെന്ന അവസ്ഥയിൽ എത്തിച്ചേരുന്ന ഒരു യുദ്ധം ഉണ്ടാകാനിടയില്ല. ഒരു വൻശക്തിയും യുദ്ധത്തെ ഒരു രാഷ്ട്രീയ ഉപകരണമെന്ന നിലയിൽ മറെറാന്നിനെതിരെ ഉപയോഗിക്കുമെന്ന നിലയിലല്ല. അന്താരാഷ്ട്ര രാഷ്ട്രീയത്തിൽ ഇതൊരു പുതിയ പരിതഃസ്ഥിതി സൃഷ്ടിച്ചിരിക്കുന്നു. മുമ്പാണെങ്കിൽ, വൻശക്തികളും ഗ്രൂപ്പുകളും തമ്മിലുള്ള ഏററുമുട്ടലുകൾ ഏതെങ്കിലുമൊന്നിനേറതായ ഒരു ഗ്രൂപ്പിന്റെ സൈനിക പരാജയത്തിൽ അവസാനിക്കുമായിരുന്നു. ശക്തി സന്തുലനത്തെപ്പോലും (Balance of power) നിയന്ത്രിച്ചിരുന്നതു യുദ്ധങ്ങളായിരുന്നു. ഇപ്പോൾ ശക്തിസന്തുലനമില്ല, ഭീകരസന്തുലനമേയുള്ളൂ (Balance of terror). പക്ഷേ, ഈ ഭീകരസന്തുലനം സമാധാനമല്ല. അധികാര അധീശത്വത്തിനുവേണ്ടിയുള്ള സംഘട്ടനങ്ങൾ, ആയുധ സംഘട്ടനങ്ങളൊഴികെയുള്ള പല മുഖങ്ങളിലൂടെയും പ്രത്യക്ഷപ്പെട്ടു. യുദ്ധത്തിനുവേണ്ടിയുള്ള തയ്യാറെടുപ്പുപോലുമുണ്ടായി.

## വൻശക്തികളുടെ ചെറിയ യുദ്ധങ്ങൾ

യുദ്ധാനന്തരലോകത്തിൽ, പലപ്പോഴും യുദ്ധങ്ങളായി വളർന്ന അധികാരസംഘർഷങ്ങളിൽ ഏതെങ്കിലുമൊരു വൻശക്തി പങ്കാളിയായിരുന്നു. പക്ഷേ, ഇരുകൂട്ടരും നേരിട്ട് ഏററുമുട്ടേണ്ടിവന്ന അവസരങ്ങൾ ഉണ്ടായില്ല. പ്രസ്തുത യുദ്ധങ്ങളുമൊക്കെ ഏതെങ്കിലും ഒരു വൻ ശക്തിയിൽ ഒതുങ്ങിനിന്ന ചെറിയ യുദ്ധങ്ങളായിരുന്നു. എപ്പോഴും ഒരു വൻശക്തി അണിയറയ്ക്കുള്ളിൽനിന്നു കരുക്കൾ നീക്കിയതുകൊണ്ട് അവയൊന്നും വലിയ യുദ്ധങ്ങളായില്ല.

ചില ഉദാഹരണങ്ങൾ: രണ്ടാംലോകമഹായുദ്ധം കഴിഞ്ഞയുടൻ, ഗ്രീസിലെ ആഭ്യന്തരയുദ്ധത്തിൽ ബ്രിട്ടൻ ഇടപെട്ടു. ഗ്രീസിലെയും ടർക്കിയിലെയും ഗവൺമെൻറുകളുടെ സഹായത്തിൽ പരസ്യമായി അമേരിക്ക രംഗത്തുവന്നു. പക്ഷേ, സോവിയററ് യൂണിയനാകട്ടെ ഒരു ആയുധസംഘട്ടനത്തിലേക്കു ചെന്നുചാടാതെ ഒഴിഞ്ഞുനിന്നു.

കിഴക്കൻ യൂറോപ്പിലും ചൈനയിലും കമ്മ്യൂണിസ്ററുകളെ സോവിയററ് യൂണിയൻ സഹായിച്ചു. കിഴക്കൻ യൂറോപ്പിലും കിഴക്കൻ ജർമ്മനിയിലും സോവിയററ് സൈന്യത്തിന്റെ സാന്നിദ്ധ്യംതന്നെ ഉണ്ടായിരുന്നു. കമ്മ്യൂണിസ്ററുകളെ സഹായിച്ചുകൊണ്ട് ചെക്കോസ്ലോവാക്യയുടെ ഭരണത്തെ റഷ്യ തങ്ങളുടെ നിയന്ത്രണത്തിലാക്കി. പക്ഷേ, അമേരിക്കയും പടിഞ്ഞാറൻ യൂറോപ്യൻ രാഷ്ട്രങ്ങളും ഈ സംഭവങ്ങളിൽ നേരിട്ട് ഇടപെട്ടില്ല.

ആഭ്യന്തരകാരണങ്ങളാണ് ചൈനയിൽ കമ്മ്യൂണിസ്ററുകളെ അധികാരത്തിലെത്തിച്ചതെന്നാണ് യു. എസ്. വൈററ് പേപ്പർ പറയുന്നത്. പക്ഷേ, അത് ഒഴിവാക്കാൻ അമേരിക്ക ശ്രമിച്ചിരുന്നു. കമ്മ്യൂണിസ്ററുകൾക്കാകട്ടെ വൻതോതിലുള്ള സോവിയററ് സഹായവും ലഭിച്ചിരുന്നു.

ഈ രാഷ്ട്രങ്ങളിലൊന്നും ഒരു വലിയ യുദ്ധം പൊട്ടിപ്പുറപ്പെട്ടില്ല. 1950-ൽ കൊറിയയിൽ വൻതോതിലൊരു ആയുധസംഘട്ടനം ഉണ്ടായി. പടിഞ്ഞാറൻ രാഷ്ട്രങ്ങൾ, പ്രത്യേകിച്ച് അമേരിക്ക, അതിൽനേരിട്ട് പങ്കാളികളായി. പക്ഷേ, റഷ്യ വടക്കൻകൊറിയയ്ക്കും, പിന്നീട് ചൈന യുദ്ധത്തിൽ പങ്കാളിയായപ്പോൾ ചൈനയ്ക്കും സഹായം നല്കിക്കൊണ്ട് ഒഴിഞ്ഞുനിന്നു.

ബോംബിടുന്നതിനു മുമ്പുതന്നെ യുദ്ധത്തിൽ നാമാവശേഷമായിരുന്ന ജപ്പാനിൽ, 1945-ൽ ആററംബോംബ് ഇട്ട അമേരിക്ക, കൊറിയയിൽ വൻതോതിലുള്ള ചൈനീസ് സൈനികാക്രമണം ഉണ്ടായപ്പോൾ അത്തരമൊന്ന് ആവർത്തിച്ചില്ലെന്നത് പ്രത്യേക പ്രാധാന്യമർഹിക്കുന്നു. വളരെ അപൂർവ്വമായേ, യുദ്ധരംഗത്ത് ഒരു വൻശക്തിക്ക് അത്തരമൊരു മനസ്സംയമനം തോന്നാറുള്ളൂ. അണ്വായുധങ്ങൾ ഉപയോഗിക്കണമെന്ന് നിർദ്ദേശിച്ച അമേരിക്കൻ ജനറലിന്റെ ഉപദേശത്തെ, നേരത്തെ അതിന് അനുമതി കൊടുത്തിരുന്ന അമേരിക്കൻ പ്രസിഡൻറ് തള്ളിക്കളയുകയാണുണ്ടായത്.

ഒട്ടനവധി ദേശീയവും അന്തർദ്ദേശീയവുമായ ഘടകങ്ങൾ 'അവസാന ആയുധങ്ങൾ' ഉപയോഗിക്കുന്നതിൽനിന്ന് അമേരിക്കൻ ഗവൺമെൻറിനെ തടഞ്ഞുനിറുത്തി. ഈ അണ്വായുധയുഗത്തിൽ, യുദ്ധങ്ങളെ ലാഘവത്തോടെ ഒരു രാഷ്ട്രീയ ആയുധമാക്കി ഉപയോഗിക്കാൻ കഴിയില്ലെന്ന് വാഷിങ്ടണ് മനസ്സിലായി. ഏററവും കുറഞ്ഞത്, ഒരു രാഷ്ട്രീയ ഉപകരണമെന്ന നിലയിലുള്ള യുദ്ധങ്ങളുടെ പരിമിതികളെപ്പററിയും വാഷിങ്ടൺ മനസ്സിലാക്കി.

ഈ വസ്തുതയുടെ ഏററവും നല്ല ഉദാഹരണമാണ് വിയററ്നാം. ഒരു വൻശക്തി, അതിന്റെ കൈവശമുള്ള എല്ലാ ആയുധങ്ങളും ഉപയോഗിക്കാതെ യുദ്ധരംഗത്തുനിന്ന് പിന്മാറാൻ പ്രേരിതമായി. ഏതാണ്ട് ഇതേ രീതിയിലുള്ള—പൂർണ്ണമായ സാമ്യമില്ലെങ്കിലും—ഒരു അനുഭവമാണ് സോവിയററ് യൂണിയന് അഫ്ഗാനിസ്ഥാനിൽ നേരിടേണ്ടിവന്നിരിക്കുന്നത്. മററു പലതിനോടുമൊപ്പം ഭൂരാഷ്ട്രീയം (Geopolitics ഇവിടെ സോവിയററ് യൂണിയന് അനുകൂലമാണ്. പക്ഷേ, മികച്ച ആയുധശക്തികൊണ്ട് റഷ്യ അവസാനം വിജയം നേടുമോയെന്നത് കണ്ടുതന്നെ അറിയണം. എന്നാൽ, ഒരു കാര്യം വ്യക്തമാണ്. അഫ്ഗാനിസ്ഥാനിലെ ഈ അവസാനിക്കാത്ത യുദ്ധത്തിന് റഷ്യ കൊടുക്കേണ്ടി വന്നിരിക്കുന്ന രാഷ്ട്രീയ വില വമ്പിച്ചതാണ്.

ഭൂരാഷ്ട്രീയം സോവിയററ് യൂണിയന് അനുകൂലമല്ലാത്ത ക്യൂബയിലാകട്ടെ, അമേരിക്കയിൽനിന്ന് വലിയ ഭീഷണികൾ ഉണ്ടായപ്പോൾ റഷ്യയ്ക്കു തന്ത്രപരമായ ചില പിന്മാററലുകൾ നടത്തേണ്ടിവന്നു. പക്ഷേ, അമേരിക്കയ്ക്കും വേണ്ടതുപോലെ മുന്നോട്ടു നീങ്ങാൻ സധിച്ചില്ല. കാസ്ട്രോയുടെ ഗവൺമെൻറിനെ തള്ളിയിടാൻ അവർക്കു കഴിഞ്ഞില്ല.

> **യുദ്ധോപകരണ നിർമ്മാണരംഗത്തെ ശാസ്ത്ര-സാങ്കേതിക വിപ്ലവങ്ങൾ, ഒരു രാഷ്ട്രീയ ആയുധമെന്ന നിലയിൽ യുദ്ധത്തിന് പരിമിതികൾ കല്പിക്കുന്നു. സംയമനമാണ് ഇന്ന് ആഗോള രാഷ്ട്രീയത്തിന്റെ മുഖമുദ്ര.**

സോവിയററ് യൂണിയൻ, അവർക്കു വേണ്ടത് ഹംഗറിയിലും ചെക്കോസ്ലോവാക്യയിലും നടപ്പാക്കി. യുഗോസ്ലാവ്യയിലും അൽബേനിയയിലും അവർക്ക് അതു സാധിച്ചില്ല.

വളരെ പരിമിതമായ തോതിൽമാത്രമേ, യുദ്ധങ്ങളെയും യുദ്ധഭീഷണികളെയും, രാഷ്ട്രീയ ഉപകരണമെന്ന നിലയിൽ ഉപയോഗിക്കാൻ കഴിയൂവെന്നാണ് ഇതൊക്കെ തെളിയിക്കുന്നത്.

## മററു ശക്തികളുടെ യുദ്ധങ്ങൾ

വൻശക്തികളുടെ യുദ്ധങ്ങളിൽനിന്ന് പ്രധാനപ്പെട്ട മററു ശക്തികളുടെ യുദ്ധങ്ങളിലേക്കു നോക്കിയാൽ ചിത്രം വ്യത്യസ്തമായിരിക്കും. പ്രധാനപ്പെട്ട ഒന്ന്, ഈ യുദ്ധങ്ങൾ ഏറെക്കാലം നീണ്ടുനിൽക്കുന്നുവെന്നതാണ്. ഇറാൻ നേതാക്കന്മാരുടെ അടുത്തകാലത്തെ പ്രസ്താവനകളും ഇതു തെളിയിക്കുന്നു. ആരബ്-ഇസ്രായേലി യുദ്ധത്തിൽ പലപ്പോഴും സൈനികമേന്മകൊണ്ട് ഇസ്രായേൽ മുന്നിട്ടുനിന്നു. 1962-ലെ ഇന്ത്യാ-ചീനാ യുദ്ധവും പിന്നീടു നടന്ന ഇന്ത്യാ-പാക് യുദ്ധങ്ങളും വലിയൊരളവോളം യുദ്ധരംഗങ്ങളിലെ സാമർത്ഥ്യപ്രകടനങ്ങളിൽ ഒതുങ്ങിനിന്നു. ഈ യുദ്ധങ്ങളിലൊക്കെത്തന്നെ വിജയിച്ച രാഷ്ട്രം ഏതെങ്കിലും തരത്തിലുള്ള നിയന്ത്രണം പാലിച്ചിരുന്നുവെന്നതും യുദ്ധങ്ങളൊന്നുംതന്നെ സ്വാഭാവികമായി അവസാനിക്കേണ്ട രീതിയിൽ അവസാനിച്ചില്ലെന്നതും ശ്രദ്ധേയമാണ്. മറെറാരുവിധത്തിൽ പറഞ്ഞാൽ, തോൽവിയേററ രാഷ്ട്രത്തിന് നിരുപാധികമായ ഒരു കീഴടങ്ങൽ വേണ്ടിവന്നില്ല.

വളരെ പ്രധാനപ്പെട്ട മറെറാരു സംഭവവികാസവുമുണ്ട്. അന്തർദ്ദേശീയ രാഷ്ട്രീയത്തിൽ, ഈ യുദ്ധങ്ങളൊന്നും ശാക്തേയഘടനയിൽ കാര്യമായ മാററങ്ങൾ സൃഷ്ടിച്ചില്ല. വമ്പിച്ച കുഴപ്പങ്ങളൊന്നും സൃഷ്ടിക്കില്ലെന്നതുകൊണ്ടും, ഈ യുദ്ധലക്ഷ്യറികളെയൊക്കെ താങ്ങാൻ കെല്പുണ്ടെന്നതുകൊണ്ടും അന്തർദ്ദേശീയ രാഷ്ട്രീയ സംവിധാനം ഇത്തരം യുദ്ധങ്ങൾക്കു വേണ്ട പരിതഃസ്ഥിതികൾ ഒരുക്കിക്കൊടുത്തതുപോലെ തോന്നുന്നു. തങ്ങൾ മഹത്തായ കുരിശുയുദ്ധങ്ങളിലാണ് ഏർപ്പെട്ടിരിക്കുന്നതെന്നാണ്, ഈ ചെറിയ യുദ്ധങ്ങളിലെ പങ്കാളികളൊക്കെ പ്രഖ്യാപിക്കുന്നതെങ്കിലും, ഈ യുദ്ധങ്ങളൊക്കെ വളരെ നിസ്സാരമായ സംഭവങ്ങളായേ മററു രാഷ്ട്രങ്ങൾ, പ്രത്യേകിച്ച് വൻശക്തികൾ, കണക്കിലെടുത്തിട്ടുള്ളൂ. ചിലപ്പോഴൊക്കെ വൻശക്തികൾ ഏതെങ്കിലും ഒരു കക്ഷിയെ സഹായിക്കാറുണ്ട്. പക്ഷേ, ഇതുതന്നെ വളരെ പരിമിതമായ രീതിയിൽ മാത്രമാണ്. ഇന്ത്യാ-പാക് യുദ്ധങ്ങൾ ഉദാഹരണങ്ങളാണ്.

ചെറിയ ശക്തികൾ തമ്മിലുള്ള യുദ്ധങ്ങൾ, ചിലപ്പോഴൊക്കെ, പരിമിതമായ രാഷ്ട്രീയ ലക്ഷ്യങ്ങൾ നേടുന്നതിന് അവ സഹായകരമായിത്തീരുമെന്ന് തെളിയിച്ചിട്ടുണ്ട്. പക്ഷേ, ഈ ചെറിയ യുദ്ധങ്ങളിൽപോലും, ഒരിക്കലും നിരുപാധികമായ ഒരു കീഴടങ്ങൽ ഉണ്ടാവില്ല. ഇസ്രായേലികൾക്ക് അത് മനസ്സിലായിട്ടുണ്ട്, അവരുടെ എതിരാളികൾക്കും.

രാഷ്ട്രീയ ആയുധങ്ങളെന്ന നിലയ്ക്ക് യുദ്ധങ്ങളുടെ ഫലശൂന്യതയെക്കുറിച്ചുള്ള ധാരണയില്ലായ്മയാണ് പശ്ചിമേഷ്യയുടെ ദുരന്തം. അവിടെ സൈനികസന്നാഹങ്ങൾക്ക് ഒരു ഹീറോയിക് ഇമേജ് സൃഷ്ടിച്ചിരിക്കുന്നു. തുടർച്ചയായ ദുരന്തങ്ങളും പരാജയങ്ങളും അവരെ യാതൊരു പാഠവും പഠിപ്പിച്ചിട്ടില്ല. എണ്ണയുടെ ഉയർന്ന വിലകൊണ്ട് അന്താരാഷ്ട്രരംഗത്ത് അസാധാരണമായ കളികൾ കളിക്കുവാൻ ഈ മേഖലയിലെ രാഷ്ട്രങ്ങൾക്കു കഴിയുന്നു. പക്ഷേ, ഇത് അവരെ രാഷ്ട്രീയമായി പക്വമതികളാക്കുകയോ അവരുടെ നയതന്ത്രങ്ങൾക്ക് മേന്മ നൽകുകയോ ചെയ്തിട്ടില്ല. ഇറാൻ-ഇറാക്ക് യുദ്ധത്തിൽ, മറെറാന്നുകൂടിയുണ്ട്. യുദ്ധത്തെയും രാഷ്ട്രീയത്തെയും കുറിച്ചുള്ള മദ്ധ്യകാല ചിന്താഗതിയുടെ പ്രസക്തിയാണ് ഇവിടെ പ്രശ്നം.



ഗബ്രിയെൽ ഗാർഷെ മാർക്കസ്

# കാഞ്ഞായുടെ ഗുരു

ഗബ്രിയെൽ ഗാർഷെ മാർക്കസ്

**1957.** വസന്തത്തിലെ ഒരു നനഞ്ഞ പ്രഭാതത്തിൽ പാരീസിലെ സെൻറ് മൈക്കേൽ നടപ്പാതയിലൂടെ ഭാര്യ മേരി. വെൽഷുമൊത്തു നടന്നുനീങ്ങുന്ന ആളെ കണ്ടപ്പോഴേ ഞാൻ തിരിച്ചറിഞ്ഞു. പാതയുടെ മറുവശത്തുടെ ലക്സംബർഗ് ഗാർഡൻസിലേക്കു നടക്കുകയായിരുന്നു, അദ്ദേഹം. ഇട്ടുപഴകിയ കൗബോയ് പാൻറ്സും വരയൻ ഷർട്ടും ഫുട്ബാൾ കളിക്കാരൻെറ തൊപ്പിയുമായിരുന്നു വേഷം.

ലോഹക്കമ്പി പൊതിഞ്ഞ നന്നേ ചെറിയ വട്ടക്കണ്ണടമാത്രം അദ്ദേഹത്തിൻേറതാണെന്നു തോന്നിയില്ല. അകാലത്തിൽ അപ്പൂപ്പനായ മട്ട്. അദ്ദേഹത്തിനു 59 കഴിഞ്ഞു. തടിയും കുറവല്ല. എങ്കിലും അദ്ദേഹം ആശിച്ചതുപോലെ മൃഗീയശക്തിയുടെ പ്രതീതിയൊന്നും തോന്നിച്ചില്ല. നേർത്ത അരക്കെട്ടും കുറേൻ ഷൂസിനു മുകളിൽ കൊലുന്നനെ കണ്ട ശോഷിച്ച കാലുകളുമാണു കാരണം. പഴയ പുസ്തകങ്ങൾ വിൽക്കുന്ന കടകൾക്കും സോർബോണിൽ നിന്നു പാഞ്ഞെത്തുന്ന യുവാക്കൾക്കുമിടയിൽ അദ്ദേഹത്തിൽ ജീവൻ തുളുമ്പി നിന്നു. വെറും നാലു വർഷത്തിനകം മരണം തേടിവരുമെന്ന് ആരറിഞ്ഞു!

പതിവുപോലെ കടുകിടനേരം എന്നിലെ പരസ്പരം മത്സരിക്കുന്ന കടമകൾക്കിടയിൽ ഞാൻ അറച്ചുനിന്നു. ഒരു അഭിമുഖം തരമാക്കണമോ അതോ, പാത മുറിച്ചു ചെന്ന് അദ്ദേഹത്തോട് എനിക്കുള്ള അതിരില്ലാത്ത ആദരവ് പ്രകടമാക്കണമോ. അറിയില്ല. രണ്ടായാലും എനിക്ക് ഒരേ അസൗകര്യം തടസ്സം നിൽക്കുന്നു. അന്നും ഞാൻ ഇന്നേപ്പോലെ മുറി ഇംഗ്ലീഷാണു പറയുക. അദ്ദേഹത്തിനു വശമുള്ള കാളപ്പോരുകാരുടെ സ്പാനിഷിനെക്കുറിച്ചും നല്ല ഉറപ്പില്ല. അതുകൊണ്ട് ആ നിമഷത്തിൻെറ തനിമ കവരുമായിരുന്ന രണ്ടും ഞാൻ ചെയ്തില്ല. പകരം ഇരു കൈയും വായിൽ ചേർത്ത് വനത്തിലെ ടാർസനെപ്പോലെ ഒരു പുറത്തുനിന്നു മറുപുറത്തേക്ക് കൂക്കിവിളിച്ചു: "മെയ്സ്ട്രോ!"

അവിടെ തിങ്ങിഞെരുങ്ങിയ വിദ്യാർത്ഥികൾക്കിടയിൽ മറ്റൊരു മാസ്റ്ററുണ്ടാവില്ലെന്ന് ഏണസ്റ്റ് ഹെമിങ്ങ്‌വേയ്ക്കറിയാമായിരുന്നു. അദ്ദേഹം തിരിഞ്ഞ്, കൈയുയർത്തി കാസ്റ്റില്ല്യിയൻ ഭാഷയിൽ ഒരു കുട്ടിയുടെ ശബ്ദത്തിൽ വിളിച്ചു പറഞ്ഞു: "അഡിയോസ് അമിഗോ!" അന്നു മാത്രമാണ് ഞാൻ അദ്ദേഹത്തെ കണ്ടത്.

അന്നു ഞാൻ, പ്രസിദ്ധപ്പെടുത്തിയ ഒരു നോവലും കൊളംബിയായിലൊരു സാഹിത്യ സമ്മാനവും അവകാശപ്പെടാവുന്ന 28 കാരനായ ഒരു പത്ര പ്രവർത്തകനായിരുന്നു എങ്കിലും പാരീസിൽ ലക്ഷ്യം കൂടാതെ അലയുകയായിരുന്നു. പൊരുത്തം നന്നേ ചുരുങ്ങിയ രണ്ടു വടക്കേ അമേരിക്കൻ നോവലിസ്റ്റുകളായിരുന്നു എൻെറ മഹാഗുരുക്കന്മാർ. അവർ അന്നോളം പ്രസിദ്ധീകരിച്ച എല്ലാ കൃതികളും ഞാൻ വായിച്ചിരുന്നു. വെറും രസത്തിനല്ല. മറിച്ച്, തികച്ചും വ്യതിരിക്തവും അന്യാദൃശവുമായ രണ്ടു സാഹിത്യ രചനാരീതികളെക്കുറിച്ച് പഠിക്കാൻ.

അവരിലൊരാൾ വില്യം ഫോക്ക്നർ ആയിരുന്നു. അദ്ദേഹത്തെ ഞാൻ കണ്ടിട്ടേയില്ല. കാർട്ടിയർ-ബ്രെസ്സനെടുത്ത ചിത്രത്തിലേതുപോലെ വെളുത്ത രണ്ടു പട്ടിക്കുട്ടികളുടെ അരികിൽ മുറിക്കൈയൻ ഷർട്ടിട്ട് കൈ ചൊറിഞ്ഞുനിൽക്കുന്ന കർഷകനായി മാത്രമേ അദ്ദേഹത്തെ എനിക്കു സങ്കല്പിക്കാനാവൂ. പാതയുടെ മറുവശത്തു നിന്ന് എന്നോടു വിടപറഞ്ഞ്, എൻെറ ജീവിതത്തിൽ എന്നും നിലനിൽക്കുന്നതെന്തോ സംഭവിച്ചുവെന്ന തോന്നൽ എന്നിൽ അവശേഷിപ്പിച്ച് ക്ഷണനേരത്തിൽ കടന്നുപോയ ആ മനുഷ്യനായിരുന്നു രണ്ടാമൻ.

നോവലിസ്റ്റുകൾ മറ്റുള്ളവരുടെ നോവലുകൾ വായിക്കുന്നത് അവയുടെ രചനാരഹസ്യം പഠിക്കാനാണെന്ന് ആരോപറഞ്ഞു. അതു ശരിയാണെന്ന് ഞാൻ കരുതുന്നു. അച്ചടിത്താളിൽ പതിഞ്ഞുകാണുന്ന രഹസ്യങ്ങൾ ഞങ്ങളെ തൃപ്തരാക്കുന്നില്ല. ഞങ്ങൾ പുസ്തകത്തിൻെറ തുന്നലുകൾ തേടുന്നു. വിവരിക്കാനാവാത്തവിധം ഞങ്ങളതിനെ തുണ്ടുകളാക്കി അതിൻെറ തനതായ സ്പന്ദനത്തിൻെറ നിഗൂഢതയറിഞ്ഞ് വീണ്ടും കൂട്ടിച്ചേർക്കുന്നു.

ഫോക്ക്നറുടെ കൃതികളിൽ ഇതൊരു വൃഥാവ്യായാമമാണ്. എഴുതുവാനെന്തെങ്കിലും ചിട്ട അദ്ദേഹത്തിനുണ്ടായിരുന്നുവെന്നു തോന്നുന്നില്ല. സ്ഫടികക്കടയിൽ മേയാൻവിട്ട ആട്ടിൻപറ്റംപോലെ തൻേറതായ വേദലോകത്തിൽ അദ്ദേഹം തപ്പിത്തടയുന്നു. അദ്ദേഹത്തിൻെറ കൃതിയുടെ ഒരു താൾ അഴിച്ചുപണിയാൻ മുതിർന്നാൽ സ്ഥാനംമറന്ന സ്പ്രിങ്ങുകളും ആണികളും ചുറ്റും ചിതറിക്കിടക്കുന്നുവെന്നു തോന്നും.

എന്നാൽ ഹെമിങ്ങ്‌വേയാകട്ടെ, പ്രചോദനവും ആവേശവും ഉന്മാദവും ലേശം കുറവാണെങ്കിൽ കൂടി ഉജ്ജ്വലമായ പാരുഷ്യത്തോടെ, ചരക്കുവണ്ടികളിലെന്നപോലെ ആണികളെല്ലാം പുറമേ കാട്ടുന്നു. അതുകൊണ്ടാവാം, ഫോക്ക്നർ എൻെറ ആത്മാവിനോട് സംവദിക്കുന്ന എഴുത്തുകാരനാണ്. എന്നാൽ എൻെറ തൊഴിലിനെ ഏറ്റവും സ്വാധീനിച്ചത് ഹെമിങ്ങ്‌വേയാണ്. അദ്ദേഹത്തിൻെറ കൃതികളിലൂടെമാത്രമല്ല; എഴുത്തിൻെറ ശാസ്ത്രത്തിൽ ശില്പചാതുരിക്കുള്ള സ്ഥാനത്തെക്കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന അതിശയനീയമായ അറിവിലൂടെയും.

പാരീസ് റെവ്യൂവിലെ ജോർജ് പ്ലിംപ്ടണുമായി നടത്തിയ ചരിത്രപ്രസിദ്ധമായ അഭിമുഖസംഭാഷണത്തിൽ സൃഷ്ടിപരതയെക്കുറിച്ചുള്ള കാല്പനിക ധാരണകൾ അദ്ദേഹം ഖണ്ഡിച്ചു. സാമ്പത്തികഭദ്രതയും ശരീരസൗഖ്യവും രചനയ്ക്ക് സഹായകമാണ്; വാക്കുകൾ ചിട്ടയായി നിരത്തുന്നതാണ് ഒരു വലിയപ്രശ്നം; രചന വഴിമുട്ടിനിൽക്കുമ്പോൾ തൻേറതന്നെ കൃതികൾ ഒരാവർത്തി വായിച്ച്, രചന ഒരിക്കലും സുഗമമായിരുന്നില്ലെന്ന് ഓർക്കുക നന്ന്; സന്ദർശകരും ടെലിഫോണുമില്ലാത്ത എവിടെയും സാഹിത്യസൃഷ്ടി നടത്താനാവും; സാധാരണ പറഞ്ഞുകേൾക്കുന്നപോലെ പത്രപ്രവർത്തനം സാഹിത്യകാരൻെറ ശ്മശാനമല്ല, മറിച്ച്, വൈകാതെ പിന്തള്ളിയാൽ അത് അയാളുടെ ഈററില്ലമാവും.

"സാഹിത്യസൃഷ്ടി മുഖ്യ തിന്മയും ഏറ്റവും വലിയ ആഹ്ലാദവുമായാൽ മരണത്തിനു മാത്രമേ അതു മുടക്കാനാവൂ," അദ്ദേഹം പറഞ്ഞു.

അദ്ദേഹത്തിൻെറ അവസാന പാഠം തൻെറ ഈ കണ്ടുപിടിത്തമായിരുന്നു. അടുത്തനാൾ എവിടെ തുടങ്ങണമെന്ന് ഉറപ്പായാലേ ഓരോ ദിവസത്തെയും പണി നിറുത്താവൂ. സാഹിത്യ രചനയെക്കുറിച്ച് ഇതിനെക്കാൾ ഉപകാരപ്രദമായ മറ്റൊരുപദേശി ഉള്ളതായി എനിക്കു തോന്നുന്നില്ല. എഴുത്തുകാർ ഭയക്കുന്ന ഒന്നുണ്ട്; ഒഴിഞ്ഞ താളും ഒഴിഞ്ഞ മനസ്സുമായി തുടങ്ങുന്ന പ്രഭാതത്തിൻെറ വേദന. അതിന് ഏറ്റവും പറ്റിയ മരുന്നാണ് ഹെമിങ്ങ്‌വേ ഉപദേശിച്ചത്.

ഹെമിങ്ങ്‌വേയുടെ കൃതികളെല്ലാം, തൻെറ ആത്മചോദന ഉജ്ജ്വലമെങ്കിലും ക്ഷണികമാണെന്നു കാട്ടുന്നു. ടെക്നിക്കിന് അമിതപ്രാധാന്യം നൽകുന്ന അദ്ദേഹത്തിൻെറ ആന്തരിക സംഘർഷം നോവലിൻെറ അതിബൃഹത്തായ രംഗഭൂവിൽ ഉടനീളം കാക്കാനാവില്ല. അത് അദ്ദേഹത്തിൻെറ സ്വഭാവത്തിൻെറ ഭാഗമായിരുന്നു. മഹത്തായ സ്വന്തം പരിമിതികൾ അതിലംഘിക്കാൻ ശ്രമിച്ചുവെന്നതാണ് അദ്ദേഹം ചെയ്ത പ്രമാദം. അതുകൊണ്ടു തന്നെയാണ് അനാവശ്യമായ ചേരുവകൾ മറ്റ് എഴുത്തുകാരെക്കാൾ കൂടുതൽ അദ്ദേഹത്തിൽ മുഴച്ചുകാണുന്നതും.

പരിധിവിട്ടു വളർന്ന, അധികം ചെലുത്തിയ ചെറുകഥകൾപോലെയാണ് അദ്ദേഹത്തിൻെറ നോവലുകൾ. നേരേമറിച്ച്, അദ്ദേഹത്തിൻെറ കഥകളുടെ വൈശിഷ്ട്യം അവയിൽ എന്തോ കുറവുള്ള പ്രതീതി ജനിപ്പിക്കുന്നുവെന്നതാണ്. അതുതന്നെയാണ് അവയുടെ നിഗൂഢ സൗന്ദര്യത്തിനു നിദാനവും. നമ്മുടെ കാലഘട്ടത്തിലെ ഏറ്റവും മഹാന്മാരായ എഴുത്തുകാരിൽ ഒരാളായ ജോർജ് ലൂയി ബോർഹസിനും ഇതേ പരിമിതികളുണ്ട്. പക്ഷേ, അവ മറിച്ചുകടക്കാൻ ശ്രമിക്കാതിരിക്കാനുള്ള വിവേകം അദ്ദേഹം കാട്ടി.

ഫ്രാൻസിസ് മകോംബർ, സിംഹത്തെ ഉന്നമാക്കിവച്ച ഒററ വെടി നായാട്ടിലെ വലിയൊരു പാഠം തെളിയിക്കുക മാത്രമല്ല; സാഹിത്യരചനയുടെ ശാസ്ത്രീയത പൂർണ്ണതയിലെത്തുകയുമാണവിടെ. തൻെറ ഒരു ചെറുകഥയിൽ ഹെമിങ്ങ്‌വേ എഴുതി, ലിറിയയിലെ ഒരു മുരിക്കുററൻ ഒരു കാളപ്പോരുകാരൻെറ മാറിലൂരസി കടന്നുപോയശേഷം "തിരിവു കടക്കുന്ന പൂച്ചയെപ്പോലെ" മടങ്ങിവന്നുവെന്ന്.

താഴ്മയോടെ പറയട്ടെ, അത്യുന്നതന്മാരായ സാഹിത്യകാരന്മാരിൽനിന്നു മാത്രം വെളിവാകുന്ന ദൈവീക സാഹസങ്ങളിലൊന്നാണ് ആ കണ്ടെത്തൽ. ഹെമിങ്ങ്‌വേയുടെ കൃതികളിലാകെ ഇത്തരം ലളിതവും ഓക്കാപ്പുറത്തുള്ളതുമായ കണ്ടുപിടിത്തങ്ങൾ കാണാം. അവ സാഹിത്യരചനയെക്കുറിച്ചുള്ള സ്വന്തം നിർവചനം അദ്ദേഹം രൂപപ്പെടുത്തിയതെങ്ങനെയെന്നു കാട്ടുന്നു; ഒരു മഞ്ഞുപാളിപോലെ, അടിയിൽ എട്ടിൽ ഏഴുഭാഗം വ്യാപ്തിയുണ്ടെങ്കിലേ അതിനു നിലനില്പുള്ളൂ.

തൻെറ നോവലുകളിലൂടെയല്ല, പ്രത്യുത ചിട്ടപ്പെടുത്തിയ ചെറുകഥകളിലൂടെമാത്രമേ ഹെമിങ്ങ്‌വേ പ്രശസ്തി അർഹിക്കുന്നുള്ളൂ എന്നതിനു കാരണം ടെക്നിക്കിനെക്കുറിച്ചുള്ള ഈ അവബോധമാണെന്നു തീർച്ച. ഫോർ ഹൂം ദ ബെൽ ടോൾസിനെക്കുറിച്ചു സംസാരിക്കുമ്പോൾ ആ പുസ്തകം രചിക്കുംമുമ്പ് അതേപ്പററി പദ്ധതിയൊന്നും മെനഞ്ഞിരുന്നില്ലെന്നും എഴുതിക്കൊണ്ടിരിക്കേ അനുദിനം അതു വളർന്നുവന്നതാണെന്നും അദ്ദേഹം പറയുകയുണ്ടായി. അത് അദ്ദേഹം പറയേണ്ടതില്ല. അത്രയ്ക്കു പ്രകടമാണത്.

1950-ൽ പുസ്തകം പ്രസിദ്ധീകൃതമായപ്പോൾ രൂക്ഷമായ വിമർശനമുണ്ടായി. പക്ഷേ വിമർശനം ലക്ഷ്യം മറന്നതായി; ഹെമിങ്ങ്‌വേയെ അതു വല്ലാതെ വേദനപ്പിച്ചു. ഹവാനയിലിരുന്ന് അദ്ദേഹം സ്വയംന്യായീകരിക്കാൻ നോക്കി. അദ്ദേഹത്തെപ്പോലെ ബഹുമാന്യനായ ഒരു സാഹിത്യകാരനു തീരെ അനുയോജ്യമല്ലാത്ത ഭാഷയിൽ ഒരു ടെലിഗ്രാമിലൂടെ അദ്ദേഹം പൊട്ടിത്തെറിച്ചു. തൻെറ ഏറ്റവും മികച്ച നോവൽ മാത്രമായിരുന്നില്ല, അങ്ങേയററം വ്യക്തിപരവുമായിരുന്നു അത്. പൊയ്പോയ കാലത്തിൻെറ ഓർമ്മകളും വരുംകാലങ്ങളിൽ പതിയിരിക്കുന്ന ദുർവ്വിധിയെക്കുറിച്ചുള്ള വിഷാദചിന്തകളുംപേറി അനിശ്ചിതമായ ശരത്കാലത്തിൻെറ പ്രഭാതത്തിൽ രചിച്ച കൃതി.

തൻെറ രചനകളിലൊന്നും സ്വന്തം സത്ത ഏറെ ഉരുകാൻ ഹെമിങ്ങ്‌വേ ഒരിക്കലും തുനിഞ്ഞില്ല. എന്നല്ല, ഇത്രയേറെ ചാരുതയും മൃദുലതയും സ്വന്തമായിട്ടും തൻെറ ജീവിതത്തേയും പ്രവൃത്തിയേയും ചൂഴ്ന്ന അടിസ്ഥാനവികാരം വെളിവാക്കാൻ അദ്ദേഹത്തിനായില്ല—വിജയത്തിൻെറ വ്യർത്ഥത. തൻെറ മുഖ്യ വക്താവിൻെറ പുറമേ ശാന്തവും സ്വാഭാവികവുമായ മരണം, സ്വന്തം ആത്മഹത്യയുടെ പ്രച്ഛന്ന പ്രതിരൂപമായിരുന്നു.

ഒരു സാഹിത്യകാരൻെറ കൃതികളോടൊപ്പം തീവ്രസ്നേഹത്തോടെയേറെനാൾ ജീവിക്കുമ്പോൾ കല്പനയും യാഥാർത്ഥ്യവും വേർതിരിക്കാനായില്ലെന്നു വരും. ഏറെ ദിവസങ്ങളിൽ എത്രയോ മണിക്കൂറുകൾ ഞാൻ പ്ലേസ് സെൻറ് മൈക്കേലിലെ റെസ്റ്റോറൻറിൽ വായനയിൽ മുഴുകിക്കഴിഞ്ഞു. ഊഷ്മളവും പരിശുദ്ധവും ഹൃദ്യവുമായതിനാൽ അവിടം സാഹിത്യസൃഷ്ടിക്ക് യോജിച്ച സ്ഥലമാണെന്ന് അദ്ദേഹം കരുതിയിരുന്നു. ശീതക്കാററ് ആഞ്ഞടിച്ച ഒരു ദിവസം അദ്ദേഹത്തിൻെറ മുന്നിൽ കടന്നുചെന്ന ആ പെൺകുട്ടിയെ കാണാൻ ഞാനെന്നും കൊതിച്ചു. കാക്കയുടെ ചിറകുപോലെ മുടി മുഖത്തേക്കു ചരിച്ചുവെട്ടിയ അതിസുന്ദരിയായ പെൺകുട്ടി.

"നീ എൻേറതാണ്, പാരീസും എനിക്കുള്ളതാണ്." തൻെറ രചനകൾക്കു സ്വതഃസിദ്ധമായ കൈവശപ്പെടുത്തലിൻെറ നിശിതശക്തിയോടെ അദ്ദേഹം അവൾക്കായെഴുതി. താൻ വിവരിച്ച ഓരോന്നും തൻേറതായ ഓരോ നിമിഷവും എന്നേക്കും അദ്ദേഹത്തിൻേറതുമാത്രമാവുന്നു. എന്നോ മുഖം മാറിയ പുസ്തകക്കടയിൽ ജെയിംസ് ജോയിസ് കടന്നുവരുന്നതും കാത്ത് വൈകിട്ട് ആറുമണിയോളം സിൽവിയാ ബീച്ചുമായി സൊറ പറഞ്ഞിരുന്ന ഹെമിങ്ങ്‌വേയെ ഓർക്കാതെ പാരീസിലെ നമ്പർ 12, റ്യൂ ഡി ലാ ഓഡിയോൺ കടക്കാൻ എനിക്കാവില്ല.

കെനിയയിലെ മേച്ചിൽ പുറങ്ങൾ ഒരു വട്ടം കണ്ടപ്പോഴേക്കും അവിടത്തെ എരുമകളും സിംഹങ്ങളും ഹെമിങ്ങ്‌വേയുടേതായി; നായാട്ടിൻെറ അതിസൂക്ഷ്മരഹസ്യങ്ങളും. കാളപ്പോരുകാരുടേയും ഗുസ്തിക്കാരുടേയും കലാകാരന്മാരുടേയും

(ശേഷം 17-ാം പേജിൽ)



ഹെമിങ്ങ്‌വേയും ഭാര്യയും

കവർ സ്റ്റോറി

**കന്യാകുമാരി ജില്ലയിലെ മലയാളികൾക്ക് അവർ ജനിച്ചുവളർന്ന മണ്ണ് അന്യമായിക്കൊണ്ടിരിക്കുകയാണ്. ഭാഷാടിസ്ഥാനത്തിലുള്ള സംസ്ഥാന പുനഃസംഘടനയിൽ തമിഴ്നാടിന്റെ ഭാഗമായിത്തീരുമ്പോൾ കന്യാകുമാരി ജില്ലയിലെ മലയാളികൾ ഈയൊരു ഭാവി പ്രതീക്ഷിച്ചിരുന്നില്ല.**

# കന്യാകുമാരി ജില്ലയിലെ മലയാളികൾ

**ക**ളിയിക്കാവിളയ്ക്കപ്പുറത്തൊരു കേരളമുണ്ട്. ഐക്യകേരളത്തിന്റെ പിറവി ഈ കേരളത്തെ ദുഃഖകേരളമാക്കി. ഈ കേരളത്തിലാണ് വേലുത്തമ്പിയും രാജാകേശവദാസനും പിറന്നത്. തിരുവിതാംകൂർ രാജ്യം ഉടലെടുത്തത് ഈ മണ്ണിൽവച്ചാണ്. ഇവിടെയാണ് വേണാടും നാഞ്ചിനാടും ചരിത്രമായുറങ്ങുന്നത്.

ഐക്യകേരളത്തിനു നഷ്ടപ്പെട്ട കന്യാകുമാരിജില്ലയിലെ ദുഃഖകേരളത്തിൽ ഒരു കൊട്ടാരമുണ്ട്. കേരളസർക്കാരിന്റെ സ്വത്തായ പത്മനാഭപുരം കൊട്ടാരം. പതിനെട്ടാംനൂറ്റാണ്ടിന്റെ അന്ത്യംവരെ വേണാടിന്റെ ആസ്ഥാനമായിരുന്ന പത്മനാഭപുരം കൊട്ടാരം ജീർണ്ണിപ്പിലൂടെയും മരവിപ്പിലൂടെയും ജീവിച്ചുപോരുന്നു. കൊട്ടാരത്തിന്റെ പല ഭാഗങ്ങളും ദയനീയമായി പൊട്ടിപ്പൊളിഞ്ഞിരിക്കുന്നു. മഴയെയും കാറ്റിനെയും പേടിച്ചു കഴിയുകയാണ് ഇന്ന് ഈ കൊട്ടാരം. പതിനെട്ടാം നൂറ്റാണ്ടിലെ ശില്പികളുടെ സർഗ്ഗവൈഭവം ഏറെ ചെലവഴിക്കപ്പെട്ട ഒരു കൊട്ടാരമാണിത്. ഇത്രയും മനോഹരമായ ശില്പങ്ങൾ മറ്റെവിടെയുമില്ല. ഇവിടത്തെ ഉപ്പിരിക്കാമാളികയിലെ ചുമർചിത്രങ്ങൾ കണ്ട് വിദേശികൾ അദ്ഭുതം കൊണ്ടിട്ടുണ്ട്. നാടൻ ചായത്തിൽ വരച്ച മ്യൂറൽ പെയിന്റിങ്ങുകൾ. പതിനെട്ടാം നൂറ്റാണ്ടിലെ വാസ്തുശില്പവിദ്യയും ദാരുശില്പവിദ്യയും ഈ കൊട്ടാരത്തൂണുകളിലും ചുമരുകളിലുമാവാം. എല്ലാ നാടകങ്ങളുമറിയുന്നു. പക്ഷേ, ജീർണ്ണിപ്പിലും ഏകാന്തതയിലും അവഗണനയിലും എല്ലാം


വേലുത്തമ്പി ദളവ

അമർന്നുപോയിരിക്കുന്നു. ഈ കൊട്ടാരത്തിന്റെ സുഷുപ്തി സന്ദർശകരെപ്പോലും ദുഃഖിപ്പിക്കുന്നു.

ഇക്കാലത്ത് പത്മനാഭപുരം കൊട്ടാരം കാണാൻ വരുന്നവർ വളരെ കുറവാണെന്നു തോന്നുന്നു. തക്കലയിൽനിന്നു പത്മനാഭപുരത്തേക്കു വാഹനസൗകര്യങ്ങളൊന്നും വലുതായിട്ടില്ല. ഗൈഡുകളുടെ മുഖം കണ്ടാലറിയാം സന്ദർശകരുടെ എണ്ണം. രണ്ട് സർക്കാരുകൾക്ക് ഈ കോട്ടയുടെ മേൽ അധികാരമുണ്ട്. എന്നാൽ തമിഴ്നാട് സർക്കാരിന് ഈ കോട്ട സംരക്ഷിക്കുന്ന കാര്യത്തിൽ തീരെ താല്പര്യമില്ല. മണ്ണ് ഞങ്ങളുടെതാണ്; കൊട്ടാരം നിങ്ങളുടെതാണ് എന്ന ഭാവമാണ് തമിഴ്നാട് സർക്കാരിനും തമിഴർക്കുമുള്ളത്.

കന്യാകുമാരിജില്ലയിലെ മലയാളികൾക്കും ഈ കൊട്ടാരത്തിന്റെ വിധിയാണ് കാലം നൽകിയത്. മലയാളികൾ ഇന്ന് ഇവിടെ തികച്ചും അന്യരാണ്. തമിഴ്നാട്ടിലെ ദ്രാവിഡരാഷ്ട്രീയം കന്യാകുമാരിജില്ലയിലെ മലയാളികളുടെ നേർക്കും 'മണ്ണിന്റെ മക്കൾ' വാദം ഉയർത്തിത്തുടങ്ങിയിട്ട് കാലം കുറെയായി. കുടിയേറിപ്പാർത്ത മറുനാട്ടുകാരെപ്പോലെയാണ് കന്യാകുമാരിജില്ലയിലെ മലയാളികളോട് തമിഴ്നാട് സർക്കാർ പെരുമാറുന്നത്. ഇവർ ഈ മണ്ണിന്റെ മക്കളാണെന്ന യാഥാർത്ഥ്യം അംഗീകരിക്കാൻ തമിഴ്നാട് സർക്കാർ തയ്യാറില്ല. ഒരിക്കൽ ഇതും കേരളമായിരുന്നു. ഭാഷാടിസ്ഥാനത്തിലുള്ള പുനർവിഭജനം വന്നപ്പോൾ കന്യാകുമാരിജില്ല തമിഴ്നാട്ടിൽ ചേർന്നു. അന്നു തുടങ്ങി കന്യാകുമാരിജില്ലയിലെ കേരളത്തിന്റെ വേദന. മലയാളികൾ കന്യാകുമാരി ജില്ലയിലെ ഒരു ഭാഷാ ന്യൂനപക്ഷമായിത്തീർന്നു. ഭാഷാ സംസ്ഥാന പുനസ്സംഘടന ഇവിടെ രണ്ടു ദേശീയതകളുടെ പ്രശ്നം ഉയർത്തി. തമിഴനും മലയാളിയും തമ്മിലുള്ള സൗഹാർദ്ദത്തിന് ഇടച്ചിൽ തട്ടിയത് അതിനുശേഷമാണ്. കന്യാകുമാരിജില്ല മലയാളിസമാജത്തിന്റെ പ്രസിഡന്റായ എസ്. എം. നായർ ഇന്നത്തെ അവസ്ഥ ഇങ്ങനെ വിവരിക്കുന്നു: "കാലങ്ങളോളം തമിഴ് മലയാള ജനവിഭാഗങ്ങൾ സാഹോദര്യസൗഹാർദ്ദത്തോടെ കഴിഞ്ഞുകൂടിയിരുന്ന ഇടമാണിത്. ഭാഷാഭേദം ഇവിടെ പ്രശ്നമേ ആയിരുന്നില്ല. വിദ്യാലയങ്ങളിൽ തമിഴോ മലയാളമോ യഥേഷ്ടം പഠിക്കാമായിരുന്നു. ഭരണതലത്തിലോ മറ്റു മേഖലകളിലോ ഭാഷാപരമായ വിഷമങ്ങളൊന്നും ഉണ്ടായിരുന്നില്ല. ഇന്ന് ഈ നില ആകെ മാറിയിരിക്കുന്നു. ചരിത്രാധിഷ്ഠിതമായ ദ്വിഭാഷാ പാരമ്പര്യം അവസാനിപ്പിച്ച് ഇവിടെ ഏകഭാഷീയമായ അന്തരീക്ഷം സൃഷ്ടിക്കുവാൻ ഉഗ്രമായ ശ്രമങ്ങൾ നടന്നുവരികയാണ്. മലയാളഭാഷാ സംസ്കാരങ്ങൾക്കോ അവയുമായി ബന്ധപ്പെട്ടവർക്കോ ഇവിടെ സ്ഥാനമില്ലെന്നും, അവർ സാമാന്യ പൗരാവകാശങ്ങൾപോലും നഷ്ടപ്പെട്ടും, അവശതകൾ സഹിച്ചും അവരുടെ സ്വന്തമായ ഈ മണ്ണിൽ കഴിഞ്ഞുകൂടിക്കൊള്ളണമെന്നുമുള്ള അവസ്ഥാവിശേഷമാണ് വന്നുചേർന്നിരിക്കുന്നത്. സൗഹാർദ്ദത്തിന്റെയും പരസ്പര സഹകരണത്തിന്റേയും ഉറവിടമായിരുന്ന ഒരു പ്രദേശം ഭാഷാവിദ്വേഷത്തിന്റെ കുരുക്ഷേത്രമായിത്തീർന്നിരിക്കുന്നു."

1971-ലെ സെൻസസ് പ്രകാരം കന്യാകുമാരിജില്ലയിലെ ജനസംഖ്യ പതിനാലുലക്ഷമാണ്. അതിൽ മലയാളികൾ മൂന്നുലക്ഷത്തിൽപരം വരും. 1981-ലെ സെൻസസ്സിൽ മലയാളിജനസംഖ്യ കുറയാനാണ് സാദ്ധ്യത. മലയാളികളുടെ എണ്ണം കുറച്ചുകാണിക്കാനുള്ള സംഘടിതമായ ഒരു ശ്രമം ഏതോ കോണുകളിൽ നടന്നുകൊണ്ടിരിക്കുന്നുണ്ട്. സെൻസസ് എടുക്കാൻ വരുന്ന ഉദ്യോഗസ്ഥന്മാർ ബോധപൂർവ്വം മലയാളികളെ തമിഴ്ജനങ്ങളുടെ ലിസ്റ്റിൽപെടുത്തിക്കളഞ്ഞ നിരവധി ഉദാഹരണങ്ങൾ പലരും പറയുകയുണ്ടായി. മലയാളികളിലെ ദരിദ്രവിഭാഗം തമിഴരായി അംഗീകരിക്കപ്പെടുന്നതുകൊണ്ട് നേട്ടങ്ങളുണ്ടാകുമെന്ന് വിശ്വസിച്ചുപോരുന്നു. ഒരു മലയാളിയായി ജീവിക്കാനുള്ള സാഹചര്യങ്ങൾ ഇല്ല. മക്കളെ മലയാളം പഠിപ്പിക്കാനുള്ള സൗകര്യങ്ങൾ ഇല്ല. ഇനി മലയാളം പഠിച്ചതുകൊണ്ടും പ്രയോജനമില്ല. കേരളത്തിലേക്കു മാറിത്താമസിക്കാനുള്ള സാഹചര്യങ്ങളുമില്ല. വേദനയോടുകൂടി ഇവർ തങ്ങളുടെ മലയാളിത്തം കളയുന്നു. കാര്യത്തോടടുക്കുമ്പോൾ മലയാളിത്തം കളഞ്ഞിട്ടും വലിയ പ്രയോജനമൊന്നുമില്ല. സർക്കാർ ജോലിയുടെയോ കോളേജ് പ്രവേശനത്തിന്റെയോ ഒക്കെ കാര്യങ്ങൾ വരുമ്പോൾ മലയാളി മലയാളിതന്നെ. മലയാളി 1956-നുശേഷം എങ്ങനിന്നോ കന്യാകുമാരി ജില്ലയിലേക്കു കുടിയേറിപ്പാർത്തവനായി മാറിപ്പോകുന്നു. കന്യാകുമാരിയിലെ മലയാളികൾ തമിഴ്ഭാഷ പഠിച്ച് മദ്രാസിൽ ചെന്നാൽ, അവിടത്തുകാർ ഇവരെ മലയാളികളായി മാറ്റിനിറുത്തുന്നു.


രാജാകേശവദാസൻ

കെ. ആർ. ഇലങ്കത്ത്



തേങ്ങാപ്പട്ടണത്തിനടുത്തുള്ള അംശി ഹൈസ്കൂളിലെ ഹെഡ്മാസ്റ്റർ എ. നാഗപ്പൻനായർ മലയാളിത്തം കൈവിട്ടിട്ടില്ലാത്ത ഒരു മലയാളിയാണ്. നല്ല ഒരു വായനക്കാരനായ നാഗപ്പൻ നായർ മലയാളസാഹിത്യത്തോട് അതീവ താല്പര്യം വച്ചുപുലർത്തുന്ന ആളാണ്. അദ്ദേഹത്തിന്റെ അമ്മാമനായ അംശി നാരായണപിള്ള സ്ഥാപിച്ചതാണ് അംശി ഹൈസ്കൂൾ. ദേശീയസ്വാതന്ത്ര്യസമരത്തിന്റെ കാലഘട്ടത്തിൽ കന്യാകുമാരിജില്ലയിലെ മലയാളികളുടെ ഒരു വികാരമായിരുന്നു അംശി നാരായണപിള്ള. തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സിനു മുൻപേതന്നെ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സുമായി ബന്ധപ്പെട്ട് പ്രവർത്തിച്ചുവരികയായിരുന്നു അദ്ദേഹം. ഉപ്പുസത്യഗ്രഹത്തിലും വൈക്കം സത്യഗ്രഹത്തിലും ബന്ധപ്പെട്ട് ജയിൽവാസം അനുഭവിച്ചിട്ടുണ്ട്. ഇതിനുപുറമെ, അദ്ദേഹം അക്കാലത്തെ ഒരു കവിയും പത്രപ്രവർത്തകനുമായിരുന്നു. 'മഹാത്മജി' എന്ന പേരിൽ അംശി അക്കാലത്ത് ഒരു വാരിക നടത്തിയിട്ടുണ്ട്. അദ്ദേഹം സ്ഥാപിച്ച ഹൈസ്കൂളിനകത്ത് ഇപ്പോൾ മലയാളവാക്കുകൾ കേൾക്കാറേ ഇല്ല. ഹെഡ്മാസ്റ്റർ നാഗപ്പൻനായരുടെ മക്കൾ തമിഴിലാണ് അദ്ധ്യയനം നടത്തുന്നത്. നാഗപ്പൻനായരുടെ മക്കൾ വളരുമ്പോൾ മലയാളം അറിഞ്ഞുകൂടാത്തവരായിരിക്കും. ഇങ്ങനെ എത്രയെത്ര കുടുംബങ്ങൾ മലയാളിത്തം കൈവിടാൻ നിർബ്ബന്ധിക്കപ്പെട്ടു. 1978-ൽ രൂപംകൊണ്ട കന്യാകുമാരി ജില്ല മലയാളിസമാജത്തിന്റെ സജീവ പ്രവർത്തകന്മാരിലൊരാളാണ് നാഗപ്പൻ നായർ.

നാഗർകോവിൽപട്ടണത്തിലെ മൊത്തം ജനസംഖ്യയിൽ മലയാളികൾ മുപ്പത്തഞ്ചു ശതമാനത്തിലേറെ വരും. ഇവരിൽ ഭൂരിപക്ഷവും തമിഴ് ഭാഷയോടും സംസ്കാരത്തോടും സന്ധിചെയ്തു കഴിഞ്ഞു. തങ്ങൾ മലയാളികളാണെന്ന അവകാശവാദംതന്നെ അവർ ഇനി പുറപ്പെടുവിച്ചുവെന്നുവരില്ല.

തോവാള, അഗസ്തീശ്വരം, കൽക്കുളം, വിളവംകോട് എന്നീ താലൂക്കുകളാണ് കന്യാകുമാരി ജില്ലയിലുള്ളത്. മലയാളികൾ കൂടുതലും വിളവംകോട് താലൂക്കിലെ കൊല്ലംകോട്, കുഴിത്തുറ, മുഞ്ചിറ, അരുമന, തിരുവട്ടാർ, കുലശേഖരം, കുമാരപുരം, പത്മനാഭപുരം എന്നിവിടങ്ങളിലാണ്. മലയാളികളിൽ ഭൂരിപക്ഷവും നായന്മാരാണ്. ഭൂമി കൈവശം വച്ചും ഭൂമിയെ ആശ്രയിച്ചും വന്നവരാണിവർ. തിരുവിതാംകൂർ രാജാക്കന്മാർ ഈ പ്രദേശത്തെ പല കാരണങ്ങളാലും മാനിച്ചിട്ടുണ്ട്. ഈ പ്രദേശത്തുനിന്നുവരുന്ന പടയാളികൾക്കും ഭരണാധിപന്മാർക്കും പ്രത്യേകസ്ഥാനമുണ്ടായിരുന്നു. ഒരു കാലത്ത് തിരുവിതാംകൂർ രാജവംശത്തിന്റെ ആണിവേര് ഈ പ്രദേശത്തേക്ക് ആഴ്ന്നു കിടക്കുകയായിരുന്നു. അന്നു പേരുകേട്ട

തിക്കുറിശ്ശി സുകുമാരൻനായർ



**കൗമുദി ന്യൂസ് സർവീസ്**

ചില അമ്മവീടുകൾ ഈ പ്രദേശത്തുണ്ടായിരുന്നു. അവയിൽ പലതും ഇപ്പോൾ അന്യംനിന്നുപോയി. വിളവംകോട് താലൂക്കിലെ മലയാളികൾക്ക് ഭൂമി കുറേശ്ശ നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഭൂമി ചെന്നെത്തുന്നത് പ്രബലസമുദായത്തിൽപ്പെട്ട നാടാർമാരുടെ കൈകളിലേക്കാണ്. ഇന്ന് നാടാർസമുദായം എല്ലാ വിധത്തിലും ശക്തിപ്പെട്ടിട്ടുണ്ട്. കാമരാജിന്റെ കാലം മുതലാണ് അവർ ഉയർന്നുവന്നത്. അന്നു നാടാർ സമുദായത്തിന് നേശമണിരാജ എന്നൊരു നേതാവുണ്ടായിരുന്നു. നേശമണിരാജ കാമരാജിൽ നിന്നു പല പ്രത്യേക ആനുകൂല്യങ്ങളും നാടാർസമുദായത്തിനു വാങ്ങിക്കൊടുത്തു. അദ്ധ്വാനശീലരായ ഇവർ മലയാളികളുടെ ഭൂമി കുറേശ്ശകുറേശ്ശ ഇവരുടെ വരുതിയിലേക്കു കൊണ്ടുവന്നു.

വിളവംകോട് താലൂക്കിലെ കുറെ സാധാരണ മലയാളികളുമായി ഈ ലേഖകൻ സംസാരിച്ചു. പ്രപിതാമഹന്മാരുടെ ഗജവീരന്മാരെക്കുറിച്ചുള്ള ഓർമ്മകളിലാണവർ. ആഢ്യത്വം കൈവിടാനും കഴിയുന്നില്ല. എല്ലാവിധത്തിലും പഴയ തലമുറ നിഷ്ക്രിയരായിത്തീർന്നിട്ടുണ്ട്. കൃഷിയാണ് പ്രധാന വരുമാനം. ഒരു ചെറിയ വിഭാഗമേ കൂലിവേല ചെയ്യുന്നവരായുള്ളു. കുറെപ്പേർ പട്ടാളത്തിലും പൊലീസിലുമുണ്ട്. അഭ്യസ്തവിദ്യരായ ചെറുപ്പക്കാരിൽ അധികംപേരും പുറത്താണ്. രണ്ടു മൂന്ന് സ്പിന്നിങ് മില്ലുകളൊഴിച്ചാൽ കന്യാകുമാരിജില്ലയിൽ വ്യവസായങ്ങളൊന്നുമില്ല.

തമിഴ്നാട്ടിലെല്ലായിടത്തുമെന്നപോലെ ദ്രാവിഡരാഷ്ട്രീയം കന്യാകുമാരി ജില്ലയിലും പാറിപ്പറന്നുകൊണ്ടിരിക്കുന്നു. മലയാളികളിൽ വലിയൊരുവിഭാഗം ചെറുപ്പക്കാർ എ. ഡി. എം. കെ. യുടെ കൂട്ടത്തിലാണ്. മാർക്സിസ്റ്റ് പാർട്ടിയിലും ഏറെ മലയാളികളുണ്ട്. മാർക്സിസ്റ്റ് പാർട്ടിയിലായാലും മലയാളി മലയാളിതന്നെ. പക്ഷേ, ഡി. എം. കെ. ക്കാരല്ലാതെ മറ്റൊരു പാർട്ടിക്കാരും പ്രത്യക്ഷത്തിൽ മലയാളിവിരോധം പ്രകടിപ്പിക്കാറില്ല. ഡി. എം. കെ. ക്കാരെ സംബന്ധിച്ചിടത്തോളം മലയാളികൾ ഈ മണ്ണിന്റെ മക്കളല്ല. മദ്രാസ് നഗരത്തിലെ ഡി. എം. കെ. ക്കാർ മദ്രാസിലെ മലയാളികളോട് എങ്ങനെ പെരുമാറുന്നോ, അങ്ങനെതന്നെ ഇവിടത്തെ ഡി. എം. കെ. ക്കാർ ഇവിടത്തെ മലയാളികളോടും പെരുമാറുന്നുണ്ട്.

കന്യാകുമാരി ജില്ലയിലെ ഭാഷാ ന്യൂനപക്ഷത്തിന്റെ നിലനില്പ് എല്ലാ വിധത്തിലും ഇന്ന് ചോദ്യംചെയ്യപ്പെട്ടു കഴിഞ്ഞു. 1978–ൽ കേന്ദ്രസർക്കാർ ഭാഷാന്യൂനപക്ഷത്തിന്റെ പ്രശ്നങ്ങൾക്ക് പ്രായോഗിക പരിഹാരമുണ്ടാക്കാൻവേണ്ടി ഒരു കമ്മിഷൻ രൂപീകരിച്ചു. തങ്ങൾ അനുഭവിക്കുന്ന അവശതകളും അവഗണനകളുമൊക്കെ ഇവിടത്തെ മലയാളികൾ കമ്മിഷനെ ബോദ്ധ്യപ്പെടുത്തി. ഈ അവസരത്തിലാണ് തങ്ങൾക്ക് ഒരു സ്ഥിരം സംഘടന ഉണ്ടാവണമെന്ന തോന്നൽ മലയാളികൾക്കുണ്ടായത്. അങ്ങനെയാണ്

കമുകറ പുരുഷോത്തമൻ

തിരുനയനാർക്കുറിച്ചി

അംശി നാരായണപിള്ള

കന്യാകുമാരി ജില്ല മലയാളീസമാജം രൂപംകൊണ്ടത്. രണ്ട് ആവശ്യങ്ങളാണ് ഈ സംഘടന പ്രധാനമായും മുന്നോട്ടുവയ്ക്കുന്നത്. മലയാളികളുടെ മക്കൾക്ക് മലയാള മീഡിയത്തിൽ പഠിക്കാനുള്ള സൗകര്യങ്ങൾ ഉണ്ടാക്കുക. സർക്കാർ ജോലിയിൽ ഭാഷാ ന്യൂനപക്ഷത്തിന് അനുവദിച്ചിട്ടുള്ള ആനുകൂല്യങ്ങൾ കന്യാകുമാരിയിലെ മലയാളികൾക്കും അനുവദിക്കുക.

മലയാളഭാഷയെ കന്യാകുമാരിജില്ലയിലെ സ്കൂളുകളിൽനിന്നും കോളേജുകളിൽനിന്നും കുറേശ്ശയായി നാടുകടത്തുകയെന്ന ലക്ഷ്യത്തോടുകൂടിയാണ് തമിഴ്നാട് സർക്കാർ പെരുമാറുന്നത്. ആ ലക്ഷ്യത്തിന്റെ മുക്കാൽഭാഗവും സാധിച്ചു കഴിഞ്ഞു. ന്യൂനപക്ഷങ്ങൾക്ക് അനുവദിച്ചിട്ടുള്ള യാതൊരവകാശവും സർക്കാർ ജോലിയുടെ കാര്യത്തിൽ മലയാളികൾക്കു ലഭിക്കുന്നില്ല; ഭാഗ്യംകൊണ്ട് ഏതാനും ചിലർമാത്രം രക്ഷപ്പെടുന്നുവെന്നതൊഴിച്ചാൽ. മലയാളികൾ തമിഴ് മാദ്ധ്യമത്തിൽ വിദ്യാഭ്യാസം ചെയ്തിട്ടും കാര്യമില്ല; മലയാളമാദ്ധ്യമത്തിൽ വിദ്യാഭ്യാസം ചെയ്തിട്ടും കാര്യമില്ല.

കന്യാകുമാരിജില്ലയുടെ സാംസ്കാരികവും വിദ്യാഭ്യാസപരവുമായ ഉന്നമനത്തിനുവേണ്ടി പാടുപെട്ടു പ്രവർത്തിച്ചവരായിരുന്നു മലയാളികൾ. ആ മലയാളികൾ ഇന്ന് കളരിക്കു പുറത്താണ്. മലയാളികൾ പ്രശസ്തമായ നിലയിൽ വർഷങ്ങളായി നടത്തിവന്നിരുന്ന പല വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും നില ഇന്ന് ശോചനീയമാണ്. മലയാളികളുടെ മാനേജ്മെന്റിൽ നടത്തുന്ന സ്കൂളുകളോട് ക്രൂരമായ അവഗണനയാണ് തമിഴ്നാട് സർക്കാർ കാണിക്കുന്നത്. മലയാളികൾ കൂടുതൽ താമസിക്കുന്ന ഇടങ്ങളിൽതന്നെ മിക്കവാറും സ്കൂളുകളിൽ ഇപ്പോൾ മലയാളമീഡിയം ഇല്ല. പ്രൈമറിതലത്തിൽവച്ചുതന്നെ മലയാളമീഡിയത്തിലുള്ള പഠനം നിരുത്സാഹപ്പെടുത്തുന്നു.

കന്യാകുമാരി ജില്ലയിലെ ഒരു കോളേജിൽ നിന്ന് മലയാളഭാഷയെ അടിച്ചോടിച്ചത് ഇങ്ങനെയാണ്. ആ കോളേജിലെ മലയാളഅദ്ധ്യാപകന് പല കാരണങ്ങൾ പറഞ്ഞ് കുറെക്കാലം മാനേജ്മെന്റ് ശമ്പളം കൊടുത്തില്ല. പൊറുതിമുട്ടിയ ആ അദ്ധ്യാപകൻ രാജിവച്ച് മറ്റൊരു കോളേജിൽ ജോലിതേടിപ്പോയി. രണ്ടു കൊല്ലത്തിനു ശേഷം മലയാളം ഡിപ്പാർട്ടുമെന്റ് നിറുത്തലാക്കി. മലയാളം സെക്കൻഡ് ലാംഗ്വേജായി പഠിപ്പിക്കുന്ന എല്ലാ കോളേജുകളിലും അതു നിറുത്തലാക്കാനുള്ള ശ്രമം അണിയറയിൽ നടത്തി വരുന്നുണ്ടോ എന്നു തോന്നുംമട്ടിലാണ് കാര്യങ്ങളുടെ പോക്ക്. കന്യാകുമാരി ജില്ലയിലെ മലയാളികൾക്ക് കോളേജ് വിദ്യാഭ്യാസം ഇന്നൊരു വലിയ പ്രശ്നമാണ്. വൻതുക ഫീസായി നൽകേണ്ടിവരുന്നു. കേരളത്തിലുള്ളതിന്റെ ഇരട്ടിയാണ് ഇവി



ജീർണ്ണിച്ചുതുടങ്ങിയ പത്മനാഭപുരം കൊട്ടാരം

ടത്തെ ഫീസ്. കനത്ത സംഭാവനതുക നൽകിയെങ്കിലേ സീററു ലഭിക്കുകയുള്ളു. മലയാളികളെ സംബന്ധിച്ചിടത്തോളം ബിരുദാനന്തരപഠനവും മെഡിക്കൽ എൻജിനീയറിങ് വിദ്യാഭ്യാസവുമൊക്കെ സാക്ഷാൽകരിക്കപ്പെടാത്ത സ്വപ്നങ്ങളായിക്കഴിഞ്ഞു.

1956–ലെ സംസ്ഥാന പുനഃസംഘടനയോടുകൂടി തുടങ്ങി മുൻ തിരുവിതാംകൂറിലെ തെക്കൻ താലൂക്കുകളുടെ ദുഃഖം. ദക്ഷിണേന്ത്യയുടെ ചരിത്രത്തിൽ ഐതിഹാസികമായ പങ്കു വഹിച്ച ഒരു ഭൂഭാഗമാണിത്. ഈ മണ്ണിൽ നിന്നാണ് രാജാകേശവദാസനും അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയും വേലുത്തമ്പി ദളവയും കിളുത്തുവന്നത്. തിരുവിതാംകൂർ രാജ്യത്തിലെ തന്ത്രപ്രധാനമായ ഒരിടമായിരുന്നു ഇത്. തിരുവിതാംകൂർ രാജാക്കന്മാർ ഈ പ്രദേശത്തെ തങ്ങളുടെ ആദിമണ്ണായി കണക്കാക്കിയിരുന്നു.

ഇവിടെ വസിക്കുന്ന മലയാളികൾ ഇവിടെ അന്യരായിത്തീർന്നിരിക്കുന്നു. ഇസ്രായേലിനു പുറത്തുള്ള ജൂതന്മാർ ഇസ്രായേലിലേക്കെന്നപോലെ ഇവർ കേരളത്തിലേക്ക് നോക്കിനിൽക്കുന്നു. തമിഴ് ജനങ്ങളെ ഉള്ളിലെവിടെയോ ഭയപ്പെട്ടുകൊണ്ടാണ് മലയാളികൾ ഇന്ന് കന്യാകുമാരിജില്ലയിൽ ജീവിക്കുന്നത്. മലയാളിസമാജത്തിന്റെ ജനനം മലയാളികളുടെ ഭയചിന്തയെ കുറേശ്ശ അകററുന്നുണ്ടെന്നാണ് സമാജത്തിന്റെ നേതാക്കന്മാർ പറയുന്നത്. പക്ഷേ, ഒരു മലയാളിസമാജത്തിന്റെ പ്രവർത്തനങ്ങൾ കൊണ്ടുമാത്രം പരിഹരിക്കാവുന്ന പ്രശ്നങ്ങളല്ല കന്യാകുമാരിജില്ലയിലെ മലയാളികളുടേത്. മലയാളികളെ മലയാളികളും ഈ മണ്ണിന്റെ മക്കളുമായി അംഗീകരിക്കാൻ തമിഴ്നാട് സർക്കാർ തയ്യാറാവണം. കന്യാകുമാരിജില്ല ഒരു ദ്വിഭാഷാജില്ലയായി അംഗീകരിക്കണം. അവരുടെ മാതൃഭാഷയ്ക്കും സംസ്കാരത്തിനും ജീവിതത്തിനും സുരക്ഷിതത്വവും ഉറപ്പും നൽകണം. ഒരു സംസ്കാരത്തെയും ഒരു ജനതയെയും തമിഴ്നാട് സർക്കാർ പറിച്ചെറിയുകയാണ്. ഇതാണ് ഇവിടത്തെ പ്രശ്നം.

തൊടുവട്ടിയിലെ ഒരു ഹോട്ടലിൽവച്ച് മാർത്താണ്ഡത്തുകാരൻ ഒരു മലയാളി വൃദ്ധനെ ഈ ലേഖകൻ പരിചയപ്പെട്ടു. കന്യാകുമാരിയിലെ മലയാളികളെപ്പററിത്തന്നെയായിരുന്നു സംസാരം. വൃദ്ധൻ ഇങ്ങനെയാണ് പറഞ്ഞുതുടങ്ങിയത്: "ഞങ്ങളെ നിങ്ങൾ ഇനി മലയാളികൾ എന്നു വിളിക്കാതിരിക്കു. ഒരർത്ഥത്തിലും ഞങ്ങൾ ഇനി മലയാളികളല്ല. ഇനി ഞങ്ങളുടെ ചരിത്രവും ദുഃഖവുമറിഞ്ഞിട്ട് നിങ്ങൾക്കെന്തുവേണം?" പഴയ ദക്ഷിണമലയാള മൈനോറിററിസമാജത്തിന്റെ പ്രവർത്തകനായിരുന്നു ഈ വൃദ്ധൻ. അദ്ദേഹം പറഞ്ഞു: "തിരുവിതാംകൂറിന്റെ തെക്കേയററം തമിഴ്നാടിന് വകഞ്ഞു കിട്ടിയതിനു പിന്നിൽ പല രാഷ്ട്രീയക്കളികളുമുണ്ടായിരുന്നു. തമിഴ്ജനങ്ങളായിരുന്നു ഭൂരിപക്ഷമെന്നതു ശരി. ട്രാവൻകൂർ തമിഴ്നാട് കോൺഗ്രസ്സിന്റെ വികാരവും ശരി. പക്ഷേ, അന്നു നേശമണിയെപ്പോലൊരു നേതാവ് ഞങ്ങൾക്കുണ്ടായില്ല. അന്ന് ഇതു കേരളമായിരുന്നു. അന്നത്തെ തമിഴ് ജനങ്ങൾക്കെല്ലാം മലയാളം അറിയാമായിരുന്നു. ഇന്ന് മലയാളം അറിയുന്ന തമിഴന്മാർപോലും മലയാളം സംസാരിക്കുകയില്ല. കന്യാകുമാരി ജില്ലയിലെ വെള്ളാളർ ഒരു കാലത്ത് മലയാളഭാഷ സംസാരിച്ചവരായിരുന്നു. ഇപ്പോൾ അവർ തമിഴ്ഭാഷ സംസാരിച്ചു തമിഴരായി. വെള്ളാളരിൽ ചിലർ ഇപ്പോഴും വീട്ടിൽ മലയാളം സംസാരിക്കും. പുറത്തിറങ്ങിയാൽ തമിഴേ സംസാരിക്കുകയുള്ളു. ഇവിടത്തെ തമിഴ് നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ? പാതിയും മലയാളമല്ലേ? ഒരു കണക്കിൽ ഇവർ ഇവിടത്തെ

കെ. വി. മണലിക്കര



എ. ശങ്കരപ്പിള്ള



എസ്. രമേശൻ നായർ



മാത്തൂർ താണുപിള്ള

മലയാളികളെ നോക്കിപ്പഠിച്ചുകൊണ്ടാണ് പുതിയ മനുഷ്യരായത്. ഇപ്പോൾ ഇവിടത്തെ മലയാളികൾ പൊതുവെ അലസന്മാരാണ്."

ഇന്ന് നിസ്സഹായരായിത്തീർന്ന ഈ മലയാളികളുടെ മുൻകാലതലമുറയുടെ കഥ മറ്റൊന്നാണ്. തിരുവിതാംകൂറിന്റെ ഭരണത്തിൽ ഈ പ്രദേശത്തുള്ളവർ അതിപ്രധാനമായ പങ്കു വഹിച്ചിരുന്നു. നാണുപിള്ള ദിവാൻജിവരെ നീണ്ടുവന്ന ഈ ഉദ്യോഗസ്ഥപ്രാമാണികത്വവും രാജസേവാചരിത്രവും ഇവിടത്തെ മലയാളികളുടെ മനസ്സിൽ അഹന്തയും താൻപോരിമയും വളർത്തിവിട്ടിരുന്നു. മലയാളി ഈ പ്രദേശങ്ങളിൽ ഭീകരവാഴ്ച നടത്തിയ കാലം പോലുമുണ്ടായിരുന്നു. തമിഴ് ജനങ്ങൾ അന്നിവിടെ അടിമകളെപ്പോലെയാണ് ജീവിച്ചുപോന്നത്. മാർത്താണ്ഡത്തുകാരൻ വൃദ്ധനെ ഈ ലേഖകൻ ആ കാര്യം ഓർമ്മപ്പെടുത്തി. വൃദ്ധൻ പറഞ്ഞു: "രാജഭരണകാലത്ത് ഇത്തരം ധിക്കാരവും അഹങ്കാരവും ഏതു നാട്ടിലും നടക്കും. ഇരവിക്കുട്ടിപ്പിള്ളയുടെയും രാജാ കേശവദാസന്റെയും വേലുത്തമ്പി ദളവയുടെയും നാട്ടുകാർ, തിരുവിതാംകൂർ രാജ്യത്തിന് ഉത്ഭവം കുറിച്ചവർ ഇത്തിരി അഹങ്കരിച്ചുപോയാൽ വലിയ കുറ്റമായി പറയാനില്ല. ഞങ്ങളുടെ ഇന്നത്തെ അവസ്ഥ ചരിത്രത്തിന്റെ തിരിച്ചടിയാണെന്നു പറയാനാണോ ഭാവം?"

ചരിത്രപുരുഷന്മാർക്ക് സ്മാരകങ്ങൾ പണിയാൻ മലയാളി സമാജത്തിനു പദ്ധതിയുണ്ട്. തമിഴ് ജനങ്ങൾക്കും സർക്കാരിനും ഈ മണ്ണിൽ മലയാളികളുടെ വേരുകൾ എത്രത്തോളം ആഴ്ന്നുനിൽക്കുന്നുവെന്നു കാണിച്ചുകൊടുക്കാനുള്ള ശ്രമങ്ങളിലാണ് മലയാളിസമാജം. പരിതസ്ഥിതികളുടെ സമ്മർദ്ദത്താൽ മലയാളി അവന്റെ മലയാളിത്തം മറക്കാൻ നിർബ്ബന്ധിക്കപ്പെടുന്നു. ഇനിയും മലയാളിത്തം നഷ്ടപ്പെട്ടിട്ടില്ലാത്തവർക്ക് കാവൽ നിൽക്കുക എന്ന ബാദ്ധ്യത മലയാളി സമാജത്തിനുണ്ട്.

മാർത്താണ്ഡത്തുകാരൻ വൃദ്ധൻ പറയുകയായിരുന്നു: "മനസ്സിൽ ഞാൻ ഇപ്പോഴും മലയാളിയാണ്. തിരുവനന്തപുരത്തു വച്ചായിരിക്കും ഞാൻ മരിക്കുക. എന്റെ മകൻ തിരുവനന്തപുരത്ത് ഉദ്യോഗം നോക്കുകയാണ്. അവനെക്കൊണ്ട് ഞാൻ തിരുവനന്തപുരത്തു നിന്നേ കല്യാണം കഴിപ്പിക്കുകയുള്ളൂ. അവനോടു ഞാൻ പറഞ്ഞിട്ടുണ്ട്, നല്ല ഒരു പെണ്ണിനെ കണ്ടുപിടിക്കാൻ. സ്ത്രീധനവും താമസിക്കാൻ ഒരു വീടുമൊക്കെ തരാൻ കഴിവുള്ള ഒരുത്തന്റെ മകളെ. അങ്ങനെ അവൻ തിരുവനന്തപുരത്തു താമസമായാൽ ഞാൻ അങ്ങോട്ടു പോരും. അവിടെ അവനോടൊപ്പം ജീവിച്ചു മരിക്കും."

പാറശ്ശാലയ്ക്കപ്പുറത്തുള്ള കളിയിക്കാവിളയിൽനിന്നു തമിഴ്നാട് തുടങ്ങുന്നു. ബോർഡുകളിലെ അക്ഷരങ്ങൾ മാറുന്നു. ബസ്സുകൾ കട്ടബൊമ്മന്മാരാവുന്നു. ചുമരുകളിൽ കുമരി ആനന്ദന്മാരും, പിന്നെ കാമരാജും അണ്ണായും തിമുകയുമൊക്കെ വരുന്നു. എന്നാലും കേരളം അവസാനിക്കുന്നില്ല. അതു കളിയിക്കാവിളയിൽനിന്നു നീളുകതന്നെയാണ്; തോവാള, അഗസ്തീശ്വരം, കൽക്കുളം, വിളവംകോട് താലൂക്കുകളെ ചുറ്റി ദേവി കന്യാകുമാരിയുടെ പാദത്തിലേക്ക്.







# കന്യാകുമാരിയിലെ സാംസ്കാരികരംഗം

തിക്കുറിശ്ശി സുകുമാരൻനായരും തിരുനൈനാർകുറിച്ചിയും കമുകറയും കന്യാകുമാരിജില്ലക്കാരാണ്. കമുകറയെപ്പോലൊരു പാട്ടുകാരനോ, തിക്കുറിശ്ശിയെപ്പോലൊരു നടനോ പിന്നീട് കന്യാകുമാരിജില്ലയിൽനിന്ന് ഉയർന്നുവന്നിട്ടില്ല. അങ്ങനെ വരാതിരുന്നത് ടാലന്റിന്റെ അഭാവംകൊണ്ടാണെന്നു വിചാരിക്കുന്നതു ശരിയല്ല. മലയാളത്തിന്റെ ബാഹ്യാന്തരീക്ഷത്തിൽ നിൽക്കുന്ന കന്യാകുമാരി മലയാളികൾക്ക് കലാസാഹിത്യരംഗങ്ങളിൽ പ്രോത്സാഹനം കിട്ടുന്നില്ല. മലയാളസാഹിത്യകലാരംഗങ്ങളിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന പുതുമകളുമായി അവർക്ക് ബന്ധപ്പെടാൻ കഴിയുന്നില്ല. മാർത്താണ്ഡം കോളേജിലെ ഒരു മലയാളി വിദ്യാർത്ഥി ഈ ലേഖകനോട് ചോദിച്ചു: "ഞങ്ങളുടെ നാട്ടുകാരനായ രമേശൻ നായർ അവിടെ വലിയ കവിയാണെന്നു കേൾക്കുന്നതു ശരിയാണോ?"

രമേശൻനായർ കന്യാകുമാരിയിലെ കുമാരപുരത്തുകാരനാണ്. മലയാളത്തിൽ എം. എ. ബിരുദം നേടിയ രമേശൻനായർ ഇപ്പോൾ ആകാശവാണിയുടെ തൃശ്ശൂർ നിലയത്തിൽ ജോലിചെയ്യുന്നു. ചിലപ്പതികാരം രമേശൻനായർ മലയാളത്തിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്.

കെ. വി. തിക്കുറിശ്ശിയെന്ന മറ്റൊരു കവികൂടിയുണ്ട്. അദ്ദേഹവും കന്യാകുമാരിക്കാരനാണ്. തിക്കുറിശ്ശിയുടെ 'ക്രാന്തംഗൽ' എന്ന കവിതാപുസ്തകത്തിന് കേന്ദ്രസർക്കാരിന്റെ ഒരു സമ്മാനം കിട്ടിയിട്ടുണ്ട്. തിക്കുറിശ്ശി തിരുവനന്തപുരത്ത് അദ്ധ്യാപകനാണ്.

മാക്സിം ഗോർക്കിയുടെ 'അമ്മ' മലയാളത്തിൽ വിവർത്തനം ചെയ്ത കെ. വി. മണലിക്കര കന്യാകുമാരി ജില്ലക്കാരനാണ്. രാഹുൽ സംകൃത്യായന്റെ 'വിശ്വരേഖ'യും മലയാളത്തിലാക്കിയത് മണലിക്കരയാണ്. അദ്ദേഹത്തിന്റേതായി മറ്റുപല ഗ്രന്ഥങ്ങളും മലയാള ഭാഷയിലുണ്ട്. 'വിശ്വരേഖ'യുടെ തർജ്ജമ വളരെയേറെ പ്രചാരം സിദ്ധിച്ച ഒരു ഗ്രന്ഥമാണ്. പുരോഗമനസാഹിത്യപ്രസ്ഥാനവുമായി ആഭിമുഖ്യം വച്ചുപുലർത്തിയിരുന്ന ഒരു എഴുത്തുകാരനായിരുന്നു മണലിക്കര. 'വെളിച്ചം' എന്ന പേരിൽ അദ്ദേഹം ഒരു മാസികയും കുറെക്കാലം നടത്തിയിരുന്നു.

തിരുനൈനാർകുറിച്ചി മാധവൻ നായർ നാടകവും നോവലുമൊക്കെ എഴുതിയിരുന്നു. പക്ഷേ, അദ്ദേഹം പ്രശസ്തനായത് പാട്ടെഴുത്തുകാരനെന്ന നിലയിലാണ്. യശശ്ശരീരനായ പി. സുബ്രഹ്മണ്യമാണ് തിരുനൈനാർകുറിച്ചിയെ പാട്ടെഴുത്തുരംഗത്ത് പ്രോത്സാഹിപ്പിച്ചത്.

മണലിക്കരയും തിരുനൈനാർകുറിച്ചിയും തിക്കുറിശ്ശിയുമൊക്കെ രംഗത്തുവരുന്നതിനു മുമ്പ് കന്യാകുമാരിയിൽ പ്രശസ്തനായ ഒരു കവിയുണ്ടായിരുന്നു. സ്വാതന്ത്ര്യസമര ഭടനായിരുന്ന അംശി നാരായണപിള്ളയാണ് ആ കവി. സ്റ്റേറ്റ് കോൺഗ്രസ്സിലും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിലും അദ്ദേഹം സജീവമായി പ്രവർത്തിച്ചു. അംശി നാരായണപിള്ള നല്ല ഒരു പത്രപ്രവർത്തകനുമായിരുന്നു. അദ്ദേഹത്തിന്റെ പത്രാധിപത്യത്തിൽ നടന്ന 'മഹാത്മജി' എന്ന വാരികയ്ക്ക് അന്നു കേരളത്തിലാകെ പ്രചാരമുണ്ടായിരുന്നു. അദ്ദേഹം എഴുതിയ 'വരിക സഹജരേ' എന്ന ദേശീയസമരഗാനം അന്നത്തെ സമരഭടന്മാർ മന്ത്രംപോലെ ഉരുവിട്ടുകൊണ്ടിരുന്നു. അംശിയുടെ 'രണ്ടാം രാമായണം' എന്ന കൃതി വളരെ പ്രസിദ്ധി ആർജ്ജിച്ചിട്ടുള്ള ഒന്നാണ്.

കന്യാകുമാരി ജില്ലയുടെ മികച്ച സംഭാവനയായി കരുതണം പാട്ടുകാരനായ കമുകറ പുരുഷോത്തമനെ. ചലച്ചിത്രരംഗത്തുനിന്നു കമുകറ ഇപ്പോൾ പൂർണ്ണമായും മാറിനിൽക്കുകയാണ്. തിരുവട്ടാർ ഹൈസ്കൂളിലെ ഹെഡ്മാസ്റ്ററായി ജോലിനോക്കുന്ന കമുകറ തിരുവനന്തപുരവുമായുള്ള ബന്ധം മുറിച്ചിട്ടില്ലാത്ത ഒരാളാണ്. തിരുവനന്തപുരം എ. ഐ. ആർ. നിലയം ഒരു കൗതുകമായി ചിലപ്പോഴൊക്കെ അദ്ദേഹത്തെ ഓർക്കാറുമുണ്ട്.

കന്യാകുമാരി മലയാളികളുടെ സാംസ്കാരിക-രാഷ്ട്രീയ രംഗത്തെ അവസ്ഥ ഇന്നു ശോചനീയമാണ്. തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സിന് ഉജ്ജ്വലന്മാരായ കുറെ നേതാക്കന്മാരെ ഈ പ്രദേശം പണ്ട് സംഭാവനചെയ്തിരുന്നു. മാത്തൂർ താണുപിള്ളയും എ. ശങ്കരപ്പിള്ളയും ഇവരിൽ പ്രമുഖരാണ്. കന്യാകുമാരി ജില്ലയിൽ സ്റ്റേറ്റ്കോൺഗ്രസ്സിന്റെ പ്രവർത്തനങ്ങളെ തടഞ്ഞുകൊണ്ടുള്ള സർ. സി. പി. യുടെ എല്ലാ പ്രവർത്തനങ്ങളെയും ചെറുത്തുനിന്നത് എ. ശങ്കരപ്പിള്ളയാണ്. കന്യാകുമാരി ജില്ലയിലെ മലയാളികൾ ആദരവോടുകൂടി ഓർക്കുന്ന മറ്റൊരാൾ കെ. ആർ. ഇലങ്കത്താണ്.

## കാസ്ട്രോയുടെ ഗുരു

(11-ാം പേജിൽനിന്നു തുടർച്ച)

കൊലയാളികളുടേയും ഉടമയായി അദ്ദേഹം. അദ്ദേഹത്തിന്റേതായ നിമിഷം മാത്രമേ അവർക്ക് അസ്തിത്വമുണ്ടായുള്ളൂ. ഇറ്റലി സ്പെയിൻ, ക്യൂബ—എല്ലാടവും, തന്റെ കൃതികളിൽ സ്പർശിക്കമാത്രം കൊണ്ട് അദ്ദേഹം സ്വന്തമാക്കിയ സ്ഥലങ്ങളുണ്ട്.

ഹവാനയ്ക്കരികിലുള്ള ഹോജിമാറയിൽ, ദ ഓൾഡ് മാൻ ആൻഡ് ദ സീയിലെ ഏകാകിയായ മുക്കുവൻ താമസിച്ചിടത്ത് അയാളുടെ ധീരകൃത്യങ്ങൾ വിവരിക്കുന്ന ഒരു സ്മാരകം സ്ഥാപിച്ചിരിക്കുന്നു; ഹെമിങ്ങ്വേയുടെ തിളങ്ങുന്ന പ്രതിമയോടൊപ്പം. മരിക്കുന്നതിന്നു തൊട്ടുമുമ്പുവരെ അദ്ദേഹം ജീവിച്ച, ക്യൂബയിലെ ഫിൻകാഡിലാ വിജിയായിൽ നിഴൽ പരത്തുന്ന വൃക്ഷങ്ങൾക്കിടയിൽ ആ വീട് ഇന്നും കെട്ടുറപ്പോടെ നിൽക്കുന്നു. അദ്ദേഹത്തിന്റെ പുസ്തകശേഖരവും ശിക്കാർ സ്മാരകങ്ങളും എഴുത്തു സാമഗ്രികളും ക്ലറൻ ഷൂസും തുടങ്ങി ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും അദ്ദേഹം ശേഖരിച്ച സ്വന്തമാക്കിയ വസ്തുക്കൾ അവിടെ കാണാം. സ്വന്തമാക്കുകവഴി അവയ്ക്ക് അദ്ദേഹം ദാനം നൽകിയ ആത്മാവുമായി അദ്ദേഹത്തിന്റെ മരണശേഷവും അവ ജീവിക്കുന്നു.

ഏതാനും വർഷങ്ങൾക്കുമുമ്പ് ഞാൻ ഫിഡൽ കാസ്ട്രോയുടെ കാറിൽ സഞ്ചരിക്കുവാനിടയായി. സാഹിത്യം വായിക്കാൻ, ആർത്തിയുള്ള കൂട്ടത്തിലാണു കാസ്ട്രോ. കാർ സീറ്റിൽ ചുവന്ന തോൽചട്ടയിട്ട ഒരു പുസ്തകം ഞാൻ കണ്ടു. "എന്റെ ഗുരു ഹെമിങ്ങ്വേയാണത്," ഫിഡൽ കാസ്ട്രോ എന്നോടു പറഞ്ഞു. തീരെ പ്രതീക്ഷിക്കാത്ത ഇടങ്ങളിൽ ഹെമിങ്ങ്വേയെ ഇന്നും കാണാം—അദ്ദേഹം മരിച്ച് ഇരുപതുവർഷം കഴിഞ്ഞിട്ടും. മേയ് മാസത്തിലൊരു പ്രഭാതത്തിൽ, അന്നൊരിക്കൽ, സെന്റ് മൈക്കേൽ നടപ്പാതയിൽനിന്ന് എന്നോട് "ഗുഡ് ബൈ, അമിഗോ" എന്നു വിളിച്ചുപറഞ്ഞ് ക്ഷണനേരത്തിൽ മറഞ്ഞുവെങ്കിലും ഇന്നും മനസ്സിൽ പച്ചയായി നില്ക്കുന്ന അതേ സാന്നിദ്ധ്യം.

# മേൽപ്പത്തൂരിന്റെ നാട്ടിൽ

ചന്ദനക്കാവ്-വെട്ടത്തുനാടിന്റെ പുരാതന വിജനതയിൽ ഒരു വിനീത സ്മൃതി. ഒരു കിലോമീററർ കൂടി കിഴക്കോട്ടു നടക്കാം. പാതയോരങ്ങളിൽ വെയിലിന്റെ കാക്കപ്പൊന്ന്. നീററാണ്ടുകണ്ടിൽ, കാട്ടിലങ്ങാടി എന്നീ വഴികൾ ഇവിടെ സന്ധിക്കുന്നു. മാമാങ്കത്തിന്റെ നാടായ തിരുനാവായ അകലെയല്ല. ഭാരതപ്പുഴ മദിച്ചൊഴുകുകയാണ്. പൂർവ്വസൂരികളുടെ അജ്ഞാതമായ കാല്പാടുകൾ അവിടെ, പുഴയുടെ പുളിനങ്ങളിൽ പതിഞ്ഞുകിടപ്പുണ്ടാവും. മുമ്പിൽ കാണുന്നത് ഇല്ലപ്പറമ്പ്. പറമ്പിൽ നിറഞ്ഞു നില്ക്കുന്ന ഇലപ്പടർപ്പുകളിലെ ജലത്തുള്ളികളിൽ പ്രദോഷസൂര്യൻ പിടഞ്ഞു വീഴുന്നു.

അതാ, ആ മണ്ഡപം നിന്നിടത്തായിരുന്നു പണ്ടത്തെ ഇല്ലം. നാനൂറുകൊല്ലം മുമ്പ് അവിടെ ഒരു മനുഷ്യൻ ജീവിച്ചിരുന്നു. കീഴ്‌വഴക്കങ്ങളൊക്കെ തെററിച്ചു നടന്ന ഒരു ബ്രാഹ്മണൻ. തൃക്കണ്ടിയൂരിലെ സംബന്ധവീട്ടിൽനിന്ന് ഒരു ബ്രാഹ്മമുഹൂർത്തത്തിൽ അറിവിന്റെ പൊരുൾ തേടിയിറങ്ങിയ അവധൂതൻ. പിന്നെ ഭാരതീയ സംസ്കൃതസാഹിത്യത്തിലെ ഒരു മുഗ്ദ്ധപർവ്വമാണ് അദ്ദേഹം രചിച്ചത്. ചേതഃശ്രുതികളുടെ സാമമന്ത്രമായ നാരായണീയം. ആയിരം ശ്ലോകങ്ങളിലൂടെ അതെഴുതിത്തീർത്ത മനുഷ്യന്റെ പേർ—മേൽപ്പത്തൂർ നാരായണഭട്ടതിരി.

ഇന്നിപ്പോൾ സ്മാരക മണ്ഡപവും ആയുർവ്വേദാശുപത്രിയും മാത്രമേ പ്രാതഃസ്മരണീയനായ ആ പണ്ഡിതന്റെ ഓർമ്മ പുതുക്കാൻ ചന്ദനക്കാവിലുള്ളൂ. വൃന്ദാവനത്തിന്റെ രാസകേളികൾ ഹൃദയസംഗീതമാക്കിയ ഭട്ടതിരിയുടെ ഗ്രാമം സ്മരണയുടെ ജീർണ്ണഭ്രമങ്ങളായിരിക്കുന്നു. തുളസിത്തറയും മച്ചകവും എന്നോ പൂതലിച്ചു പോയിരിക്കുന്നു. ഗുരുവായൂർ ദേവസ്വത്തിന്റെയും സ്മാരകക്കമ്മിററിയുടെയും സംയുക്തനേതൃത്വത്തിൽ എല്ലാ വൃശ്ചികം ഇരുപത്തെട്ടാംതീയതിയും ഈ ഗ്രാമത്തിൽ മേൽപ്പത്തൂർ സ്മരണോത്സവങ്ങൾ കൊണ്ടാടുക പതിവാണ്. 'നാരായണീയ'ത്തിലെ ശോകശ്ലോകങ്ങൾ ഉപാസനയുടെ കാതരസ്വരങ്ങളായി ഇവിടെ മുഴങ്ങുന്നു...

●

മലയാൺമയെ അക്ഷരമാല പഠിപ്പിച്ച തുഞ്ചത്തെഴുത്തച്ഛന്റെ നാടായ തിരൂർ തൃക്കണ്ടിയൂരിലെ പടിഞ്ഞാറെ പിഷാരത്ത് നിന്നായിരുന്ന നാരായണ ഭട്ടതിരിയുടെ വേളി. മുറുക്കിയും വെടിപറഞ്ഞും സംബന്ധവീട്ടിൽ കഴിഞ്ഞുകൂടി ഭട്ടതിരി. ഒരുദിവസം പണ്ഡിതനും ജ്യോതിഷവിദ്വാനുമായ പടിഞ്ഞാറെ പിഷാരത്തെ അച്യുതപിഷാരടി ഉമ്മറക്കോലായയിലിരുന്ന് രാശി നോക്കുകയായിരുന്നു. അപ്പോഴാണ് ഉറക്കമുണർന്ന് അലസനായി കോട്ടുവായിട്ടുകൊണ്ട്, ഭട്ടതിരി പുറത്തുവന്നത്. തറയിലെ 'നാളോക്കപ്പലക' ചാടിക്കടന്നുകൊണ്ടാണ് അദ്ദേഹം പുറത്തേക്കിറങ്ങിയത്. അതു കാൺകെ പിഷാരടി ക്ഷുഭിതനായി. പിന്നെ ഭട്ടതിരിയെ ബ്രാഹ്മണധർമ്മം മറന്നവനെന്ന് ശകാരിച്ചു. കുളത്തിലെ നീല ജലത്തിൽ മുങ്ങിക്കിടക്കെ ഭട്ടതിരിയെ കുററബോധം ചൂഴ്ന്നുനിന്നു. പിന്നെപ്പിന്നെ അദ്ദേഹം ആത്മവേദനയോടെ, സത്യത്തിന്റെ പൊരുളിലേക്ക് കൺമിഴിക്കാൻതുടങ്ങി. ഇങ്ങനെയായാൽ പോരാ. ആ ബ്രാഹ്മണഹൃദയം തേങ്ങി. മുങ്ങിക്കളിച്ചു വരുമ്പോൾ ഭട്ടതിരി ഒരു പുതിയ മനുഷ്യനാവാനുള്ള ശ്രമത്തിലായിരുന്നു. അദ്ദേഹം അച്യുതപിഷാരടിയെ വന്ദിച്ച് ശിഷ്യത്വം സ്വീകരിച്ചു. ക്രമേണ വേദവും ജ്യോതിഷവും പഠിച്ചു. അറിവിന്റെ അപാരതകൾ അദ്ദേഹത്തിനു വഴങ്ങുകയായിരുന്നു. അതിനിടെ ആ വിജ്ഞാന കുതുകിയെ തളർവാതം പിടികൂടി. ഒരു വശം മുഴുവൻ ചലനമററു കിടന്നു. രോഗശാന്തിക്കെന്തുവേണം? അദ്ദേഹം ആലോചിച്ചു. ഒരു തിരുവോണംനാൾ ചന്ദനക്കാവിൽ നിന്ന് തൃക്കണ്ടിയൂരിലേക്ക് ദൂതനെ അയച്ചു. തുഞ്ചത്തെഴുത്തച്ഛൻ ചികിത്സ നിർദ്ദേശിച്ചു: 'പട്ടേരിയോട് മീൻതൊട്ടുകൂട്ടാൻ പറയുക.' എഴുത്തച്ഛൻ അടിച്ചു 'പൂസാ'യി നിന്ന അവസ്ഥയിലാവുമിതു പറഞ്ഞതെന്നു മററുള്ളവർ ധരിച്ചു. പക്ഷേ പട്ടേരിക്കു സംഗതി മനസ്സിലായി. മത്സ്യാവതാരം തൊട്ടുള്ള ദശാവതാരങ്ങളത്രയും ഹൃദിസ്ഥമാക്കണമെന്നാണ് മീൻതൊട്ടുകൂട്ടാൻ പറഞ്ഞതിന്റെ പൊരുൾ.

> ചേതഃശ്രുതികളുടെ സാമമന്ത്രമായ നാരായണീയം രചിച്ച മേൽപ്പത്തൂരിന്റെ നാടായ ചന്ദനക്കാവ് ഇന്ന് ജീർണ്ണസ്മൃതികളും പേറിനിൽക്കുന്നു.

ഗുരുവായൂർ ക്ഷേത്രത്തിലായിരുന്നു പിന്നീടുള്ള കാലം. അവിടെ ഭക്തിയും ഭജനയുമായി കഴിച്ചുകൂട്ടിയ നാളുകളിലാണ് മേല്പത്തൂർ നാരായണീയം രചിച്ചത്. അതു ഗുരുവായൂരപ്പന് സമർപ്പിക്കാനുള്ളതായിരുന്നു. ആത്മാവിന്റെ ആഴങ്ങളിൽനിന്ന് വഴിഞ്ഞൊഴുകിയ ഭക്തിയോടെയാണ് നാരായണീയം അദ്ദേഹം മുഴുവനാക്കിയത്. ദശാവതാരം മുഴുവൻ ശ്ലോകങ്ങളായി രചിച്ച് അവ ഗുരുവായൂരപ്പന് അർച്ചിച്ചു. അതോടെ തളർവാതവും ഭേദപ്പെട്ടുവെന്നാണ് കഥ.

●

"രാഗരോഗങ്ങളുടെ വാതകോപങ്ങൾ പാണ്ഡിത്യഗർവ്വങ്ങളിലൂടെ കനംതൂങ്ങിയ മനഃശരീരങ്ങളെ ഭാരഭൃതമാക്കുമ്പോൾ ഹേ ഭഗവൻ, ഞാനെന്റെ വിഭക്തിയുടെ ശുഷ്കതകളെ ഭക്തിയുടെ ആർദ്രതകളിലിറക്കിവച്ച് കാലദേശാവധികളിൽനിന്നു നിർമുക്തവും നിത്യമുക്തവുമായ അങ്ങയുടെ സാന്ദ്രമായ ആനന്ദാവബോധം തേടട്ടെ. അസ്പഷ്ടതകളിലൂടെ വിദൂരമായ സ്വപ്നസ്പഷ്ടതകളുടെ ഉദാരകിരണം തേടട്ടെ. എവിടെയുണ്ട് തേജസ്സ്? നിബിഡമായ കരിംകൂവളപ്പൂവുകളെ ലജ്ജിപ്പിക്കുന്ന അങ്ങയുടെ പീയൂഷസാരമായ കൈശോരഭാവമെവിടെ? അടിയന്റെ നിഷ്കളങ്കതകൾ തിരിച്ചുതന്നാലും; അറിയായ്മയുടെ പാഴ്മലരുകൾ ഇതാ സ്വീകരിച്ചാലും..."

പഴംചക്കിൽ നാലും ആറും ആട്ടുന്ന ചക്കാലന്റെ വാക്കുകൾ ഇവിടെ ശക്തിസ്വമാകുന്നു. യജ്ഞോപവീതമണിഞ്ഞ ആഢ്യബ്രാഹ്മണൻ മീൻതൊട്ടു കൂട്ടുന്നു. ഇഡയിലും പിംഗലയിലും ഉറങ്ങിക്കിടന്ന വാങ്മീനങ്ങളുണർന്ന് പ്രളയപയോധിയിലേക്ക് ഉയരുന്നു. ഗുരുവായൂരമ്പലത്തിന്റെ ശിലാസ്തൂപങ്ങൾ ഛന്ദോബദ്ധമാകുന്നു. അവതാര രഹസ്യങ്ങളുടെ ജനിമൃതി ഗാഥകൾ വാഗധീശ്വരികളാകുന്നു.

നാരായണീയം തൊണ്ണൂറ്റൊമ്പതു ദശകങ്ങൾ എഴുതിക്കഴിഞ്ഞപ്പോഴേക്കും ഭാഗവത കഥാസാരം അവസാനിച്ചതു മൂലം നൂറാംദശകം എങ്ങനെ തുടങ്ങുമെന്നോർത്ത് വിഷമിച്ചിരിക്കെയാണ് ഏകാദശി പുലരുന്ന ബ്രാഹ്മമുഹൂർത്തം പിറന്നത്. എല്ലാം മറന്ന് മേൽപ്പത്തൂർ പാടി—

"അഗ്രേപശ്യാമി തേജോനിബിഡതര-
 യാവലീ ശോഭനീയം [കളാ-
പീയൂഷാപ്ലാവിതോഹം തദനു തദുദരേ
 ദിവ്യകൈശോരവേഷം
താരുണ്യാരംഭരമ്യം പരമസുഖരസാ-
 സ്വാദരോമാഞ്ചിതാംഗൈ-
രാവീതം നാരദാദ്യൈർവിലസദുപ-
 സുന്ദരീമണ്ഡലൈശ്ച." [നിഷദ്

ആ ഭക്തന്റെ മുമ്പിൽ ദിവ്യകൈശോരവേഷം പ്രത്യക്ഷപ്പെട്ടുവെന്നാണ് വിശ്വസിക്കപ്പെടുന്നത്.

ക്ലാസിക്കൽ സംഗീതത്തിലെ സമപ്പ്രീതതേജസ്സായ ചെമ്പൈ വൈദ്യനാഥഭാഗവതരുടെ വെങ്കലനാദത്തിൽ വീണ്ടും ആ വരികൾ ഏറെക്കാലം നമ്മുടെ ഉള്ളുണർത്തി.

തന്റെ നാദബ്രഹ്മംകൊണ്ട് ക്ഷേത്രാന്തരീക്ഷം ഒന്നുകൂടി വിമലീകരിച്ച ചെമ്പൈയെപ്പോലെതന്നെ പുരാണ പ്രവചനകലയിൽ പ്രവീണനായിരുന്ന ശേങ്കാലിപുരം അനന്തരാമദീക്ഷിതർ നാരായണീയ പാരായണത്തിലൂടെ രോഗവിമുക്തി നേടിയത്രെ. രാമായണം, ഭാരതം എന്നിവയോടൊപ്പം നാരായണീയവും അദ്ദേഹം പ്രവചനവിഷയമായി അംഗീകരിച്ചു. തമിഴരുടെ ഹൃദയങ്ങളിൽ നാരായണീയം നിറഞ്ഞൊഴുകാൻ ഒരു കാരണം അനന്തരാമദീക്ഷിതരായിരുന്നു.

●

പട്ടേരി പ്രബന്ധങ്ങളെന്നറിയപ്പെടുന്ന ഗദ്യപദ്യമിശ്രിതമായ പത്തു ചമ്പുക്കളും മേല്പത്തൂർ രചിക്കുകയുണ്ടായി. രാജസൂയം, ഭഗവദ്ദൂത്, സുഭദ്രാഹരണം, പാഞ്ചാലീസ്വയംവരം, കിരാതം, പാർവ്വതീ സ്വയംവരം, ദക്ഷയാഗം തുടങ്ങിയവയാണ് പ്രധാനപ്പെട്ട ചമ്പുക്കൾ. രാമായണത്തിലെ 'നിരനുനാസിക'ത്തെച്ചൊല്ലി അമ്മന്നൂർ ചാക്യാരും കുട്ടഞ്ചേരി ചാക്യാരും തമ്മിൽ നടന്ന സംവാദത്തിലും മേല്പത്തൂരിന്റെ പങ്ക് പ്രധാനമായിരുന്നു.

പുരാണകഥകൾക്ക് ശ്ലോകങ്ങളുണ്ടാക്കി

(ശേഷം 53-ാം പേജിൽ)

## മുസാഫിർ

## ഡയറിക്കുറിപ്പുകൾ

ഡയറികൾ പലതരമുണ്ട്. സ്വകാര്യഡയറി, സാഹിത്യഡയറി, സാമ്പത്തികഡയറി, സാമൂഹ്യഡയറി, സാംസ്കാരികഡയറി, മനഃശാസ്ത്രഡയറി, പുരാണഡയറി, വ്യാവസായികഡയറി, തോന്ന്യാസഡയറി, കരഡയറി, കടൽ ഡയറി അങ്ങനെ. അവതന്നെ പദ്യത്തിലും ഗദ്യത്തിലുമുണ്ട്. ട്രാജഡിയും കോമഡിയുമുണ്ട്. സംസ്കൃത ഡയറികൾ താളിയോലയിലാണുള്ളത്. ഇംഗ്ലണ്ടിൽ കൊച്ചുകുട്ടികൾപോലും ഇംഗ്ലീഷിലാണ് ഡയറിയെഴുതുക. യൂറോപ്പിൽ ടൈപ്പ് ചെയ്തും ഓഫ് സെററ് അച്ചടിയിലും ഡയറികൾ കാണാം. ഡയറിയെഴുതാൻതന്നെ ദിവസം മുഴുവൻ ചെലവഴിക്കുന്നവർ ജപ്പാനിലുണ്ട്. കാളിദാസന്റെ ഡയറിയിലെ ചില വരികൾതന്നെ കാഫ്കയുടെ ഡയറിയിൽ കാണാം. അമേരിക്കയിൽ കംപ്യൂട്ടറുകൾ ഡയറിയെഴുതാൻ തുടങ്ങിയതോടെ ആളുകൾ നിറുത്തി. നമ്മുടെ സർവ്വകലാശാലകളിൽ ഒരു പാഠ്യവിഷയമായി ഡയറിയെഴുത്ത് ആരംഭിക്കണം. ലോകത്തിൽ മൊത്തം 1523509811821 ഡയറികളുണ്ട്.



എൻ. വി. കൃഷ്ണവാരിയർ

# ലോക മനസ്സാക്ഷിയുടെ ശബ്ദം

ഡോ: ജെ. കട്ടയ്ക്കൽ

## രണ്ട്

**1945** ഒക്ടോബർ 24-ാം തീയതി പ്രാബല്യത്തിൽ വന്ന യു. എൻ. പ്രമാണപത്രികയുടെ ആമുഖം യു. എൻ. ന്റെ ആവശ്യവും സ്വഭാവവും മററും വ്യക്തമാക്കുന്നു: "ഐക്യരാഷ്ട്രങ്ങളിലെ ജനങ്ങളായ ഞങ്ങൾ താഴെപ്പറയുന്ന കാര്യങ്ങൾ നിർവ്വഹിക്കുവാൻ ദൃഢനിശ്ചയം ചെയ്യുന്നു: നമ്മുടെ ഈ തലമുറയിൽതന്നെ രണ്ടു തവണ അവർണ്ണനീയമായ ദുരിതങ്ങൾ മനുഷ്യകുലത്തിനു വരുത്തിവച്ച യുദ്ധത്തിന്റെ ശാപത്തിൽനിന്നു ഭാവി തലമുറകളെ സംരക്ഷിക്കാനും, മനുഷ്യന്റെ മൗലികാവകാശത്തിലും മനുഷ്യവ്യക്തിയുടെ അന്തസ്സിലും മൂല്യത്തിലും സ്ത്രീപുരുഷ വലിപ്പച്ചെറുപ്പഭേദമെന്യേ സർവ മനുഷ്യരുടെയും തുല്യാവകാശത്തിലും ഉള്ള വിശ്വാസം പുനഃപ്രഖ്യാപിക്കാനും, രാഷ്ട്രങ്ങൾ തമ്മിലുള്ള ഉടമ്പടികളിൽനിന്നും രാഷ്ട്രാന്തര നിയമോപാധികളിൽനിന്നും ഉടലെടുക്കുന്ന കത്തവ്യങ്ങൾ നിർവഹിക്കാൻ അനുകൂലമായ സാഹചര്യങ്ങൾ സൃഷ്ടിക്കാനും, സാമൂഹികപുരോഗതിയും ഉയന്ന ജീവിതനിലവാരവും കൂടുതൽ സ്വാതന്ത്ര്യവും വർദ്ധമാനമാക്കാനും—ഈ ലക്ഷ്യങ്ങൾ പ്രാപിക്കാനായി, നല്ല അയൽവാസികളെപ്പോലെ സമാധാനപൂർവ്വം ഒരുമിച്ചു ജീവിക്കുന്നതിനായി, അന്താരാഷ്ട്രീയതലത്തിൽ ശാന്തിയും സുരക്ഷിതത്വവും നിലനിറുത്താൻ നമ്മുടെ ശക്തി ഒന്നിപ്പിക്കാനായി, പൊതുനന്മയ്ക്കുവേണ്ടിയല്ലാതെ സൈനികശക്തി പ്രയോഗിക്കയില്ലെന്ന് ഫലപ്രദമായ തത്ത്വങ്ങളും സ്ഥാപനങ്ങളും വഴി ഉറപ്പു വരുത്തുന്നതിനായി സർവ്വജനപദങ്ങളുടെയും സാമ്പത്തികവും സാമൂഹികവുമായ പുരോഗതിക്കുവേണ്ടി, ഒരു അന്താരാഷ്ട്രീയഭരണയന്ത്രം പ്രവത്തിപ്പിക്കാനായി, ഈ ലക്ഷ്യങ്ങൾ പ്രാപിക്കുന്നതിനായി, നമ്മുടെ (രാഷ്ട്രങ്ങളുടെ) പ്രയത്നങ്ങളെ സംയോജിപ്പിക്കാൻ (ഞങ്ങൾ) നിശ്ചയിച്ചിരിക്കുന്നു.

"ഇതിൻപ്രകാരം, പ്രതിനിധികൾ മുഖേന ഈ സാൻഫ്രാൻസിസ്കോ നഗരത്തിൽ സമ്മേളിച്ചിരിക്കുന്ന നമ്മുടെ ഗവണ്മെന്റുകൾ തങ്ങളുടെ പൂർണ്ണാധികാരം സമുചിതമായി പ്രകടിപ്പിച്ചുകൊണ്ട് ഈ ഐക്യരാഷ്ട്രപ്രമാണപത്രികയിൽ ഒപ്പുവയ്ക്കുകയും, ഇതോടുകൂടി "ഐക്യരാഷ്ട്രങ്ങൾ" എന്നൊരു അന്താരാഷ്ട്രീയ സംഘടന സ്ഥാപിക്കുകയും ചെയ്യുന്നു." (യു. എൻ. ചാർട്ടർ, ആമുഖം. തർജ്ജമ ലേഖകന്റേതു്.)

യു. എൻ. ചാർട്ടറിന്റെ ഒന്നും രണ്ടും അദ്ധ്യായങ്ങളിൽ, 'ഐക്യരാഷ്ട്ര'ങ്ങളുടെ ലക്ഷ്യങ്ങളും, ആ ലക്ഷ്യപ്രാപ്തിക്കായി അംഗീകരിക്കേണ്ട തത്ത്വങ്ങളും, സാമാന്യം വിശദമായി പ്രഖ്യാപിച്ചിരിക്കുന്നു. യു. എൻ. ന്റെ ലക്ഷ്യങ്ങളായി (Purposes) ചാർട്ടർ പ്രഖ്യാപിക്കുന്നതു പ്രധാനമായും താഴെപ്പറയുന്ന കാര്യങ്ങളാണ്.

അന്താരാഷ്ട്രതലത്തിൽ സമാധാനവും സുരക്ഷിതത്വവും നിലനിറുത്തുന്നതിനായി, രാഷ്ട്രങ്ങൾ സഹകരിച്ച് വേണ്ട നടപടികൾ സ്വീകരിക്കുക; രാഷ്ട്രങ്ങൾ തമ്മിലുണ്ടായേക്കാവുന്ന തർക്കങ്ങളും കലഹങ്ങളും ഒത്തുതീർപ്പുവഴി അവസാനിപ്പിക്കുക.

ലോകരാഷ്ട്രങ്ങളുടെ തുല്യാവകാശവും സ്വയംഭരണാവകാശവും അംഗീകരിച്ചുകൊണ്ട്, രാഷ്ട്രങ്ങൾ തമ്മിൽ സൗഹൃദബന്ധം പുലത്തുക.

അന്താരാഷ്ട്രമണ്ഡലത്തിലെ സാമ്പത്തിക സാമൂഹിക സാംസ്കാരിക മാനവിക പ്രശ്നങ്ങൾക്ക് അന്താരാഷ്ട്രീയാടിസ്ഥാനത്തിൽ പരിഹാരം കണ്ടെത്താൻ സഹകരിക്കുക; ജാതിവർഗ്ഗഭാഷാമതഭേദങ്ങൾ പരിഗണിക്കാതെ, മാനുഷികാവകാശം, മൗലികസ്വാതന്ത്ര്യം എന്നിവയുടെ നേക്കുള്ള മതിപ്പ് വർദ്ധിപ്പിക്കുകയും വ്യാപകമാക്കുകയും ചെയ്യുക.

ഈ ലക്ഷ്യങ്ങൾ പ്രാപിക്കുന്നതിനുവേണ്ടി വിവിധരാഷ്ട്രങ്ങളുടെ പ്രയത്നങ്ങളെ സംയോജിപ്പിക്കുന്നതിനുള്ള ഒരു കേന്ദ്രമായി വർത്തിക്കുക—ഇവയാണ് ഐക്യരാഷ്ട്രങ്ങളുടെ പ്രധാന ലക്ഷ്യങ്ങൾ. (യു. എൻ. ചാർട്ടർ, അദ്ധ്യായം 1, ഖണ്ഡിക 1).

പ്രസ്തുത പ്രഖ്യാപിതലക്ഷ്യങ്ങൾ നേടിയെടുക്കുന്നതിന് താഴെപ്പറയുന്ന തത്ത്വങ്ങൾ അനുസരിച്ച് യു. എൻ. പ്രവത്തിക്കണമെന്നും ചാർട്ടർ അനുശാസിക്കുന്നു.

അംഗരാഷ്ട്രങ്ങളുടെയെല്ലാം തുല്യാവകാശവും പരമാധികാരവും അംഗീകരിക്കണം. യു. എൻ. അംഗത്വംകൊണ്ടു അംഗരാഷ്ട്രങ്ങൾക്കെല്ലാം വേണ്ടത്ര പ്രയോജനം ലഭിക്കുന്നതിനു വേണ്ടി, യു. എൻ. ചാർട്ടറിലെ അനുശാസനങ്ങൾ അംഗരാഷ്ട്രങ്ങളെല്ലാം ആത്മാർത്ഥമായി അനുസരിക്കണം.

അന്താരാഷ്ട്രതലത്തിൽ സമാധാനവും സുരക്ഷിതത്വവും നീതിയും നിലനിറുത്തുന്നതിനുവേണ്ടി, അംഗരാഷ്ട്രങ്ങളെല്ലാം അവയുടെ രാഷ്ട്രാന്തര തർക്കങ്ങൾക്ക്, സമാധാനപരമായ ഒത്തുതീർപ്പുകൾവഴി പരിഹാരം കണ്ടെത്തണം.

അംഗരാഷ്ട്രങ്ങൾ അന്താരാഷ്ട്രീയ ബന്ധങ്ങളിൽ, യു. എൻ. തത്ത്വങ്ങൾക്കു വിരുദ്ധമായി, മററു രാജ്യങ്ങൾക്കെതിരായി ശക്തിഭീഷണിയോ ശക്തിപ്രയോഗമോ നടത്തരുത്.

യു. എൻ. ചാർട്ടർ അനുസരിച്ച്, യു. എൻ. സ്വീകരിക്കുന്ന ഏതു നടപടിക്കും അംഗരാഷ്ട്രങ്ങൾ സഹായം നൽകണം; അതുപോലെ, ഏതെങ്കിലും രാഷ്ട്രത്തിനെതിരേ യു. എൻ. ശിക്ഷാ നടപടി എടുക്കുകയാണെങ്കിൽ, ആ രാഷ്ട്രത്തെ അംഗരാഷ്ട്രങ്ങൾ സഹായിക്കയുമരുതു്.

യു. എൻ. അംഗങ്ങളല്ലാത്ത രാഷ്ട്രങ്ങൾപോലും, യു. എൻ. തത്ത്വസംഹിതയനുസരിച്ചു പ്രവർത്തിക്കുന്നതിനും, ലോകസമാധാനവും സുരക്ഷിതത്വവും നിലനിറുത്തുന്നതിനും അംഗരാഷ്ട്രങ്ങളെല്ലാം പരിശ്രമിക്കണം.

യു. എൻ. ചാർട്ടറിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങളൊന്നും, ഇതരരാജ്യങ്ങളുടെ ആഭ്യന്തര കാര്യങ്ങളിൽ ഇടപെടുന്നതിന് അംഗരാഷ്ട്രങ്ങൾക്ക് അധികാരം നൽകുന്നില്ല.

ഭേദഗതികൾ: യു. എൻ. ചാർട്ടറിൽ ഭേദഗതികൾവരുത്തുക സാദ്ധ്യമാണ്; കഴിഞ്ഞ കാലങ്ങളിൽ പല ഭേദഗതികളും വരുത്തിയിട്ടുമുണ്ട്. സ്ഥിരാംഗ (Permanent members) ങ്ങളായ അമേരിക്ക, റഷ്യ, ബ്രിട്ടൻ, ഫ്രാൻസ്, ചൈന എന്നീ അഞ്ചു രാഷ്ട്രങ്ങളുടെ പ്രതിനിധികളുൾപ്പെടെ പൊതുസമിതിയുടെ മുന്നിൽ രണ്ടുഭാഗമായ നൂറിലധികം രാഷ്ട്രപ്രതിനിധികൾ അംഗീകരിക്കുന്ന ഭേദഗതികൾ പ്രാബല്യത്തിൽവരും: രക്ഷാസമിതിയുടെ അംഗസംഖ്യ 11-ൽ നിന്ന് 15 ആയി ഉയർത്തിയതു് 1963-ൽ അംഗീകരിച്ച ഭേദഗതി മൂലമാണ്. യു. എൻ. ചാർട്ടർ അനുസരിക്കാൻ തയ്യാറുള്ള ഏതു രാഷ്ട്രത്തിനും, രക്ഷാ സമിതി യുടെ ശിപാർശയനുസരിച്ച്, പൊതുസമിതിയുടെ അംഗീകാരത്തോടുകൂടി യു. എൻ. അംഗത്വം സ്വീകരിക്കാം. നിയമലംഘകരെ സസ്പെൻഡ് ചെയ്യാനും ബഹിഷ്കരിക്കാനും യു. എൻ. നിനു് അധികാരമുണ്ട്. യു. എൻ. ലെ ഔദ്യോഗികഭാഷകൾ ഇംഗ്ലീഷ്, ഫ്രഞ്ച്, റഷ്യൻ അറബി, ചൈനീസ് എന്നിവയാണ്.

'ഐക്യരാഷ്ട്രങ്ങൾക്കു' ആറ് പ്രവത്തനഘടകങ്ങളാണുള്ളതു്: പൊതുസമിതി, രക്ഷാസമിതി, സാമ്പത്തിക സാമൂഹിക സമിതി, സംരക്ഷണസമിതി, നിയമക്കോടതി, സെക്രട്ടേറിയററ് എന്നിവയാണ് ആ ആറു ഘടകങ്ങൾ.



ജനറൽ അസംബ്ലിഹാൾ

General Assembly, Security Council, Economic and Social Council, Trusteeship Council, International Court of Justice, Secretariate എന്നിവയാണ് അവയുടെ ഇംഗ്ലീഷ് പേരുകൾ. ഈ ആറു ഘടകങ്ങളിൽക്കൂടി ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലേക്കും 'ഐക്യരാഷ്ട്രങ്ങൾ' അഥവാ യു. എൻ. അതിന്റെ പ്രവർത്തനങ്ങൾ വ്യാപിപ്പിച്ചിരിക്കുന്നു. ഐക്യരാഷ്ട്രങ്ങളുടെ ഈ ഷഡംഗങ്ങളെക്കുറിച്ചും, അവയുടെ പ്രവത്തനപരിപാടികളെക്കുറിച്ചും ചുരുക്കമായി വിവരിക്കാം.

## പൊതുസമിതി

ഐക്യരാഷ്ട്രങ്ങളുടെ മുഖ്യ ആലോചനാവിഭാഗം പൊതുസമിതി (General Assembly) ആണ്; യു. എൻ. 'ചാർട്ടറി'ന്റെ പരിധിക്കുള്ളിൽ നിന്നുകൊണ്ടു് കാര്യങ്ങൾ ചർച്ചചെയ്തു തീരുമാനമെടുക്കാൻ പൊതുസമിതിക്ക് അവകാശാധികാരങ്ങളുണ്ട്. ഐക്യരാഷ്ട്രങ്ങളിൽ അംഗത്വമുള്ള എല്ലാ രാഷ്ട്രങ്ങളുടെയും പ്രതിനിധികൾ ചേന്നതാണ് പൊതുസമിതി. ഐക്യരാഷ്ട്രങ്ങളുടെ ഏററവും വലിയ ഘടകം ഈ സമിതിയാണ്. ന്യൂയോക്കിലെ ഐക്യരാഷ്ട്രതലസ്ഥാനമന്ദിരത്തിലെ ഏററവും വലിയ 'ഹാൾ' ഈ പൊതു സമിതിക്കുള്ളതാണ്. പൊതു സമിതിയുടെ ഉപവിഭാഗങ്ങളായ 'യുനെസ്കോ' 'എഫ്. എ. ഓ.' (Unesco, FAO) മുതലായവയുടെ അംഗങ്ങളും, പൊതുസമിതിയുടെ പൊതുസമ്മേളനങ്ങളിൽ പങ്കെടുക്കുന്നു. ന്യൂയോർക്കിലെ പൊതുസമിതിഹാളിൽ രണ്ടായിരത്തിലധികം ഇരിപ്പിടങ്ങൾ രാജകീയമായി സജ്ജീകരിച്ചിരിക്കുന്നതു ഞാൻ കണ്ടു. ഓരോ 'സീററി'ലും മൈക്രോഫോണും തർജ്ജമയന്ത്രവുമൊക്കെ പിടിപ്പിച്ചിട്ടുണ്ട്. ബട്ടൺ തിരിക്കുന്നതനുസരിച്ച്, ഇംഗ്ലീഷിലോ ഫ്രഞ്ചിലോ റഷ്യനിലോ സ്പാനിഷിലോ അറബിയിലോ ചൈനീസിലോ, പൊതുസമിതിയിലെ പ്രസംഗങ്ങളും ചർച്ചകളും കേൾക്കാം. 1950-ാമാണ്ട്, വെറും അമ്പത്തൊന്നു രാഷ്ട്രങ്ങളുടെ പ്രതിനിധികൾക്കുവേണ്ടിയായിരുന്നു സീററ് സജ്ജീകരണങ്ങൾ; എന്നാൽ ഇപ്പോൾ നൂററമ്പത്തൊന്നു രാഷ്ട്രങ്ങളുടെ പ്രതിനിധികളാണ് പൊതുസമിതിയിലുള്ളതു്. എഴുപത്തഞ്ചടി ഉയരത്തിൽ കമനീയമായി അലങ്കരിച്ചിരിക്കുന്ന മനോഹരമായ മേൽക്കട്ടിയുടെ കീഴിലിരുന്നുകൊണ്ടാണ്, രണ്ടായിരത്തിലധികം പൊതുസമിതിയംഗങ്ങൾ, ലോകസമാധാനത്തെയും സുരക്ഷിതത്വത്തെയും കുറിച്ചു ചർച്ചചെയ്യുന്നതു്. നിലനിരപ്പിൽനിന്ന് അല്പം ഉയർന്ന അദ്ധ്യക്ഷപീഠത്തിൽ (podium) മൂന്നു വിശിഷ്ടാ

സനങ്ങൾ ഉറപ്പിച്ചിരിക്കുന്നു. മദ്ധ്യത്തിലെ ആസനം, പൊതുസമിതിസമ്മേളനാദ്ധ്യക്ഷനുള്ളതാണ്. പൊതുസമിതിയുടെ ഓരോ സമ്മേളനത്തിനും മുമ്പ്, ആ സമ്മേളനത്തിലേക്ക്, പൊതുസമിതി ഒരു സമ്മേളനാദ്ധ്യക്ഷനെ തിരഞ്ഞെടുക്കുകയാണു പതിവ്. ഇടതുവശത്തുള്ള സീററ്, യു. എൻ. സെക്രട്ടറി ജനറലിനുള്ളതാണ്. (ഇപ്പോൾ യു. എൻ. സെക്രട്ടറി ജനറൽ, കുർട്ട് വാൽട്ട് ഹൈം ആണ്.) വലതുവശത്തെ സീററ്, പൊതുസമിതിയുടെ കാര്യദർശിയായ അണ്ടർ സെക്രട്ടറി ജനറലിനുവേണ്ടിയുള്ളതാണ്. രാജകീയമായ രണ്ടായിരം സീററുകൾക്കു പുറമേ, ഉപദേശകർ, വിശിഷ്ടാതിഥികൾ, പ്രസ്-റേഡിയോ- ടെലിവിഷൻ പ്രതിനിധികൾ മുതലായവർക്കു വേണ്ടിയും, ഹാളിൻെറ നാലുവശത്തും വേറെ സീററുകളും സജ്ജീകരിച്ചിട്ടുണ്ട്. പൊതുസമിതിഹാളിൻെറ ഭിത്തികളിലും മേൽക്കട്ടിയിലുമെല്ലാം കാണുന്നത്, ഫെർണാൻഡ് ലെജർ എന്ന പ്രഖ്യാത ഫ്രഞ്ചു കലാകാരൻെറ ശില്പവേലകളാണ്.

ഐക്യരാഷ്ട്ര പൊതുസമിതി, ഒരു രാഷ്ട്രീയ ശക്തിയോ അതിരാഷ്ട്ര ശക്തിയോ അല്ലെങ്കിലും, സമിതിയുടെ തീരുമാനങ്ങളും ശിപാർശകളും ലോകമനസ്സാക്ഷിയുടെ സ്വരമായി സാർവ്വത്രികമായി പരിഗണിക്കപ്പെട്ടുവരുന്നു. വർണ്ണവിവേചനം, പരിസരമലിനീകരണം, മനുഷ്യാവകാശധ്വംസനം, ജനപ്പെരുപ്പം മുതലായ പ്രശ്നങ്ങളുദിക്കുമ്പോൾ, പൊതുസമിതി സമ്മേളിച്ച്, ആവശ്യമായ നടപടികൾ സ്വീകരിക്കുവാൻ 'ശിപാർശകൾ' (recommendations) ചെയ്യുന്നു. ഓരോ വർഷവും സെപ്ററംബർ മദ്ധ്യം മുതൽ ഡിസംബർ മദ്ധ്യംവരെയാണ്, യു. എൻ. പൊതുസമിതി ന്യൂയോർക്കിൽ സമ്മേളിക്കുന്നത്. അതിനുപുറമേ, ഏതെങ്കിലും ഗൗരവപ്രശ്നമുദിക്കുമ്പോൾ, രക്ഷാസമിതിയുടെ നിർദ്ദേശമനുസരിച്ച്, പൊതുസമിതി തിടുക്കത്തിൽ സമ്മേളിക്കാറുമുണ്ട്. പൊതുസമിതിയുടെ ഉപഘടകങ്ങളായ ഏഴ് കമ്മിററികൾ കൊല്ലം മുഴുവനും അനുസ്യൂതം പ്രവർത്തിച്ചുകൊണ്ടിരിക്കും.

## പൊതുസമിതിയുടെ കർമ്മപരിപാടികൾ

ആയുധനിയന്ത്രണം, നിരായുധീകരണം തുടങ്ങി, അന്താരാഷ്ട്രതലത്തിൽ സമാധാനവും സുരക്ഷിതത്വവും നിലനിറുത്തുന്നതിനാവശ്യമായ കാര്യങ്ങൾ ചർച്ച ചെയ്തു തീരുമാനിക്കുക. രക്ഷാസമിതി ചർച്ചയ്ക്ക് എടുത്തിരിക്കുന്ന കാര്യങ്ങൾ പൊതുസമിതി ചർച്ചചെയ്യാറില്ല. യു. എൻ. ൻെറ വിവിധഘടകങ്ങളുടെ (ഉദാഹരണം രക്ഷാസമിതി, സാമ്പത്തിക സാമൂഹികസമിതി) നയത്തെയും പ്രവർത്തനങ്ങളെയും കുറിച്ച്, യു. എൻ. ചാർട്ടറിൻെറ പരിധിയിൽ നിന്നുകൊണ്ടു ചർച്ച ചെയ്തു തീരുമാനമെടുക്കുക. രാഷ്ട്രീയാടിസ്ഥാനത്തിൽ ആഗോളവ്യാപകമായ സംഘടിതപ്രവർത്തനം, അന്താരാഷ്ട്രനിയമനിർമ്മാണം, സാർവലൗകികാവകാശസംരക്ഷണം, സാമ്പത്തിക-സാമൂഹിക-സാംസ്കാരിക-വിദ്യാഭ്യാസ-ആരോഗ്യമേഖലകളിൽ വ്യത്യസ്ത രാഷ്ട്രങ്ങളുടെ സഹകരിച്ചുള്ള പ്രവർത്തനം മുതലായവയ്ക്കു സഹായകമായ ഗവേഷണങ്ങൾക്കു നേതൃത്വം നൽകുക. വായു-ജലമലിനീകരണം, വാണിജ്യവികസനം, വർണ്ണവിവേചനാപലപനം മുതലായ വിഷയങ്ങളെല്ലാം ചർച്ചാവിഷയമാക്കുക.



രക്ഷാസമിതി യോഗംചേരുന്ന ചേംബർ

വിഭിന്ന രാഷ്ട്രങ്ങൾ തമ്മിലുള്ള സൗഹൃദബന്ധത്തിന് ഉലച്ചിൽ വരുത്തിയേക്കാവുന്ന സ്ഥിതിവിശേഷങ്ങൾ സംജാതമാകുമ്പോൾ, സമാധാനപരമായ ഒത്തുതീർപ്പുകൾ വഴി അവയ്ക്കു പരിഹാരം കണ്ടെത്താൻ വേണ്ട ഒത്താശകൾ നല്കുക.

രക്ഷാസമിതി, സംരക്ഷകസമിതി തുടങ്ങിയ യു. എൻ. ഘടകങ്ങൾ സമർപ്പിക്കുന്ന റിപ്പോർട്ടുകൾ പരിശോധിച്ചു നിർദ്ദേശങ്ങൾ നൽകുക.

യു. എൻ. വാർഷിക ബജററ് പരിശോധിച്ച് അംഗീകാരം നൽകുക. ഓരോ അംഗരാഷ്ട്രവും ഐക്യരാഷ്ട്രഫണ്ടിലേക്കു നൽകേണ്ട തുക നിശ്ചയിക്കുക.

രക്ഷാസമിതിയുടെ സ്ഥിരാംഗങ്ങളല്ലാത്ത പത്തു് അംഗങ്ങളെ രക്ഷാസമിതിയിലേക്ക് തിരഞ്ഞെടുക്കുക, സാമ്പത്തിക-സാമൂഹികസമിതി, അന്താരാഷ്ട്രീയ നിയമ കോടതി മുതലായവയുടെ അംഗങ്ങളെ തിരഞ്ഞെടുക്കുക. രക്ഷാസമിതിയുടെ നിർദ്ദേശങ്ങൾ പരിഗണിച്ചുകൊണ്ടു്, യു. എൻ. സെക്രട്ടറി ജനറലെ തിരഞ്ഞെടുക്കുക.

1950-ൽ പൊതുസമിതി പാസ്സാക്കിയ ഒരു വ്യവസ്ഥയനുസരിച്ച്, താഴെപ്പറയുന്ന സാഹചര്യത്തിൽ ഒരു പ്രത്യേകാധികാരംകൂടി പൊതുസമിതിക്കു ലഭിച്ചിരിക്കുന്നു. അതായതു്, രക്ഷാസമിതിയുടെ സ്ഥിരാംഗങ്ങളായ അമേരിക്ക, റഷ്യ, ബ്രിട്ടൻ, ഫ്രാൻസ്, ചൈന എന്നിവരിൽ ആരുടെയെങ്കിലും 'വീറേറാ' പ്രയോഗംമൂലം, ലോകസമാധാനത്തിനും സുസ്ഥിതിക്കും അത്യാവശ്യമായ നടപടികൾ സ്വീകരിക്കാൻ രക്ഷാസമിതിക്കു സാധിക്കാതെ വരുമ്പോൾ, ആവശ്യമായ നടപടികൾ സ്വീകരിക്കാൻ പൊതുസമിതിക്ക് അധികാരമുണ്ട്. അത്തരം സന്ദർഭങ്ങളിൽ, അന്താരാഷ്ട്രീയ സമാധാനപാലനത്തിന് ആവശ്യമെന്നുവന്നാൽ, അക്രമരാഷ്ട്രത്തിനെതിരേ സൈനികശക്തി പ്രയോഗിക്കുന്നതിനും പൊതുസമിതിക്ക് അധികാരം ലഭിച്ചിരിക്കുന്നു. ലോകസമാധാനഭഞ്ജകമായ സ്ഥിതിവിശേഷം സംജാതമാകുന്നതു്, പൊതുസമിതിയുടെ സമ്മേളനം നടക്കാത്ത കാലത്താണെങ്കിൽ തന്നെയും, രക്ഷാസമിതിയിലെ ഭൂരിപക്ഷാംഗങ്ങളുടെ അഭ്യർത്ഥനയനുസരിച്ച് ഇരുപത്തിനാലുമണിക്കൂറിനകം, യു. എൻ. പൊതുസമിതി സമ്മേളിക്കാവുന്നതാണ്. പൊതുസമിതിയുടെ പ്രമേയങ്ങൾ അംഗീകരിക്കപ്പെടുന്നതു്, പൊതുസമിതിയുടെ മൂന്നിൽ രണ്ടുഭാഗത്തിൻെറ (ഹാജരുള്ള രാഷ്ട്രങ്ങളുടെ പ്രതിനിധികളുടെ) ഭൂരിപക്ഷത്തിന്മേലാണ്. യു. എൻ. ചാർട്ടറിൽ ആവശ്യാനുസൃതമായ ഭേദഗതികൾ വരുത്തുകയെന്നതും പൊതുസമിതിയുടെ അധികാരസീമയിൽപെട്ടതാണ്. സ്ഥിരാംഗങ്ങളായ പഞ്ചരാഷ്ട്രങ്ങളുൾപ്പെടെ, പൊതുസമിതിയുടെ മൂന്നിൽ രണ്ടുഭാഗത്തിൻെറ ഭൂരിപക്ഷത്തിന്മേലാണ്, യു. എൻ. ചാർട്ടർ ഭേദഗതികൾ അംഗീകരിക്കപ്പെടുന്നതു്. (തുടരും)

കഥ

# അമ്മാവന്റെ ക്രൂരകൃത്യങ്ങൾ

ജി. വിവേകാനന്ദൻ

"എടാ, ആ വാസന്തി ഒരു നല്ലകുട്ടിയാ. നീ അവളെ കല്യാണംകഴിക്കണം."

അമ്മാവന്റെ ഈ അറുത്തുമുറിച്ചുള്ള കല്പന കേട്ടപ്പോൾ പാവം വേണു അന്തംവിട്ടു പോയി.

അമ്മാവനോടു താൻ ഒരിക്കലും ആവശ്യപ്പെട്ടില്ലല്ലോ ഒരു പെണ്ണിനെ തിരഞ്ഞെടുത്തു തരണമെന്ന്. മാത്രവുമല്ല, അമ്മാവനും താനുമായി അത്രവലിയ ലോഹ്യത്തിലല്ലതാനും. ഒരു ഫാക്ടറിയിൽ അക്കൗണ്ടിന്റെ പോസ്റ്റിന് ഇൻറർവ്യൂ കാർഡുവന്നപ്പോൾ, കമ്പനി മാനേജരും പേഴ്സണൽ ഓഫീസറും അമ്മാവന്റെ രാത്രികാലക്ളബ്ബിലെ അംഗങ്ങളാണെന്നറിഞ്ഞ്, അവരോട് ഒരു വാക്കുപറയാൻ കേണപേക്ഷിച്ചപ്പോൾ ഒക്കുകില്ലെന്നു മുഖത്തടിച്ച മട്ടിൽ പറഞ്ഞയച്ച മഹാനാണദ്ദേഹം.

ഇപ്പോൾ ഒരു ബാങ്കിൽ ജോലികിട്ടി. സാമാന്യം കഴിഞ്ഞുപോകാം എന്ന നിലയിലായപ്പോൾ ആൾ പറഞ്ഞയച്ചു വിളിപ്പിച്ചിരിക്കുന്നു. വാസന്തിയെ മുണ്ടുകൊടുത്തു കൊണ്ടുവരണമെന്നു പറയാൻ.

"ശരി അമ്മാവാ. ഞാൻ കൊച്ചേട്ടന്റെ കൂടെ ഒന്നു ചോദിക്കട്ടെ."

"ഏതു കൊച്ചേട്ടൻ! അവനോടു പറ, ഞാൻ നിശ്ചയിച്ചതാണെന്ന്."

"പറയാം."

"എന്നിട്ട് എപ്പോഴറിയാം മറുപടി?"

"എത്രയും വേഗം അറിയിക്കാം."

തിരിഞ്ഞു നടക്കാൻ തുടങ്ങിയപ്പോൾ അമ്മാവൻ പിന്നിൽനിന്നു വിളിച്ചു:

"എടാ വാ ചോദിക്കട്ടേ."

ഭവ്യമായി അടുത്തുചെന്നു.

"നിനക്കല്പം റം വേണോ?"

"അയ്യോ! ഞാൻ കുടിക്കാറില്ല."

"ഇന്നേവരെ?"

"ഈ നിമിഷംവരെയില്ല."

"പിന്നെന്തിനെടാ നീയൊക്കെ ജീവിക്കുന്നത്? പോ കഴുതേ."

വേണുവിന് ആകെ വിസ്മയമായിരുന്നു. എന്തൊരു മാററം? കുടിച്ച് ലക്കും ലഗാനുമില്ലാതെ, കണ്ണിൽക്കാണുന്നവരെയൊക്കെ തെറിപറഞ്ഞു നിൽക്കുമ്പോൾപ്പോലും തന്നെക്കണ്ടാൽ അമ്മാവൻ ഒഴിഞ്ഞുമാറിക്കളയും. എന്നിട്ടിപ്പോൾ, നേരം വെളുക്കുന്നതിനു മുമ്പ് ചോദിക്കുന്നു, റം വേണോന്ന്.

അതിന്റെകൂടെ കല്യാണാലോചനയും. ഒരുപക്ഷേ, തന്റെ പ്രേമത്തെപ്പററി അറിഞ്ഞിട്ടാണോ? താണജാതിക്കാരിയാണ്. തന്നോടൊപ്പം ജോലിചെയ്യുന്ന കുട്ടി. കാണുമ്പോൾ ചിരിക്കും. നല്ല കുട്ടി. കാണാനും ഭേദം. സത്യംപറഞ്ഞാൽ ആ കുട്ടിയോട് കമ്പംതോന്നിയിട്ടുണ്ട്. പക്ഷേ, പറഞ്ഞിട്ടില്ല. ഇന്നേവരെയില്ല. എന്നിട്ടും ഓഫീസിലുള്ളവർ അതുമിതും പറയാൻ തുടങ്ങി. വളരെയടുത്ത സുഹൃത്തുക്കൾപോലും.

അവർ പറയുന്നത് പ്രേമമെന്നാൽ കണ്ണിന്റെ ഭാഷയാണെന്നാണ്. അക്ഷരങ്ങളില്ല. വാക്കുകളില്ല. എങ്കിലും കണ്ണുകൾ പരസ്പരം സംസാരിക്കും, ദീർഘമായി. വികാരത്തിന്റെ ഭാഷയിൽ. അതു കണ്ടാൽ ആർക്കും തിരിച്ചറിയാമത്രേ, ഏതു പൊട്ടക്കണ്ണനും.

അതിൽനിന്ന് പിൻതിരിപ്പിക്കാനാണോ അമ്മാവന്റെ ശ്രമം. ഈ തിരക്കിട്ട കല്യാണാലോചന?

പക്ഷേ, അമ്മാവൻ ഒരു പുരോഗമന ചിന്താഗതിക്കാരനാണല്ലോ. അഹിംസയിലൂടെ സ്വാതന്ത്ര്യം നേടിയതാണ് ഇന്ത്യയ്ക്കു ശാപമായി ഭവിച്ചതെന്നു പറയുന്നതു കേട്ടിട്ടുണ്ട്. രക്തം ചൊരിഞ്ഞിരുന്നെങ്കിൽ അന്നുതന്നെ ബൂർഷ്വാവർഗ്ഗം വേരററുപോയേനേ എന്നാണ് അമ്മാവന്റെ പക്ഷം. കൊല്ലണം; മനുഷ്യരക്തം ഊററിക്കുടിച്ച് പള്ളവീർപ്പിച്ച എല്ലാവനേയും—അവന്റെ ഭാര്യയേയും മക്കളേയും, എത്ര ചെറിയ കുട്ടിയായാൽപ്പോലും കൊന്നൊടുക്കണം. എന്നാലേ ഒരു പുതിയ സമൂഹത്തിന്റെ കൈയിൽ അധികാരം വന്നുചേരൂ. സർവ്വതന്ത്ര സ്വതന്ത്രമായ അധികാരം. അദ്ധ്വാനിക്കുന്ന ജനവിഭാഗത്തിന്റേതായ ഭരണകൂടം.

അത്രയ്ക്കു തീവ്രവാദിയായിരുന്ന അമ്മാവൻ ജാതിയുടെയോ മതത്തിന്റെയോ പേരിൽ തന്നെ എതിർക്കുമെന്നു വിശ്വസിക്കാൻ വയ്യ.

പോരെങ്കിൽ അമ്മാവനും നടത്തിയതു് പ്രേമവിവാഹമായിരുന്നല്ലോ. എന്തെന്തു് എതിർപ്പുകളാണ് അന്നുണ്ടായിരുന്നതു്. നാലുകാശിനു പോക്കില്ലാത്ത ഇയാൾ എന്റെ മോളെ കൂടോത്രംചെയ്ത് വശീകരിച്ചു എന്നുവരെ പെണ്ണിന്റെ തന്ത വിലപിച്ചു.

ഏതായാലും കൊച്ചേട്ടനോട് ചോദിക്കാം എന്താണ് ഇതിന്റെ പിന്നിലെ കളിയെന്ന്. ഒട്ടേറെ സുഹൃത്തുക്കളുള്ള ആളാണല്ലോ കൊച്ചേട്ടൻ. കൊച്ചേട്ടന് അറിയാമായിരിക്കും ഈ വാസന്തി എന്നു പറയുന്ന കുട്ടി ആരാണെന്ന്.

വാസന്തിയെ കല്യാണം കഴിക്കണമെന്നല്ലാതെ വാസന്തി ആരുടെ മകളാണെന്നോ, ഏതു നാട്ടുകാരിയാണെന്നോ അമ്മാവൻ പറഞ്ഞില്ലെന്ന കാര്യം അപ്പോഴാണ് വേണു ഓർത്തതു്. അവൾ ഒരു നല്ല കുട്ടിയാണെന്നുമാത്രം അമ്മാവൻ പറഞ്ഞു.

എങ്ങനെയറിയാം നല്ല കുട്ടിയാണെന്ന്. അമ്മാവന് അടുത്തുപരിചയമുണ്ടോ? ബന്ധുവാണോ? ഒന്നും പറഞ്ഞില്ലല്ലോ.

ഒരു നാളുമില്ലാതെ അനന്തരവന്റെ കാര്യത്തിൽ ഇത്ര താല്പര്യം വന്നതെങ്ങനെ?

എത്ര ആലോചിച്ചിട്ടും ഒരു പിടിയും കിട്ടിയില്ല. രാവണൻകോട്ടയുടെ ഏതോ വാതിലിലൂടെ തള്ളി അകത്താക്കിയതുപോലുള്ള വിഭ്രാന്തി. എത്ര നടന്നിട്ടും പുറത്തിറങ്ങാനുള്ള വഴി കാണുന്നില്ല.

മനസ്സും ശരീരവും തളർന്ന് വിവശനായ വേണു അന്നു വൈകുന്നേരം കൊച്ചേട്ടന്റെ വീട്ടിലെത്തി. വിളിച്ച് മാററി നിറുത്തി കാര്യം പറഞ്ഞു.

"വാസന്തിയോ! അതാരാ?" തല പുകഞ്ഞാലോചിച്ചു. ഒരു തുമ്പും കിട്ടുന്നില്ല.

അമ്മാവനെപ്പററി ശരിക്കും പഠിച്ചിട്ടുള്ള മനുഷ്യനാണ് കൊച്ചേട്ടൻ. അമ്മാവന്റെ പൂർവ്വകാല ചരിത്രവും പുതിയ കൂട്ടുകെട്ടുമൊക്കെ അറിയും. ഒപ്പം അവരുടെ നിശാകാല ചെയ്തികളും.

"ഏതായാലും വേണു പോ. ഞാൻ അന്വേഷിക്കട്ടെ."

"പക്ഷേ, കൊച്ചേട്ടാ, എത്രയും വേഗം തീരുമാനം അറിയിക്കണമെന്നാ പറഞ്ഞിരിക്കുന്നതു്."

അതുകൂടെ കേട്ടപ്പോൾ കൊച്ചേട്ടനു സംശയമായി. എന്തോ അപകടമുണ്ട് ഇതിൽ. അല്ലെങ്കിൽ ഇത്ര ധൃതി കൂട്ടേണ്ട കാര്യമില്ലല്ലോ.

"വേണു ഒന്നും കഴിച്ചില്ലല്ലോ. അടുക്കളയിൽപോയി വല്ലതും കഴിച്ചിട്ടുപോ. അമ്മാവനെ കാണാൻ പിന്നീടു പോകാം, ഞാൻ പറഞ്ഞിട്ട്."

പിറേറന്ന് അതിരാവിലെ അമ്മാവന്റെ കത്തുമായി ഒരാൾ വേണുവിന്റെ ലോഡ്ജിലെത്തി. മണി എട്ടായതേയുള്ളൂ.



എഴുത്തുമായി വന്നയാളിന് കാൽ ഉറയ്ക്കുന്നില്ലായിരുന്നു.

കൊള്ളാം, അമ്മാവന്റെ ദൂതൻ എന്ന് വേണു മനസ്സിൽ കരുതി.

"ഇയാൾ പൊയ്ക്കോ. ഞാൻ ഇന്ന് ഏതു സമയമെങ്കിലും വന്നു കണ്ടോളാമെന്നു പറ."

അയാൾ ചിരിച്ച് അനാവശ്യമായ സ്വാതന്ത്ര്യമെടുത്ത് തോളിൽ തട്ടിയിട്ടു പറഞ്ഞു:

"കേട്ടോ കുഞ്ഞേ. നല്ല ഉരുപ്പടിയാ. എനിക്കറിയാം. വെള്ളം ചേർക്കാതെ അടിക്കും."

വേണുവിന്റെ തലയോട്ടിക്കകത്ത് മിന്നൽപ്പിണറുകൾ പാഞ്ഞു. പുതിയ വെളിച്ചം. പുതിയ അറിവ്.

"ശരി, താൻ പൊയ്ക്കോ."

"സാറേ, ഒരു പത്തുരൂപ ഇങ്ങെടു്."

"പത്തില്ല. രണ്ടുരൂപ തരാം."

"ഓ, രണ്ടെങ്കിൽ രണ്ട്. എന്തുപണ്ടാരവുമാകട്ടു്!"

രൂപയും വാങ്ങി അയാൾ തിരിച്ചു കഴിഞ്ഞയുടൻ വേണു ഡ്രസ്മാറി കൊച്ചേട്ടന്റെ വീട്ടിലേക്കു തിരിച്ചു.

കൊച്ചേട്ടൻ അപ്പോൾ അവിടില്ലായിരുന്നു. ഉടനെ വരുമെന്നാണ് പറഞ്ഞിട്ടു പോയതെന്ന് ഭാര്യ പറഞ്ഞു. കാത്തിരുന്നു.

പത്തുമണിക്ക് ഓഫീസിൽ എത്താനുള്ള വേണു, വാച്ചുംനോക്കിയിരുന്നു.

പന്ത്രണ്ടരയായപ്പോൾ കൊച്ചേട്ടൻ വിയർത്തു കുളിച്ച് വീട്ടിൽ വന്നുകയറി.

"കൊച്ചേട്ടാ, ആ പെണ്ണ് കുടിക്കുമത്രേ. അമ്മാവന്റെ എഴുത്തുമായിവന്ന ഒരു കുടിയൻ പറഞ്ഞു."

"അറിയാം, അറിഞ്ഞു." കൊച്ചേട്ടൻ വിയർപ്പിൽ കുതിർന്ന ഷർട്ടും ബനിയനും ഊരുന്ന തിരക്കിലായിരുന്നു.

"എന്തു തീരുമാനിച്ചു എന്നറിയിക്കണം പോലും. അതായിരുന്നു കത്തിൽ."

"ഓ, എന്തറിയിക്കാനാ?"

കൊച്ചേട്ടൻ അകത്തേക്കു നോക്കി ഭാര്യയെ വിളിച്ചു പറഞ്ഞു, ഒരു ഗ്ലാസ് മോരു കൊണ്ടുവരാൻ.

"ഈ അമ്മാവനെന്താ, എന്നോട് ഒരുനാളുമില്ലാത്ത ഇത്ര സ്നേഹം തോന്നാൻ?" —വേണുവിന് അതായിരുന്നു സംശയം.

"എടോ, നിന്നോടല്ല അയാൾക്കു സ്നേഹം. ആ പെണ്ണിനോടാ."

കാര്യം പിടികിട്ടാതെ വേണു അമ്പരന്നിരിക്കുമ്പോൾ കൊച്ചേട്ടൻ തുടർന്നു:

"ഞാൻ അയാളുടെ കമ്പനിയിൽപെട്ട ഒരാളെ കാണാൻ പോയിരിക്കുവാരുന്നു. പലതും പറഞ്ഞുവന്ന കൂട്ടത്തിൽ ഞാൻ ചോദിച്ചു, ആരാ ഈ വാസന്തിയെന്ന്. ഉടനേ അയാൾ, ചോദിക്കുവാ, ആശാന് വേണോന്ന്. അമ്മാവന്റെ ഔട്ട്ഹൗസിൽ നിന്നും കുടിച്ച് ലക്കുതെററിയ അവളെ നേരം വെളുക്കാറായപ്പോൾ ആരെല്ലാമോ കൂടെ ടാക്സിയിൽ എടുത്തുകിടത്തിയാണ് വീട്ടിൽ കൊണ്ടാക്കിയത്."

വേണുവിന് ചുററുമുള്ള ലോകം കീഴ്മേൽ മറിയുന്നതുപോലെ തോന്നി.

"എന്തുമനുഷ്യനാണീ അമ്മാവൻ! അങ്ങനെയുള്ള ഒരു സ്ത്രീയെ, അമ്മാവനും കൂട്ടുകാരും യഥേഷ്ടം ഉപയോഗിച്ച ഒരു സ്ത്രീയെയാണോ സ്വന്തം അനന്തരവന്, സഹോദരിയുടെ മകന്, കല്യാണം കഴിക്കാൻ ശിപാർശ ചെയ്യുന്നത്? എന്തൊരു ചതിവ്, വഞ്ചന, സ്വാർത്ഥത!"

ആലോചിക്കാൻപോലും വേണുവിന് മനക്കരുത്തില്ലാതെപോയി.

പിറേറദിവസം അതിരാവിലെ വേണു അമ്മാവന്റെ വീട്ടിൽ ചെന്നു. അമ്മാവൻ ഉറക്കമായിരുന്നു. അമ്മായി വന്നു പറഞ്ഞു, രാത്രി വളരെ താമസിച്ചാണ് വീട്ടിൽ മടങ്ങിയെത്തിയതെന്ന്.

കാപ്പി കുടിക്കാൻ അമ്മായി ക്ഷണിച്ചു. വേണ്ടെന്നു പറഞ്ഞ് ഒഴിഞ്ഞു.

അമ്മാവനെ കാണാതെ പോകുന്നില്ലെന്ന് വേണു തീർച്ചപ്പെടുത്തി. പക്ഷേ, ഇരുന്നിട്ട് ഇരുപ്പുറയ്ക്കുന്നില്ല. എണീററ് അക്ഷമനായി മുററത്ത് ഉലാത്തി.

അമ്മാവൻ എണീററയുടൻ വേണു അടുത്തു ചെന്നു.

"എടോ, നീ എന്ത് തീരുമാനിച്ചു? നിനക്ക് സ്വപ്നം കാണാൻപോലും കിട്ടുന്ന പെൺകുട്ടിയല്ല."

"ശരിയമ്മാവാ. അമ്മായിയെക്കൂടി ഒന്നു വിളിക്കണം. എന്റെ തീരുമാനം ഞാൻ പ്രഖ്യാപിക്കട്ടെ."

അമ്മാവന് സന്തോഷമായി. അദ്ദേഹം രാത്രിയിലത്തെ കെട്ടുവിടാത്തനിലയിൽ അടുക്കളയിൽപോയി ഭാര്യയുടെ തോളിൽ കൈയിട്ട് അമിതമായ ലാളിത്യപ്രകടനത്തോടെ കൂട്ടിക്കൊണ്ടുവന്നു.

"ശരി, പറയടാ അനന്തരവാ."

"പറയട്ടോ?"

"ഉം, ചുമ്മാതെ പറ. എന്നാ, എവിടെവച്ചാ കല്യാണമെന്നും പറഞ്ഞുകൊടുക്ക്. പക്ഷേ, ഒരു കാര്യം, ഈ അപ്സരസ്സിനെ കണ്ടുപിടിച്ചുതന്ന എനിക്കു നീ കുറഞ്ഞപക്ഷം അഞ്ചു കുപ്പി സ്കോച്ചെങ്കിലും വാങ്ങിത്തരണം. എന്താടാ റാസ്കൽ, സമ്മതിച്ചോ?"

"സമ്മതിച്ചു. കേട്ടോ അമ്മായീ, പച്ചയായി പറയുന്നതിൽ ക്ഷമിക്കണം."

"ആരും ക്ഷമിക്കണ്ടാ. എന്റെ അനന്തരവൻ പച്ചയായിട്ടേ പറയൂ. എന്റെ അഭിമാനമാണത്. പറയെടാ തെണ്ടീ."

"പറയാം. കേട്ടോ അമ്മായീ, എന്റെ പുന്നാരഅമ്മാവൻ വാസന്തിയെന്നു പേരുള്ള, അമിതമായി മദ്യപിക്കുന്ന, ആരുടെ കൂടെയും എവിടെയും ഇറങ്ങിപ്പോകുന്ന ഒരു തേവിടിശ്ശിയെ ഗർഭം ധരിപ്പിച്ചിരിക്കുന്നു. അവളെ ഞാൻ കല്യാണം കഴിക്കണമെന്നാണ് അമ്മാവന്റെ നിർദ്ദേശം."

പറഞ്ഞുതീർന്നതും അമ്മാവന്റെ മുഖം വിളറി.

"അയ്യോ! വിശ്വസിക്കരുത്. ശുദ്ധനുണ. പൊളി. എനിക്കവളെ അറിയില്ല. കണ്ടിട്ടുപോലുമില്ല."

വേണു വിടാൻ ഭാവമില്ലായിരുന്നു:

"കണ്ടിട്ടും കേട്ടിട്ടുമില്ലാത്ത ഒരുത്തിയെയാണോ അമ്മാവൻ എന്നോട് കല്യാണം കഴിക്കണം എന്നു പറഞ്ഞത്! അവൾ നല്ലവളാണെന്നും അവളെ കണ്ടുപിടിച്ചുതന്നതിന് സ്കോച്ച് വാങ്ങിത്തരണമെന്നും അമ്മാവൻ പറഞ്ഞില്ലേ?"

"എടാ കുഞ്ഞേ, അതൊക്കെ അമ്മാവന്റെ നേരമ്പോക്കുകളല്ലേ?"

"അല്ല, ക്രൂരകൃത്യങ്ങൾ!"

കൗശലക്കാരനായ അമ്മാവൻ ഭാര്യയുടെ നേർക്കു തിരിഞ്ഞു:

"കേട്ടോ ദേവയാനീ. ഞാൻ ഈ പെണ്ണിനെ കണ്ടിട്ടില്ല. എന്റെയൊരു ഫ്രണ്ട് പറഞ്ഞു ഭയങ്കര പണക്കാരിയാണെന്ന്. ഒററ മകൾ. പാട്ടുമത്രേ. എനിക്കെന്തു താല്പര്യം പാട്ടിന്? അപ്പോൾ ഞാൻ വിചാരിച്ചു, നമ്മുടെ വേണുവിനെക്കൊണ്ട് കല്യാണം കഴിപ്പിക്കാമെന്ന്. അത്രേയുള്ളു."

വേണുവിന് അരിശം തിളച്ചുപൊങ്ങി:

"എടോ മനുഷ്യാ, തന്റെ ഫാക്ടറിയുടെ ഔട്ട്ഹൗസിൽനിന്ന് കഴിഞ്ഞ ഞായറാഴ്ചയല്ലേ അവളെ ചുമന്നു മാററിയത്? അവൾ നിങ്ങളെ കൊല്ലുമെന്നു പറഞ്ഞ് ബഹളം കൂട്ടിയില്ലേ? അപ്പോഴല്ലേ നിങ്ങൾ പറഞ്ഞത് അനന്തരവനെക്കൊണ്ട് കല്യാണം കഴിപ്പിക്കാമെന്ന്."

"ദേവയാനീ, നിന്നാണെ, ഈശ്വരനാണെ എന്റെ രണ്ടു കണ്ണുദൃഷ്ടിയാണേ— (വേണുവിന്റെ നേർക്കു തിരിഞ്ഞ്) എടാ, പട്ടീ, നിന്നെ ഞാൻ വെടിവച്ചുകൊല്ലും!"

"ഓഹോ, പിന്നെന്താ? പക്ഷേ, ഈ കൊലച്ചതി വേണ്ടായിരുന്നമ്മാവാ."

വേണു ഒരു കൊടുങ്കാററുപോലെ മുറിവിട്ടിറങ്ങിപ്പോയി.

അമ്മാവൻ വാചാലനായി: "തെണ്ടി, റാസ്കൽ! ദേവയാനി ഇതൊന്നു കേൾക്കൂ. അവൻ പറഞ്ഞതൊക്കെ ശുദ്ധനുണയാണ്. എനിക്ക് അതല്ല പരാതി. ഒരു പക്ഷേ, നേരാണെന്നിരിക്കട്ടെ. എന്നാലും അവൻ ഇതൊക്കെ വന്ന് നിന്നോടു പറയണോ? അതിന്റെ ഉദ്ദേശം നിനക്കുമനസ്സിലായില്ലേ? വീട്ടിൽ അന്തഃച്ഛിദ്രം ഉണ്ടാക്കുക. ശപ്പൻ! ക്യാരക്ടർ ഇല്ലാത്തവൻ!"

തെല്ലിട നിറുത്തിയിട്ട് ഭാര്യയുടെ മുഖത്തുനോക്കി. അവർ തെകിട്ടിവന്ന രോഷം പാടുപെട്ട് കടിച്ചമർത്തുകയായിരുന്നു.

"എന്താ ദേവയാനീ നീ ഒന്നും മിണ്ടാത്തത്?"

"വേണോ? മിണ്ടണമോ?"

"ചുമ്മാതെ പറ. കേൾക്കട്ടെ."

"നിർബ്ബന്ധമാണെങ്കിൽ പറയാം."

അല്പം പിന്നിലോട്ടുമാറി മുഖത്തു രൂക്ഷമായിനോക്കിക്കൊണ്ടു തുടർന്നു:

"നിങ്ങളുടെ ഈ അഭിനയമുണ്ടല്ലോ, ഈ കപട നാട്യം. അത് ഇനിയെങ്കിലുമൊന്നു മതിയാക്കണം. ഇതിപ്പോൾ അറിയാത്തവരായി ആരുമില്ല. ഒന്നുമില്ലെങ്കിലും ഇരുപത്തിയാറുകൊല്ലമായി നിങ്ങളൊത്തു താമസിക്കുന്ന എനിക്കെങ്കിലും ഈ ജാഡ മനസ്സിലാവും."

"കൊള്ളാം ദേവയാനീ, സ്ഥൈറലൻ ഡയലോഗ്. പറ കേൾക്കട്ടെ."

"എന്തു പറയാൻ. ഒന്നേ എനിക്കു ഭയമുള്ളു. എന്റെ മോൾ പ്രായമായാൽ ഞാൻ എങ്ങനെ ഈ വീട്ടിൽ താമസിപ്പിക്കും? ആർക്കറിയാം നിങ്ങൾ സ്വന്തം മോളെ കൈവയ്ക്കുകില്ലെന്ന്!"

അവർ കണ്ണീരടക്കാൻ പണിപ്പെട്ടുകൊണ്ട് അടുക്കളയിലേക്കു നടന്നു.



അഞ്ചുമീററററിൽ ഈ വേഷം
നെഞ്ചിലിത്ത മോഹാവേശം.
100% പോളിയസ്റ്റർ,
ജ്യോർജററ്, ടിഷ്‌ലോൺ
ടിഷ്യു സാരികൾ.

ാംബെ ൈയി

ആ ിക ാഷനിലൂടെ

ഒരു ർഷ ചരി.

## കുഞ്ഞുണ്ണി

എന്തിനാണു നായേ, എന്റെ പിന്നാലെനടക്കുന്നതു്.
ഞാൻ ധർമ്മപുത്രരല്ല
ഞാൻ നിന്റെ ദയകൊണ്ടു് സ്വർഗ്ഗത്തിലെ-
ത്താൻ കൊതിക്കുന്നവനുമല്ല. നിന്റെ
ധർമ്മതല്പരത പരീക്ഷിക്കേണ്ടവനായ
നിന്റെ അച്ഛനുമല്ല.
പിന്നെയെന്താണ് നിന്റെ ഉദ്ദേശ്യം
നീ ഭയപ്പെടുന്നതുതന്നെ—നിന്നെ നന്നായൊന്നു കടിക്കുക
ജന്മവാസനയുടെ ചീത്തത്തം! അല്ലെ
അല്ലേ അല്ല.
പിന്നെ?
നിന്റെ ദുർവാസനയുടെ ഫലം
കഷ്ടം നായേ, നീയിങ്ങനെ തിന്ന ചോറിനു്
കൂറില്ലാത്തവനാകരുതു്
കഷ്ടം മനുഷ്യ, നീയിങ്ങനെ വേലയ്ക്കു തക്ക കൂലികൊടുക്കാ
നാകരുതെന്നു് ഞാനുപദേശിക്കുന്നില്ല [ത്തവ
എന്റെ കൈയിൽ വടിയുണ്ടെന്നറിക
എന്റെ തലയിൽ വായും വായിൽ പല്ലുമുണ്ടെന്നു്
നീയറിയുന്നില്ല
പ്രിയപ്പെട്ട നായേ, നമ്മുടെ സംഭാഷണം
അത്യന്ത സാധാരണ കാര്യങ്ങളെ-
ക്കുറിച്ചാകയാൽ വിരസമായിത്തീരുന്നു.
നമുക്കു പുതുമയുള്ളതെന്തെങ്കിലും
ചോദിക്കുകയും പറയുകയും ചെയ്യാം
നിനക്കിപ്പോഴെങ്കിലും, ഇത്രയെങ്കിലും
നല്ലബുദ്ധി തോന്നി-
യതിൽ സന്തോഷിക്കുന്നു
എപ്പോഴാണു നീയെന്നെ കടിക്കുവാനുദ്ദേശിക്കുന്നതു്
നീ മുൻകരുതലെടുക്കുമെന്നതിൽ പേടി-
യില്ലാത്തതുകൊണ്ടു പറയാം: നായയുടെ കടികൊള്ളാൻ
തക്കവണ്ണം നാറിയാകുമ്പോൾ—തിരഞ്ഞെടുപ്പുകാല-
ത്തു് എന്റെമുമ്പിൽ വന്നു വാലാട്ടുമ്പോൾ!
നല്ലകാര്യം തന്നെയാണു്. പക്ഷേ, അതിന്നെ-
ന്തിനാണെന്റെ പിന്നാലെ
നടക്കുന്നതു്. അതും ഇന്നേതന്നെ. ഓ! നീ
നായാണല്ലോ!







## കെ. വി. ബേബി

ആണും പെണ്ണും, കുന്നും കുഴിയും
ഇരവും പകലും, കടലും കരയും
വാനും പാരും, വെയിലും മഴയും...
ഇങ്ങനെയെല്ലാ ജോടിയുമെന്നുടെ
പാട്ടയിലിട്ടു കിലുക്കിക്കുത്തി-
യിരിപ്പൂ ഞാനീ വഴിയരികിൽ.
കാണികളായിട്ടെത്തിയവർ പല ഭാഗ്യപരീക്ഷകരായി-
പ്പടങ്ങൾ പലതിൽ പണമെറിയുമ്പോൾ
പാട്ട പതുക്കെപ്പൊക്കുന്നു ഞാൻ.
എന്തൊരു മായാജാലം!
ആണും പെണ്ണും, കുന്നും കുഴിയും...
ഇങ്ങനെയെല്ലാ ജോടിയു-
മിഴ പിരിയുന്നു തമ്മിൽ തമ്മിൽ
ഇണചേരുന്നു തമ്മിൽ തമ്മിൽ.
"ഇക്കളി തീക്കളി, കള്ളക്കളിയി,
ന്നലറിയ ഭാഗ്യപരീക്ഷകർ [തെട്ടുക്കുക പണ"മെ-
തിരിച്ചു കിട്ടിയ പണവുംപേറി—
പ്പോകുന്നവരുടെയിണയെത്തേടി.
ഞാനിവിടിങ്ങനെ യീവഴിയരികിൽ
ഇണയില്ലാതൊരു തുണയില്ലാതെ
കിലുക്കിക്കുത്തിയിരിപ്പൂ.
എന്നുടെ മുന്നിൽ കാലമനന്തം
അതിനാലെന്നുടെ വിരഹം നിത്യം.
എന്നുടെ പേരോ?
പറയാം ചെവിയിൽ
പരമരഹസ്യം, പരമസ്വകാര്യം
"ദൈവം...ദൈവം...ദൈവം..."

# ജന്മാന്തരങ്ങൾ

## നോവൽ

### നാല്

ജനറൽ വാർഡിലെ സിസ്റ്റർ ചോദിച്ചു:

അപ്പാപ്പൻ ധ്യാനത്തിലാണോ?

നാളെ ഫ്രൈഡേ—വെള്ളി.

സിസ്റ്റർ ചിരിച്ചു.

നാളെ എനിക്കു സർജറി.

സിസ്റ്റർ പറഞ്ഞു:

അതും അപ്പാപ്പനറിയാം. യാതൊന്നും അപ്പാപ്പനോടു പറഞ്ഞു ധരിപ്പിക്കേണ്ടതില്ലല്ലൊ!

എൻ്റെ കട്ടിലിൽനിന്നു് സിസ്റ്റർ തലയണ എടുത്തു.

എണീക്കപ്പാപ്പ, ഇത്രമാത്രം അപ്പാപ്പനറിഞ്ഞുകൂട. എൻ്റെകൂടെ പി. ഒ. പി. യിലേക്കു വാ.

ഒ. പി. എന്താണെന്നു എനിക്കു മനസ്സിലായിട്ടുണ്ടു്. ഒ. പി. യിൽ വന്നും പോയും കൊണ്ടിരിക്കുന്ന രോഗികളേയും അവരോടൊപ്പം വന്നുപോകുന്ന സ്വന്തക്കാരേയും ജനറൽ വാർഡിൻ്റെ വരാന്തയിൽ കിടന്നു് നാലുനാളായി ഞാൻ കാണുന്നു. മുഖമില്ലാത്ത മനുഷ്യർ. അറിയാത്ത മനുഷ്യർക്കു് എന്തു മുഖം? അർത്ഥമില്ലാത്ത പദാവലിപോലെ അവർ എൻ്റെ കൺമുന്നിലൂടെത്തന്നെ കടന്നുപോയി, അപ്പാടെ അവരെ മറന്നുംപോയി.

സിസ്റ്റർ, ഏതാണു് പി. ഒ. പി?

സിസ്റ്റർക്കു് സഹികെട്ടു. തിരിഞ്ഞുനിന്നു സിസ്റ്റർ ചൊടിച്ചു:

എണീററുവാ അപ്പാപ്പ.

ഒരു സിസ്റ്റർക്കു് സഹികെടുമ്പോഴു ഞാൻ ശീലിച്ചുപോരുന്ന ഒററമൂലികയുണ്ടു്.

സിസ്റ്റർ, എന്താണു് സിസ്റ്ററുടെ പേരു്?

സിസ്റ്റർ പറഞ്ഞു, വിജയ.

സിസ്റ്റർ, എൻ്റെ പേരു് അപ്പാപ്പൻ എന്നല്ല

സിസ്റ്റർ ചിരിച്ചു. വെളുത്ത പല്ലുകളുടെ നിറന്ന നിരയും മുഖവും വെയിലിൻ്റെ ശുഭ്രപരിവേഷത്തിൽ മുങ്ങി.

പി ഒ. പിയിൽ ഒന്നാം നമ്പർ കട്ടിലിൽ സിസ്റ്റർ തലയണവച്ചു, കട്ടിലിനു മുന്നിൽ ഞാൻ ശങ്കിച്ചുനിന്നു.

പി. ഒ. പിയിലെ സിസ്റ്റർ എന്നെ വരവേൽക്കാൻ വന്നു. എല്ലാ സിസ്റ്റർമാരും ഒരേപോലെതന്നെ! വിളർത്ത മുഖം, വെളുത്ത പരിവേഷം, ശുഭ്ര നിർവേദം—ഇവരെ ഒരിക്കലും ഞാൻ തിരിച്ചറിയില്ല.

സിസ്റ്റർ വിജയ പറഞ്ഞു:

ഇതു് സിസ്റ്റർ അംബിക, ഇൻചാർജ് പി. ഒ. പി. ഇനി സിസ്റ്റർ അംബിക അപ്പാപ്പനെ—

ശബ്ദം പതറി സിസ്റ്റർ വിജയ ഒരു ഡയലോഗിൻ്റെ റിഹേഴ്സൽ പോലെ സ്വയം തെററു തിരുത്താൻ മുതിർന്നു.

സോറി സിസ്റ്റർ അംബിക, ഇദ്ദേഹത്തെ അപ്പാപ്പൻ എന്നു വിളിക്കാൻ പാടില്ല. അപ്പാപ്പനാകാനും അപ്പാപ്പൻ എന്നു കേൾക്കാനും ഇദ്ദേഹത്തിനിഷ്ടമേ അല്ല.

അംബികയിൽനിന്നു് അമ്മയിലേക്കു് ഏറെ ദൂരം ഇല്ലെന്നാണു് ഞാൻ ഓർത്തു നിന്നതു്. അംബിക, അംബ, അമ്മ.

തികഞ്ഞ ലാഘവത്തിൽ സിസ്റ്റർ അംബിക തൻ്റെ ഡയലോഗ് പാടി.

അപ്പാപ്പൻകുട്ടി എന്നു വിളിച്ചേക്കാം. മകൻ എത്ര വളർന്നാലും മകൻ നരച്ചു കുരച്ചാലും അമ്മയുടെ ദൃഷ്ടിയിൽ കുട്ടിയാകുന്നു

കോവിലൻ

അമ്മ, അംബ, അംബിക.

സിസ്റ്റർ വിജയ പറഞ്ഞു:

ഇനി അപ്പാപ്പൻകുട്ടിയെ സിസ്റ്റർ അംബിക നോക്കിക്കൊള്ളും.

●

ട്രീററ്മെൻ്റ് റൂമിലെ കനത്ത സ്റ്റൂളിൽ അലസമായി കൈ കുത്തി ഇരുന്നു് അനായാസം റബ്ബർ കുഴൽ ഞാൻ വിഴുങ്ങി. ഡ്രസിങ് റൂമിലെ കട്ടിലിൽ റബ്ബർ ഷീററിൽ കിടത്തി എൻ്റെ ശരീരം പാത്തപ്പൻ വെടിപ്പാക്കി, പളുങ്കുപോലെ. പിന്നീടു് ഞാൻ സ്പിരിററിൽ കുളർക്കെ കുളിച്ചു, നീറുകയും ചെയ്തു. പഞ്ഞിയിൽ തുടച്ചു് പാത്തപ്പൻ എന്നെ ഉണക്കിയെടുത്തു. ഒരടുക്കു പഞ്ഞി വയററത്തു പതിച്ചു് പിൻകെട്ടുള്ളൊരു നീല കുപ്പായം ധരിപ്പിച്ചു് നീലത്തുണി ഉടുക്കാൻ തന്നു് പാത്തപ്പൻ പറഞ്ഞു:

അപ്പാപ്പൻ പൊയ്ക്കോ. ദേഷ്യം തോന്നരുതു്. അപ്പാപ്പനെ ഞാൻ ധാരാളം വിമ്മിഷ്ടപ്പെടുത്തി. ദേഷ്യം തോന്നരുതു്. എൻ്റെ തൊഴിൽ ഞാൻ ചെയ്യുന്നു. ദേഷ്യം തോന്നിയിട്ടുണ്ടെങ്കിൽ ക്ഷമിക്കണം. അപ്പാപ്പൻ പൊയ്ക്കോ, പോയി കട്ടിലിൽ കിടന്നോ. തിയേററിലേക്കു പോകാൻ സമയമാകുമ്പോഴു സ്ട്രെച്ചർ വരും.

നന്ദി എന്നോ മറേറാ ഞാൻ പറഞ്ഞുവോ? എനിക്കോർമ്മയില്ല. ഒരുപക്ഷേ പറഞ്ഞിട്ടും ഉണ്ടാവില്ല.

സിസ്റ്റർ അംബിക വന്നു.

അപ്പാപ്പൻ കുട്ടി തയ്യാറായോ?

തയ്യാർ എന്നോ മറേറാ ഞാൻ പറഞ്ഞുവോ? എനിക്കോർമ്മയില്ല. ഒരുപക്ഷേ പറഞ്ഞിട്ടും ഉണ്ടാവില്ല.

എളിയിൽ വിരലുകൾവച്ചു് സിസ്റ്റർ പറഞ്ഞു:

ഒന്നു് ചെരിഞ്ഞു കിടന്നേ.

എളിയിൽ സൂചിതാഴ്ത്തി സിസ്റ്റർ പറഞ്ഞു:

കഴിഞ്ഞു. എന്താണു് സംഭവിച്ചതെന്നു അപ്പാപ്പൻകുട്ടി അറിഞ്ഞില്ല.

ഇല്ലെന്നു് ഞാൻ പറഞ്ഞുവോ?

എൻ്റെ മനസ്സിൽ അമ്മ നിറഞ്ഞുകിടന്നു. എത്രനേരം അങ്ങനെ കിടന്നുവെന്നോ ആരെല്ലാം കാണാൻ വന്നുവെന്നോ ഓർമ്മയില്ല.

അമ്മ!

എൻ്റെ തടിക്കു് കോട്ടം തട്ടാതിരിക്കാൻ എന്നും വിളമ്പിത്തന്നു് നിശ്ശബ്ദം പട്ടിണികിടന്നു്... പണിപ്പാടത്തു് തലചുററിവീണു്... മരിച്ചുപോയ എൻ്റെ അമ്മ.

എൻ്റെ അമ്മ, കാളി.

എൻ്റെ അമ്മ, മഹാകാളി.

അമ്മ എൻ്റെ അഭയമാകുന്നു.

അമ്മ എൻ്റെ ദൈവമാകുന്നു.

തിയേററിലേക്കു പോകാൻ ട്രോളിയും സ്ട്രെച്ചറും വന്നപ്പോഴു ഒന്നു തൊട്ടുസഹായിക്കാൻ പോലും മറെറാരാളെ മെനക്കെടുത്താതെ ഞാൻ തന്നെ സ്വയം കയറിക്കിടന്നു. പക്ഷേ, ഞാൻ ഒററയ്ക്കല്ല.

അമ്മ!

അമ്മയുടെ മടിയിൽ എന്നപോലെ സ്ട്രെച്ചറിൽ ഞാൻ കിടന്നു. ആശുപത്രിയുടെ വരാന്തകളിലൂടെ നീണ്ടുപോകുന്ന കോറിഡോറുകളിലൂടെ അമ്മയും ഞാനും അനന്തദൂരം ട്രോളിയിൽ കിടന്നൊഴുകി.

തിയേററിൻ്റെ വാതിൽക്കൽ എൻ്റെ കണ്ണുകൾ കെട്ടാൻ മുതിർന്നു. കറുത്ത ശീല നെററിക്കു മീതെ നിവർത്തിയപ്പോഴു ഞാൻ പറഞ്ഞു, എന്നെ കണ്ണുകെട്ടരുതു്.

കറുപ്പു് തമസ്സാകുന്നു. കറുപ്പു് മരണമാകുന്നു. കറുപ്പു് എനിക്കു കാണുകയേ വേണ്ട.

അതോ, ഞാൻ മയങ്ങാൻ തുടങ്ങിയോ?

ഇതു് നിയമമാകാം, ഈ കൺകെട്ടു്. ശീലയും പിടിച്ചു് സിസ്റ്റർ പതുങ്ങുന്നുണ്ടായിരുന്നു. ഞാൻ പറഞ്ഞു, കാണരുതാത്തതൊന്നും ഞാൻ കാണില്ല, ഞാൻ അമ്മയെ മാത്രം കാണുന്നു.



തിയേററിൽ സ്ട്രെച്ചർ ഒഴുകിച്ചെന്നു നിന്നപ്പോഴു സർജൻ കുശലമന്വേഷിച്ചതു് ഞാൻ കേട്ടു: ഹൗ ഡു യു ഫീൽ?

ഞാൻ നിർവൃതിയിലായിരുന്നു, ഫൈൻ!

ഫൈൻ എന്നു സർജനോടു പറയവേ എൻ്റെ കണ്ണുകൾ താനേ തുറന്നു. എനിക്കു മുകളിൽ സർപ്പഫണങ്ങൾ. അഞ്ചു സർപ്പഫണങ്ങളുടെ ഒരു മുത്തുക്കുട വിരിഞ്ഞു നിൽക്കുന്നു. മുത്തുക്കുട ചൊരിയുന്ന ദീപ്രപരിവേഷത്തിൽ സർജൻ്റെ മുഖം.

നീയോ പരമശിവൻ?

സർജൻ്റെ വലിയ കണ്ണുകൾ ഞാൻ കണ്ടു. സർജൻ്റെ മുഖം കണ്ടില്ല, മുഖത്തിൻ്റെ ശുദ്ധശുഭ്രതയിൽ—

സർജൻ മാസ്ക് ധരിച്ചിട്ടുണ്ടായിരുന്നു. മുത്തുക്കുടയിൽ നിന്നുതിർന്ന ദീപ്രപ്രഭയിൽ സർജൻ്റെ നീലക്കണ്ണുകൾ തിളങ്ങി. പക്ഷേ, നീലക്കണ്ണുകളും അല്ല, കണ്ണുകൾ നിറയെ സ്നേഹവാത്സല്യങ്ങൾ തുളുമ്പുന്നതു് ഞാൻ കണ്ടു. പക്ഷേ എനിക്കു മനസ്സിലായില്ല, സർജൻ്റെ കണ്ണുകളിൽ സ്നേഹമോ വാത്സല്യമോ ജീവകാരുണ്യമോ ജ്വലിച്ചതു്?

സർജൻ പറഞ്ഞു:

ശ്വാസമെടുത്തോളൂ, ബ്രീത് ഹെവിലി.

സർജൻ്റെ നീണ്ട കൈവിരലുകൾ എൻ്റെ മുഖത്തിനു നേരെ കുമ്പിവന്നു. ഒരു കുതിരലാടമായി ആ കൈകൾ എൻ്റെ മുഖം പൊത്തി. എൻ്റെ മനസ്സിൽ അമ്മ തെളിഞ്ഞുണർന്നു.

എൻ്റെ അമ്മ, കാളി.

കാളി മഹാകാളി ദുർഗ്ഗ...

മൂന്നാം കണ്ണിൽ ദുർഗ്ഗ.

അമ്മയിൽനിന്നു് ദുർഗ്ഗയിലേക്കും ദുർഗ്ഗയിൽനിന്നു് ശിവങ്കലേക്കും. ഹിമാലയത്തിൽ താമസിച്ചിരുന്നപ്പോഴാണു് എൻ്റെ മനസ്സു് സഞ്ചരിച്ചെത്തിയതു്. അമ്മയും ശിവനും ദുർഗ്ഗയും എനിക്കൊരിക്കലും കേവലസങ്കല്പങ്ങളല്ല, വിഭ്രാന്തിയുമല്ല. അതൊരു സത്യമാകുന്നു. ഈ സത്യം എൻ്റെ അനുഭവമാകുന്നു. ഞാൻ അനുഭവിച്ചറിഞ്ഞിട്ടുള്ളതാകുന്നു.

മുന്നിൽ, മൂന്നാം കണ്ണിൽ ദുർഗ്ഗ...

സർജൻ്റെ കണ്ണുകളിൽ ദുർഗ്ഗ!

എൻ്റെ വയറു് പൊളിച്ചിട്ടുണ്ടായിരുന്നു. മുറിപാടിൽ ഒരടുക്കു പഞ്ഞി പതിച്ചിട്ടുണ്ടായിരുന്നു. ഈ പഞ്ഞിക്കു് ഒരു പർവ്വതത്തിൻ്റെ ഭാരമുണ്ടായിരുന്നു. പഞ്ഞിക്കെട്ടിൻ്റെ മഹാപർവ്വതം എൻ്റെ മുറിപാടിലമർന്നു് വേദനയുടെ നാരായവേരാഴ്ത്തി. നാരായത്തിൻ്റെ സപ്തശിഖകൾ എൻ്റെ നാഡിഞരമ്പുകളിലൂടെ നുഴഞ്ഞു് അവയുടെ ചീഴ്‌വേരുകൾ എൻ്റെ പരസഹസ്രം രോമകൂപങ്ങളിൽ അള്ളിപ്പിടിച്ചു. ഞാനോ നീറിപ്പുകഞ്ഞു. വേദനയുടെ വേരുകളോടെ പർവ്വതത്തെ പിഴുതെറിയാനുള്ള രോഷം എനിക്കുണ്ടു്. പക്ഷേ, ഞാനൊരു ഹനുമാനല്ലല്ലൊ. പർവ്വതത്തിൻ്റെ ചിറകുകൾ വെട്ടിത്തള്ളാനുള്ള കോപവും എനിക്കുണ്ടു്, ഞാനോ ഇന്ദ്രൻപോലും അല്ല, എൻ്റെ കൈയിൽ വജ്രായുധവും ഇല്ല.

എൻ്റെ കൈകൾ—എൻ്റെ കൈകൾ എനിക്കനക്കാൻ വയ്യ.

എൻ്റെ രണ്ടു കൈകളിലേക്കും പൊക്കിൾക്കൊടി കുത്തിഇറക്കിയിട്ടുണ്ടായിരുന്നു. കട്ടിലിൻ്റെ രണ്ടുവശത്തും ജീവൻ്റെ വെള്ളക്കൊടി നാട്ടിയിട്ടുണ്ടായിരുന്നു.

ആദ്യമാദ്യം വേദനകളുടെ തിളവെള്ളപ്പാച്ചിലിൽ ഇടമുറിയുന്ന മങ്ങിയ സ്വപ്നങ്ങളായിരുന്നു. പിന്നെ എന്നോ ഒരിക്കൽ എപ്പോഴോ ഒരിക്കൽ അമ്മയുടെ മുലകൾ രണ്ടും ഞാൻ കണ്ടു.

എൻ്റെ അമ്മ ഒരു മേക്കെട്ടിപോലും കെട്ടിയിരുന്നില്ല, എനിക്കോ ഒട്ടും നാണം തോന്നിയതും ഇല്ല.

എൻ്റെ ഇടത്തും വലത്തും സ്റ്റാൻഡുകളിൽ കമഴ്ത്തിത്തൂക്കിയ ഓരോ മുലകളും മുലക്കണ്ണിൽ നിന്നിററുവരുന്ന ജീവബിന്ദുവും പൊക്കിൾക്കൊടിയിലൂടെ കിനിഞ്ഞിറങ്ങുന്ന അതിൻ്റെ സുതാര്യസഞ്ചാരവും ഞാൻ കണ്ടു. ജീവൻ്റെ രാസസഞ്ചാരം എൻ്റെ ഞരമ്പുകളിൽ ഉണർവിൻ്റെ ഊഷ്മള കിരണങ്ങളിറക്കി.

ജീവൻ ജലമായി ജലത്തിൽ ഉഷ്മാവായി ഊഷ്മാവിൽ പ്രാണൻ കിളുക്കുന്നതുപോലെ എൻ്റെ ബോധമണ്ഡലം എപ്പോഴെങ്കിലും ഒരിക്കൽ തെളിഞ്ഞുകിട്ടി. ജീവൻ്റെ ഒരു ബിന്ദു മുലക്കണ്ണിൽ നിന്നിററുപോരുമ്പോഴു അസംഖ്യം പൊരികൾ അസംഖ്യം തരികൾ കണികകൾ ഒരു കണമായി ഒരു ബുൽബുദമായി ജലോപരിതലത്തിലേക്കുയന്നു് പ്രാണൻ കളിക്കുന്നതും ഞാൻ കണ്ടു.

ജലം ജീവൻ പ്രാണൻ

പ്രാണൻ്റെ കണ്ണൻ ആലിലയിൽ ശയിച്ചു.

കുട്ടി തൊട്ടിലിൽ കിടന്നു.

കുട്ടി കരഞ്ഞു. അമ്മ അടുക്കളയിൽ നിന്നിറങ്ങിവന്നു. പക്ഷേ, അമ്മയല്ല.

പി ഒ പിയിൽ ഒന്നാംനമ്പർ കട്ടിലിൽ ഞാൻ കിടന്നു. എൻ്റെ മുന്നിൽ ഡ്യൂട്ടി റൂം. ഡ്യൂട്ടിറൂമിൽ സർവ്വദാ പമ്പരം തിരിയുന്ന സിസ്റ്റർമാരെ കണ്ണാടിച്ചുമരിലൂടെ എനിക്കു കാണാം, കിടന്ന കിടപ്പിൽ കൈ പൊക്കി അവരെ വിളിക്കാം, പക്ഷേ, വയ്യ, കൈ അനക്കാൻ വയ്യ

ആരാണു് എൻ്റെ കൈകൾ ബലമായി പിടിച്ചുവയ്ക്കുന്നതു്?

ഫ്രാൻസിസ്?

രാമകൃഷ്ണൻ?

ദിവാകരൻ?

ആരും എന്നെ പിടിക്കരുതു്. എന്നെ തൊട്ടുപോകരുതു്.

പക്ഷേ, എനിക്കു മിണ്ടാൻവയ്യ. ചിരിക്കാൻപോലും വയ്യ. എനിക്കു കേൾക്കാം ഓർമ്മിക്കാം. അനങ്ങിപ്പോയാൽ ചുമ പൊട്ടും. പക്ഷേ, ചുമയും അല്ല. എൻ്റെ മുറിപാടിൽ ഒരു പിസ്ററൺ പിടയാനൊരുങ്ങുന്നു. വേദനയെന്നാൽ എന്താണെന്നു് ഇപ്പോഴു ഞാനറിയുന്നു. പിസ്ററൺ മുറിപാടിൽ തീപിടിച്ചിരിക്കുമ്പോഴു ശരീരം കോശകോശാന്തരം നുറുങ്ങുന്നു, കോശ കോശാന്തരങ്ങളിലും വേദന നുറുങ്ങിപ്പൊരിയുന്നു.

പിസ്ററൺ വയററിൽ ഒതുക്കി ഒന്നാം നമ്പർ കട്ടിലിൽ ഞാൻ കിടന്നു. ആരോ വിളിക്കുന്നു, മാഷേ, രാമകൃഷ്ണനെ വിളിച്ചതാവും എന്നു് ഞാൻ കരുതി. എന്നെ പരിചരിക്കാൻ ആശുപത്രിയിൽ സത്യഗ്രഹമനുഷ്ഠിക്കുന്ന രാമകൃഷ്ണൻ കോളേജദ്ധ്യാപകനാകുന്നു. പക്ഷെ രാമകൃഷ്ണൻ തൽക്കാലം കട്ടിലിനടുത്തില്ല. ആരോ വീണ്ടും വിളിക്കുന്നു: മാഷേ! ഫ്രാൻസിസും കട്ടിലിന്നടുത്തില്ല.

പിന്നെ എനിക്കോർമ്മവന്നു. ഒന്നോ രണ്ടോ ദിവസം എന്നോടൊപ്പം നിന്നു് ഉറക്കമൊഴിച്ചു വശംകെട്ട എൻ്റെ സുഹൃത്തുക്കളെ ഞാൻ തന്നെയാണല്ലോ വീട്ടിലേക്കു പറഞ്ഞുവിട്ടതു്!

മാഷേ!

ഞാൻ മാഷല്ലല്ലൊ.

പക്ഷേ വീണ്ടും വിളിക്കുന്നു.

വീണ്ടും വിളിക്കുന്നു.

നിവർന്നും മലർന്നും കിടക്കാൻ ഞാൻ ഞെരിഞ്ഞു. രണ്ടാംനമ്പർ കട്ടിലാണു്. രണ്ടാംനമ്പർ കട്ടിലിൽ നിന്നാണു് അയാൾ വിളിച്ചതു്. രണ്ടാംനമ്പർ കട്ടിലോ മറേറതെങ്കിലും കട്ടിലുകളോ കാണണം എന്നു് എനിക്കാഗ്രഹം ഇല്ല. രോഗികളെ എനിക്കു കാണുകയേ വേണ്ട. തനിക്കു ചുടുമ്പോൾ—ചൊല്ലുപോലും ഉണ്ടല്ലൊ. രോഗി ചമയാനും എനിക്കു വയ്യ. മറെറാരാളുടെ മുന്നിൽ എനിക്കൊരു പാരവശ്യവും പ്രദർശിപ്പിക്കാനില്ല. എനിക്കു കരയാൻ വയ്യ, കരച്ചിൽ കാണാനും വയ്യ.

(തുടരും)









**അജയകുമാർ**

സന്ധ്യ ഇരുണ്ടുതുടങ്ങുമ്പോൾ ഈയിടെയായി ഞാനെന്നും ഈ പട്ടണത്തിലെ വഴികളിലൂടെ നടക്കുക പതിവാക്കിത്തുടങ്ങിയിരുന്നു. ജോലികഴിഞ്ഞ് ക്ഷീണത്തോടെ മുറിയിലേക്കു കയറിക്കഴിഞ്ഞാൽ ആരംഭിക്കുന്ന ഉറക്കം രാത്രി മദ്ധ്യത്തിലവസാനിച്ചിരുന്നതിനാൽ പിന്നീട് നേരം വെളുക്കുവാൻ സ്വയം ശപിച്ച് കട്ടിലിൽ ചുരുണ്ടിരിക്കുക കുറേനാൾ മുമ്പുവരെ ഒരു പതിവായിരുന്നു. അപൂർണ്ണമായ ഉറക്കത്തിന്റെ നീറുന്ന കണ്ണുകളിലൂടെ പകൽ കടന്നുപോകുന്നതൊഴിവാക്കുവാനും, ചിട്ടയായൊരു ജീവിതചര്യ സ്വീകരിക്കുവാനും വേണ്ടിയായിരുന്നു, ഈ നടത്ത തുടങ്ങിയത്. നിത്യവും കാണുന്നവന്, അരോചകവും ആവർത്തനവിരസവുമാണ്, പട്ടണത്തിലെ കാഴ്ചകളെങ്കിലും, ഈ നടത്തയിൽനിന്നു പിന്മാറുക അസാദ്ധ്യമായിരുന്നു. എല്ലാവരും ഈ കാഴ്ചകൾ വെറുക്കുന്നു. എല്ലാവരും തിരക്കുകൾ വെറുക്കുന്നു. ഓ...എന്തു കാണാൻ, എന്തു വിരസം, എന്തൊരു തിരക്ക്, ആവർത്തനം എന്നൊക്കെ പറയുമ്പോഴും വൈകുന്നേരം എല്ലാവരും ഇവിടെത്തന്നെ എത്തിച്ചേരുന്നു. നടത്തയ്ക്കുശേഷം, തിരിച്ചറിയാൻ പററാത്ത ശബ്ദങ്ങളും വാഹനങ്ങളുടെ അലർച്ചയും ഫാക്ടറികളുടെ പുകയും റോഡുനീളേ ചീഞ്ഞു ചിതറിക്കിടക്കുന്ന പഴങ്ങളും പൂക്കളും അഴുക്കൊലിക്കുന്ന തെരുവുകളുമെല്ലാം, മനസ്സിലൊരു സ്വയംഭോഗാന്ത്യനീരസംപോലെയൊലിച്ചു കിടക്കുന്നുവെങ്കിലും, പിറേറന്നും കാലുകൾ അവിടേക്കുതന്നെ നീളുന്നു.

ഈ പട്ടണത്തിൽ നിരനിരയായിനിന്ന് എപ്പോഴും നമ്മെ ക്ഷണിക്കുന്നത് മധുരപലഹാരക്കടകളാണ്. ഇരുട്ടത്തെ പുഞ്ചിരിപോലെ അവ നിരന്നിരിക്കുന്നു. അവിടേക്കു തള്ളിക്കയറുന്ന ജനക്കൂട്ടത്തെ കാൺകെ, ആദ്യമാദ്യം എനിക്ക് അദ്ഭുതമായിരുന്നു. പുതിയ പുതിയപലഹാരങ്ങൾ കണ്ണാടിപ്പെട്ടികളിലിരുന്ന് ട്രാഫിക് നിയന്ത്രിക്കുന്നു. കാർ നിറുത്തി, അതാ മദ്ധ്യവയസ്കനായ കുടവണ്ടിക്കാരൻ, പലഹാരങ്ങളെ നോക്കി പുഞ്ചിരിതൂകുന്നു. സ്കൂട്ടറിലിരിക്കുന്ന ഭാര്യയും ഭർത്താവും, അച്ഛനമ്മമാരുടെ കൈകളിൽ തൂങ്ങിവരുന്ന കുട്ടികൾ, വടി പിടിച്ചു നടന്നുവരുന്ന പടുകിഴവന്മാർ, എല്ലാവരും പ്രായവും വർഗ്ഗങ്ങളും നഷ്ടപ്പെട്ട പുഞ്ചിരികളിലൂടെ ഒന്നാകുന്നു. ഇടതിങ്ങി ഞെരിഞ്ഞ് ഇടുങ്ങിയ ഫ്ളാററുകളിലും, തെരുവുകളിലും, പക്ഷിക്കൂടുകൾപോലെ തൂങ്ങിക്കിടക്കുന്ന ജീവിതത്തിന്റെ വിയർക്കുന്ന അറകളിൽനിന്ന് അവർ പകലത്തെ പണിയും കഴിഞ്ഞ് റോഡിലേക്കു നടന്നിറങ്ങുന്നു. അഴുക്കുപിടിച്ച അനാഥമായ ആ ജീവിതങ്ങളിലേക്ക്, മെല്ലെ ഉരുണ്ടുവരുന്ന ഒരു ലഡ്ഡുവിനെക്കുറിച്ച്, രഹസ്യമായി ഞാനീയിടെ ചിന്തിച്ചുതുടങ്ങിയിരിക്കുന്നു. ഒരുദിവസം, നിയന്ത്രിക്കാൻ കഴിയാതെ മധുരക്കടയുടെ അകത്തേക്കു നോക്കി മുന്നോട്ടു നീങ്ങാൻ വയ്യാതെ നിന്നുപോയി. രാജുവോ, വാസുവോ, തോമസ്സോ അതുകണ്ടു വന്നിരുന്നെങ്കിൽ അതൊരു തമാശയായി അവതരിപ്പിച്ച്, അവർ മററെല്ലാ മലയാളികളോടും പ്രചരിപ്പിച്ചേനേ.

ഇന്നത്തെ ഈ നടത്തയിലും ആ കടയുടെ അടുത്തുകൂടെപ്പോകണമെന്ന രഹസ്യമായ ആഗ്രഹം എനിക്കുണ്ടായിരുന്നു. എന്നാൽ, തീരാൻപോകുന്ന അഞ്ചുത്രപക്കു ശേഷമുള്ള അനാഥത്വം, അതിൽനിന്ന് ദയനീയമായി പിന്മാറാൻ പ്രേരിപ്പിച്ചു. ആ വ്യാധിയിൽനിന്നു രക്ഷപ്പെടാനായി അത്യധികം തിരക്കുള്ള റോഡിന്റെയരികിലെ സിനിമാതിയേററിന്റെ മുന്നി[illegible]ക്കു കടന്നുചെന്ന് അതിൽചേർന്നുനിന്നു.

അപ്പോഴാണ് തോമസ്സിന്റെകൈ എന്റെ ചുമലിൽ വന്നുവീഴുന്നത്. ജനാവലിയിലേക്കുവീഴുന്ന പാലുപോലൊഴുകുന്ന നിയോൺ വിളക്കിൽ കുളിച്ചുനിൽക്കുന്ന പെൺകുട്ടികളെ നോക്കിയുഴിയുന്ന എന്റെ കണ്ണുകൾ അതോടെ വല്ലാണ്ടായിപ്പോയി. ഇങ്ങനെയൊരു സാഹചര്യത്തിൽ, അതും ഒരു മൂന്നാംതരം സിനിമയുടെ പോസ്റ്റർ നോക്കിനിൽക്കുന്ന ജനക്കൂട്ടത്തിൽനിന്ന്, എന്നെ തിരക്കി കണ്ടുപിടിക്കേണ്ടി വരുമെന്ന് അവൻ വിചാരിച്ചിരുന്നിരിക്കില്ല. അവൻ പറയുന്ന കാര്യങ്ങൾ ക്ഷമയോടെ കേട്ടിരിക്കുകയും, അല്പാല്പം മനസ്സിലാക്കുകയും ചെയ്യുന്ന ഏക വ്യക്തിയെന്ന നിലയിൽ, അല്പം പ്രത്യേകത എന്നോടവൻ കാണിക്കുന്നു. അമിതാഭ് ബച്ചനും ഇന്ദിരാഗാന്ധിയും രജനീഷും മധുരപലഹാരങ്ങളും എല്ലാം അവനിൽ സൃഷ്ടിക്കുന്ന രോഷം പങ്കിടുന്ന സുഹൃത്ത്, ഇതൊക്കെ നോക്കിനിൽക്കുന്ന കൂട്ടത്തിലൊന്നായി ചെന്നുപതിക്കുക! എനിക്കു വല്ലായ്മ തോന്നി. എന്തൊക്കെയോ വ്യത്യാസങ്ങൾ എനിക്കു സംഭവിച്ചുകൊണ്ടിരിക്കുന്നു. റോഡുകളുംബസ്സുകളും കടകളുംകച്ചവടക്കാരും ഫാക്ടറികളും യന്ത്രങ്ങളും രാത്രികളുംപകലുകളും അങ്ങനെ ജീവിതം. കൊച്ചുകൊച്ചു പ്രശ്നങ്ങളിൽകൊച്ചുകൊച്ചുമനുഷ്യർ. അവർക്കിടയിലുയർന്നുനിൽക്കുന്ന പോസ്റ്ററുകളിൽ നായകന്മാർ, നേതാക്കൾ, ചിന്തകന്മാർ, കച്ചവടക്കാർ, സാഹിത്യകലാകാരന്മാർ, മധുരപലഹാരങ്ങൾ.

കൈകൾ പിടിച്ച്, ഫുട്പാത്തിലേക്ക് ഒരുവിധം കടന്നുകയറിക്കൊണ്ട് അവൻ സംസാരിക്കാൻ തുടങ്ങി. ഇരച്ചുവരുന്ന തിരക്കിലെ ബഹളങ്ങൾക്കിടയിൽ ഇത്രമാത്രം ഞാൻ കേട്ടു.

കലാപം.

കലാപമാരംഭിച്ചിരിക്കുന്നു.

ബാക്കി അവൻ പറയാൻവന്നത് കേൾക്കാൻ നന്നേ പാടുപെടേണ്ടിവന്നു. അപ്പോഴിരച്ചുപോയ ഒരു ആട്ടോറിക്ഷ, അതിനു പിറകേവന്ന അലറുന്ന ട്രക്ക് ഡയഫ്രം തുറന്നുവിട്ട്, പാഞ്ഞുവന്ന മോട്ടോർസൈക്കിൾ, എല്ലാററിനുമിടയിൽ അവന്റെ സംസാരം മുങ്ങിപ്പോയി. കലാപം. കലാപം. അഭിമുഖമായിവന്ന മനുഷ്യരിൽ തട്ടിയും മുട്ടിയും, ഇടംവലം തിരിഞ്ഞും, നീങ്ങുമ്പോൾ അവന്റെ കൈ എന്നിൽനിന്നു വിട്ടുപോയി. ആൾക്കൂട്ടത്തിനിടയിൽ പരസ്പരം വഴിതെററിപ്പോകുമെന്നുവച്ച്, ഞാൻ പതറിനിന്നുപോയി. അതാ ചിലപ്പോൾ അവന്റെ തല കാണാകുന്നു. "ഇതാ, ഞാനിവിടെ" എന്നു ചിലപ്പോൾ ഉറക്കെ വിളിച്ചുപറയുന്നു. അപ്പോഴും അവൻ സംസാരിച്ചുകൊണ്ടിരിക്കുന്നു. നഗരത്തിലെ തിരക്കിനും, ബഹളത്തിനുമിടയിൽ, ഇന്നെന്തോ മടുപ്പിക്കുന്ന ഒരു ഗന്ധം തങ്ങിനിൽക്കുന്നെന്നെനിക്കുതോന്നി. ദൂരെയെവിടെയെങ്കിലും പാർക്കുകളിൽ പോയിരുന്നു സംസാരിക്കാനുള്ളത് സംസാരിച്ചുതീർക്കാമെന്നു തോന്നി. തോമസ്സിന്റെയടുത്തേക്കെത്താനായി ഉന്തിയും തള്ളിയും ഞാൻ നീങ്ങി. ഏതോ ജഡത്തിനരികിലേക്കു വരിവരിയായി പോകുന്ന നെയ്യുറുമ്പുകൾപോലെ, ജനങ്ങൾ നഗരത്തിലേക്കു പ്രവഹിച്ചുകൊണ്ടിരിക്കുന്നു. നഗരമദ്ധ്യത്ത് ഭീമാകാരമായൊരു ജഡം കിടന്നതായി ഞാൻ സങ്കല്പിക്കുമ്പോഴാണ്, തോമസ്സിന്റെ ശബ്ദം വന്നു ചെവിയിൽ മുട്ടിയത്. നീ കേൾക്കുന്നില്ലേ?

ഒന്നുകൂടിപറ. നീ പറഞ്ഞതൊന്നും കേൾക്കാൻ കഴിഞ്ഞില്ല.

കലാപം. കലാപമാരംഭിച്ചിരിക്കുന്നു. പ്രക്ഷുബ്ധമായ ശബ്ദത്തോടെ അവൻ പറഞ്ഞുതുടങ്ങി. നീയറിഞ്ഞില്ലേ? സവർണ്ണർ, അവർണ്ണർക്കെതിരെ സമരമാരംഭിച്ചിരിക്കുന്നു. പിന്നോക്കക്കാർക്കുള്ള റിസർവേഷൻ എടുത്തുകളയാനുള്ള സമരം. മെഡിക്കൽ കോളേജുകളിലാണ് ആദ്യം തുടങ്ങിയത്. ഇപ്പോഴത് എല്ലായിടത്തും വ്യാപിച്ചു കഴിഞ്ഞിരിക്കുന്നു. മാർക്കു കൂടുതലുള്ള സാബുമാർ പുറത്തുനിൽക്കുകയും മാർക്കില്ലാത്ത ഹീനർ പഠിക്കുകയും ചെയ്യുക! എന്തു ധാർമ്മികമായ കാര്യമാണിത്? അതുകൊണ്ട്, സമരത്തിനു സർവ്വ പിന്തുണകളും ലഭിച്ചുകഴിഞ്ഞിരിക്കുന്നു. ഗവണ്മെന്റ് സ്ഥാപനങ്ങളിലേക്കു നാളെ വ്യാപിക്കും. ഫാക്ടറികളിലേക്കും വ്യാപിക്കാൻ പോകുന്നു. തെരുവുയുദ്ധം ആരംഭിച്ചുകഴിഞ്ഞു.

തോമസ്സിന്റെ വാക്കുകൾ കേട്ടുനീങ്ങുമ്പോൾ ഞാൻ ക്രൂരമായ ആ നാടകം മുന്നിൽ കാണുകയായിരുന്നു. മാർക്കററിനടുത്തെ ഹരിജൻ കോളനിയിൽ പെട്രോൾ പമ്പുചെയ്ത് കത്തിച്ചവ[illegible]. ഉയർന്നുപൊങ്ങുന്ന തീജ്വാലകളിൽ ഞെരുങ്ങിയമരുന്ന ദീനരോദനങ്ങൾ കേട്ടാണ് തോമസ് വന്നത്. ഹരിജന്റെ മാംസം കത്തിയെരിയുന്ന മണം നഗരത്തിലൂടെ പടരുന്നു.

വളരെ നേരമായി എന്നെ അലട്ടിക്കൊണ്ടിരിക്കുന്ന ആ ഗന്ധം ഞാൻ തിരിച്ചറിഞ്ഞു. ഹരിജന്റെ മാംസം കത്തിയെരിയുന്ന മണം. മനോഹരമായ വിളക്കുകൾക്കും പഴങ്ങൾക്കും, പലഹാരക്കടകൾക്കുമിടയിലൂടെ സന്ധ്യയ്ക്ക് പടർന്നുതുടങ്ങിയ ആ മണം. മനുഷ്യമാംസം തിന്നതുപോലെ ഞാൻ വിളറിപ്പോയി. തോമസ് വിവരങ്ങൾ പറയുന്നു. ഇന്നു നഗരത്തിൽ പൗരസമിതിയുടെ വൻപിച്ച ഘോഷയാത്ര നടക്കുവാൻ പോകുന്നു. ഹരിജന് വോട്ടു കൂടുതലുള്ളതിനാൽ പരസ്യമായി കേന്ദ്രനേതാക്കളൊന്നും പറയില്ലെന്നുമാത്രം. അണിയറയിലിരുന്നു ചരടു വലിക്കുകയേയുള്ളൂ. പലതും സംഭവിക്കാൻ പോകുന്നു. നിനക്കെന്തു തോന്നുന്നു.

ഈ സ്കൂളുകളും കോളേജുകളും എത്രയോ നാളായി ഫാക്ടറിയിലേക്കുപോകുമ്പോഴും വരുമ്പോഴും ഞങ്ങൾ കാണുന്നു. അധഃകൃതനോ പിന്നോക്കക്കാരനോ അവിടെ പഠിക്കുന്നതായി യാതൊരറിവുമില്ല. അവർ കോളേജുപോയിട്ട് സ്കൂളുകൾ തന്നെ കണ്ടിട്ടുണ്ടാവില്ല. തോമസ് പറഞ്ഞു. പിന്നെന്തിനാണ് സമരമെന്നറിയുമോ. അവൻ വരരുത്. അവൻ പഠിക്കാൻ തുടങ്ങുന്നതിപ്പോഴേ തടയണം. അവൻ മേശപ്പുറത്ത് നെയിംപ്ലേററുമായി ഓഫീസിലിരിക്കുന്നതും, വെള്ളയുടുപ്പിട്ട് ക്ലാസ്സെടുക്കുന്നതും, സ്റ്റെതസ്കോപ്പുമായി ആശുപത്രിയിൽ കയറുന്നതും ഇപ്പോഴേ തടയണം. സ്ത്രീധനവും, പെണ്ണും ജോലിയും ഡിഗ്രികളുമന്വേഷിച്ചലയുന്നു. ലക്ഷങ്ങളും, സ്വർണ്ണപ്പണ്ടങ്ങളും വാങ്ങാൻ ഡിഗ്രികളില്ലെങ്കിൽ പററില്ല. അമർഷത്തോടെ തോമസ് നിറുത്തി.

പിന്നോക്കക്കാരും ഹരിജനങ്ങളും താമസിക്കുന്ന മങ്ങുന്ന വെളിച്ചം വിറയ്ക്കുന്ന ഗലികളിലൂടെ നടന്നുകൊണ്ടിരിക്കുന്നു, ഞങ്ങൾ. തൊട്ടു മുമ്പിലുള്ള കവലയിൽ പെട്ടെന്ന് മൂന്നു മോട്ടോർസൈക്കിളുകൾ വന്നുനിന്നു. അവിടെ കൂടിനിൽക്കുന്ന കൂലികളും, ഏറുമാടക്കടക്കാരുമായി എന്തോ പറഞ്ഞ്, എന്തോ കൈമാറി, കഠിനമായ ശബ്ദം പുറപ്പെടുവിച്ചു പാഞ്ഞുപോയി. കഠോരമായ ഒരു ശബ്ദം കേട്ടാണ് തിരിഞ്ഞുനോക്കിയത്. മൂന്നുപേർ നിയോൺ

വിളക്കുകൾ എറിഞ്ഞുടയ്ക്കുന്നു. ഇതു കണ്ട്, കണ്ടവരൊക്കെ എറിഞ്ഞുടയ്ക്കാനായി കല്ലുകളെടുത്ത് വിളക്കിനുനേരെ പാഞ്ഞുതുടങ്ങി. അതിലൊരു സംഘം അപ്പുറത്തുകൂടി പോയ ബസ്സിനെ ആക്രമിക്കാനായി ഓടിപ്പോയി. ലൈററുകളെല്ലാം അണഞ്ഞു. ഇരുട്ട്. എന്തൊക്കെയോ പൊട്ടിത്തെറിക്കുന്നു. ചിതറുന്ന ശബ്ദങ്ങളുടെ ചീളുകൾ. ദീനരോദനങ്ങൾ. തോമസ് എൻെറ കൈപിടിച്ചു ഞെരിച്ചു.

നിനക്കറിയാമോ, സവർണ്ണനുവേണ്ടി ഈ കല്ലേറു നടത്തുന്നതും തീ കത്തിക്കുന്നതും ആരാണെന്ന്? പല്ലിറുമ്മിക്കൊണ്ട് അവൻ പറഞ്ഞു: അവർണ്ണൻ. സാബുമാർ അവനു പണം കൊടുക്കുന്നു. അവൻ എറിയുകയും തീവയ്ക്കുകയും ചെയ്യുന്നു. അവനെതിരെയുള്ള സമരമാണിതെന്ന് അവനറിയുന്നില്ല. ഇന്ത്യൻ പ്രോലിറേററിയൻ അവനെതിരെയാണ് സമരം ചെയ്യുന്നത്. മാർക്സിസ്ററ്കാരൻ, ആറെസ്സെസ്സുകാരൻെറ വെട്ടേററു ചാകുമ്പോൾ തീവ്രവാദി കൈയടിക്കുന്നു. പിയാവോ ഗ്രൂപ്പ് വിരുദ്ധഗ്രൂപ്പിനെ കൊല്ലാൻ തക്കംപാർത്തിരിക്കുന്നു. സിനിമാനായകന്മാരെപ്പോലെ വിപ്ലവഹീറോകൾ വളരുന്നു. അവർ കൊല്ലിക്കുകയും തമ്മിലടിപ്പിക്കുകയും ചെയ്യുന്നു.

തോമസ് കലുഷമായിക്കൊണ്ടിരിക്കുകയാണ്. കലുഷമായ അവൻെറ മനസ്സിനെ ഞാൻ ബഹുമാനിക്കുന്നു. അവൻെറ അമർഷം പങ്കിടാൻ മാത്രം കഴിയുന്നില്ല എന്നതു പലപ്പോഴും എന്നെ അദ്ഭുതപ്പെടുത്തുന്നു. ചുററും കാണുന്ന ലോകത്ത് എന്തൊക്കെയോ സംഭവിക്കുന്നു. എന്തും സംഭവിക്കാം; സംഭവിക്കാതിരിക്കാം. അങ്ങനെയായിത്തീർന്നിരിക്കുന്നു, മനസ്സ്.

കത്തിച്ച റബ്ബർ ടയറുകൾ വീടുകളിൽനിന്ന് റോഡിലേക്കു വീഴുന്നു. ആ വഴി വിട്ട് ഞങ്ങൾ പ്രധാനനിരത്തിലൂടെ നടക്കാൻ തുടങ്ങി. നിരത്തിലെ പ്രധാന നാൽക്കവലയ്ക്കു നടുവിലെ ഗാന്ധിപ്രതിമയുടെ ചുവട്ടിൽ ഒരാൾക്കൂട്ടം കാണുന്നുണ്ട്. കൗതുകത്തോടെ ആളുകൾ പോകുകയും ചുററിപ്പററി നിൽക്കുകയും പിരിഞ്ഞുപോകുകയും ചെയ്യുന്നു. അവിടെയൊരു നിരാഹാരസത്യഗ്രഹം നടക്കുകയാണ്. രാവിലെ വായ് മൂടിക്കെട്ടി, നഗരത്തിലെ പ്രധാന മെഡിക്കൽകോളേജിലെ വിദ്യാർത്ഥികളുടെ പ്രകടനമുണ്ടായിരുന്നു. സാംസ്കാരിക നായകന്മാരും, രക്ഷാകർത്താക്കളും, അവരെ അനുഗമിച്ചുകൊണ്ട് പിറകെ ജാഥയായി നടന്നു. തെരുവുകളിലിറങ്ങാത്ത, ഭാവിയുടെ വാഗ്ദാനങ്ങളെ, ജനങ്ങൾ കൺകുളിർക്കെ നോക്കിനിന്നു കോരിത്തരിച്ചു. ആ ജാഥയുടെ അവസാനമാണ് ഇവിടെയെത്തി, നിരാഹാരമാരംഭിച്ചിരിക്കുന്നത്. സുശീലരും, സുമുഖരും, മാന്യരുമായ ആ വിദ്യാർത്ഥിനീവിദ്യാർത്ഥികളെ ഞാൻ കൺകുളിർക്കെ കണ്ടു. ഒരു ദിവസത്തെ നിരാഹാരത്താൽ വാടിയ മുഖങ്ങളുമായി അവർ പുഞ്ചിരിതൂകിയിരിക്കുന്നു. മഞ്ഞുകാലത്തെ തണുപ്പിനു കുട്ടികുറയ്ക്കാനായി, ഷാളുകളും നിറമുള്ള സെപററുകളും, ചൂടിയിരിക്കുന്നു. വലിയ വീടുകളിലെ ഈ കുട്ടികൾ ഇത്രമാത്രം ത്യാഗം സഹിക്കുന്നതിൽ ആരുടെ മനസ്സാണ് അലിഞ്ഞുപോകാത്തത്. പരസ്പരം മടിയിൽ തലചായ്ച്ചുകിടക്കുന്ന ഈ യുവതീയുവാക്കളെ മനസാ ഞാൻ പ്രശംസിച്ചു. തണുപ്പുകാലത്ത് ഒരു പെണ്ണുമായി ചേർന്നിരുന്നും മടിയിൽ കിടന്നും ജനങ്ങൾക്കുവേണ്ടി ഉപവസിക്കുന്നതിനു തന്നെ ഒരു സുഖമുണ്ടെന്നെനിക്കു തോന്നുന്നു. കൂർത്തമുലകളും കൊഴുത്ത ചന്തിയുമുള്ള ഒരു നിരാഹാരവിദ്യാർത്ഥിനി ചായ്ഞ്ഞുകിടക്കുന്ന തോൾ എൻേറതാതാണെന്നു കരുതി, മനസാ ഭോഗിക്കാൻ തുടങ്ങിയത്, തോമസ്സിൻെറ ക്രൂരമായ വാക്കുകളിൽതട്ടി ഒളുങ്ങിപ്പോയി. ഇന്നു രാത്രിപലതുംസംഭവിച്ചേക്കും, നാളെയും. ഒരുപക്ഷേ, ഇനിയെന്നും. ഫാക്ടറികളും, സ്ഥാപനങ്ങളും അടച്ചിട്ടേക്കും— വിശപ്പിൻെറ ക്രൂരമായ മുഖം കാട്ടി തോമസ് പറഞ്ഞു. നാമെന്തുചെയ്യും?

നാമെന്തുചെയ്യും? മാസത്തിൽ പതിനഞ്ചാംതീയതിയോടടുക്കുമ്പോൾ ഉയർന്നുവരാറുള്ള നിസ്സാരമായ ഈ ചോദ്യത്തിന് ഉത്തരമില്ല. ഇന്നു തീയതി പത്താകുന്നു. കീശയിലെ തീരാൻപോകുന്ന തുട്ടുകളെച്ചൊല്ലി വ്യാകുലപ്പെടാതിരിക്കുക. ജീവിതം ആഹാരമാണ്. വേണ്ടതു വാങ്ങിത്തിന്നുക.

നഗരത്തിൻെറ തെക്കുകിഴക്കേ അതിർത്തിയിലൂടെ ഒരു വമ്പിച്ച പൗരജാഥ നിയമം ലംഘിച്ചുവരുന്നതായി ആളുകൾ സംസാരിക്കുന്നു. നഗരത്തിലാകമാനം കുറേ ദിവസത്തേക്ക് കർഫ്യൂ പ്രഖ്യാപിച്ചതായും, ജാഥകൾ നിരോധിച്ചതായും പറയുന്നു. രംഗം കലുഷമായിക്കൊണ്ടിരിക്കുന്നു. തോമസ്സിനെ പിരിഞ്ഞ് മുറിയിലേക്കു ഞാൻ നടന്നു. അവസാനം, നടന്നു നടന്നു തളരുമ്പോൾ, പഴകിദ്രവിച്ച ഈ മുറിയിലേക്കുതന്നെ നടന്നുപോകുന്നു. വളവു തിരിഞ്ഞ്, മുറിയിലേക്കുള്ള ഇടുക്കുവഴിയിലേക്കു കയറുമ്പോൾ, അറിയാതെ മധുരപലഹാരക്കടയിലേക്കു നോക്കിപ്പോയി. കണ്ണാടിപ്പെട്ടിക്കകത്തെ ട്യൂബ്‌ലൈററിലൂടെ ലഡ്ഡുവും ജിലേബിയും ഗുലാബ്ജാമും മിന്നിത്തിളങ്ങുന്നു. സാവകാശത്തിൽ ചിലരിരുന്ന് നിർവൃതിയിലാണ്ട്, പലഹാരങ്ങൾ തിന്നുന്നു. ചൂടുപറക്കുന്ന പാലിൽ ബർഫി മുക്കിത്തിന്നുകയാണ്, കടമുതലാളിയായ പട്ടേൽ. പട്ടേൽ അങ്ങനെയാണ്. ഒരു പകുതി കടിച്ചെടുത്ത പലഹാരവും കൈയിൽവച്ച്, വഴിയേ പോകുന്നവരെ ആകർഷിക്കാനെന്നവണ്ണം മന്ദമായി ക്ഷോഭിക്കുകയും, പുഞ്ചിരി തൂകുകയും ചെയ്യുന്നു. അതു കാൺകെ ആരും ആകർഷിക്കപ്പെടുന്നു. വയസ്സന്മാർ യാന്ത്രികമായി കടയിലേക്കു കയറിപ്പോകുന്നു. കുട്ടികൾ മിക്കവാറും നിന്നുപോകുന്നു. അമ്മമാരുടെ തോളിൽ കിടക്കുന്ന കുട്ടികളാകട്ടെ, കരഞ്ഞുപോകുന്നു.

മുറിയിൽ ഒട്ടും വെളിച്ചമില്ലായിരുന്നു. എല്ലാവരും, എന്നത്തേയുംപോലെ ഉറങ്ങിക്കഴിഞ്ഞിരിക്കുന്നു. ഒൻപതുമണിക്ക് കട്ടിലിലേക്കു ചായുന്നപാടേ ഇവിടെ കൂർക്കംവലികളുയരുന്നു. തൊട്ടടുത്ത കട്ടിലിൽ കിടക്കുന്ന രാഘവൻെറ കാര്യമാണ് കഷ്ടം. ഒരു പഴയ ട്രക്ക് ഇഴയുമ്പോലെ ഉറക്കത്തിൽ കൂർക്കംവലിക്കുന്നു. വർഷങ്ങളായി, ഈ മുറിയിൽ, ഈ കട്ടിലിൽ കഴിഞ്ഞുകൂടുന്നു. നാടോ, നാട്ടാരോ ബന്ധുക്കളോ, സംസാരങ്ങളിൽ വരാറില്ല. എന്നോ ഒരിക്കൽ നാടുവിട്ടുവന്നു. പണിചെയ്യുന്നു. മടുപ്പിക്കുന്ന ആഹാരം യാന്ത്രികമായി കഴിക്കുന്നു. ഉറങ്ങുന്നു.

ഉറങ്ങാതിരിക്കുന്നത് ഞാൻമാത്രമാണ്. കനത്ത നിശബ്ദതയിലും, അസ്വസ്ഥനായ പതിനഞ്ചുകാരനെയോർമ്മിപ്പിക്കുംവിധം ഉണർന്നിരിക്കുന്നു. ആ കാലങ്ങളിലെ വൃക്ഷക്കൂട്ടങ്ങൾക്കുകീഴേ, പറമ്പിലിഴയുന്ന നിലാവിൻെറ നൊമ്പരങ്ങളോ, യക്ഷിപ്പാലകളുടെ മണമോ, തിരക്കിലെ അനാഥത്വമോ, ഒന്നും ഇന്ന് ഓർമ്മയിൽപ്പോലുമില്ലെന്നുമാത്രം. ഉറങ്ങാതിരിക്കുക എന്ന കർമ്മം പഴയപോലെ നിർവ്വഹിക്കുന്നു. ഒന്നുമറിയാതെ. യാതൊന്നുമറിയാതെ. പുറത്തേക്കു തുറിച്ചു നോക്കിയിരിക്കുന്നു. അലയുന്ന നിഴലുകളും, അലറുന്ന വാഹനങ്ങളും തമ്മിലിടകലർന്നു കഴഞ്ഞ പകലിൻെറ ജഡം ഇരുണ്ടിരുണ്ടു വളരുമ്പോൾ വെറുതെ, കാതോർത്തിരിക്കുന്നു.

അകലെ ജനലഴികൾക്കിടയിലൂടെ കാണാവുന്ന ദൂരത്തിലെ ഇടതിങ്ങിയ കെട്ടിടങ്ങൾക്കപ്പുറം എന്തൊക്കെയോ ശബ്ദങ്ങൾ കേൾക്കുന്നു. അലർച്ചകളും, നിലവിളികളും, ആരവങ്ങളും. അതാ, കത്തിച്ച ടയറിൻെറ പന്തങ്ങൾ പലയിടങ്ങളിൽനിന്നും ഉയർന്നു പൊന്തുന്നു. തോമസ് പറഞ്ഞതു നേരാണ്. സംഗതി ഗുരുതരമായി നീങ്ങുന്നു. ഗുരുതരമായി നീങ്ങുന്നു.

അലസമായി ഇരുന്നിങ്ങനെ ഓർക്കുന്നതിൽ സ്വയം അദ്ഭുതം തോന്നുന്നു. അതെ. ഗുരുതരമായ പലതും സംഭവിക്കാൻപോകുന്നു. ജീപ്പുകളും ട്രക്കുകളും ഇരമ്പുന്നു. വെടി പൊട്ടുന്നു. അതെ. ആർത്തനാദങ്ങൾ, നിലവിളികൾ, അലർച്ചകൾ. ഒരു ടെലിപ്രിൻററർപോലെ അതു ഞാൻ രേഖപ്പെടുത്തി. ആർത്തനാദം, കലാപം. ദീനരോദനം, കൊലപാതകം, വെടിവയ്പ്, പൊലീസ്, ജനക്കൂട്ടം. ഒരു ചിതറിയ പത്രംപോലെ ചത്തവാക്കുകളായി ഞാൻ കിടന്നു.

അല്പം മുമ്പ് കുറെപ്പേർ ഗലിയിലൂടെ ഓടിപ്പോകുന്നതു ഞാൻ കണ്ടിരുന്നു. പ്രധാന നിരത്തുവിട്ട്, ജീപ്പുകളും, ജനക്കൂട്ടങ്ങളും ഇങ്ങോട്ടു വരാത്തതെന്താണെന്ന് ഞാനോർത്തു. അങ്ങനെയാണെങ്കിൽ ഒരു വമ്പിച്ച ഭീകരമായ തെരുവുയുദ്ധം തന്നെയാവും നടക്കുക, തെരുവുയുദ്ധം. നിഴൽനാടകമെന്നൊക്കെയോ മറേറാ പറയുമ്പോലെ ഇരുണ്ട തോന്നലുകൾ സൃഷ്ടിക്കുന്ന പേര്. ഇരുട്ടിൽ എരിയുന്ന പന്തങ്ങളും, വിഭ്രാന്തിപിടിച്ച മുഖങ്ങൾക്കിടയിലൂടെ വിറയ്ക്കുന്ന മണ്ണെണ്ണവിളക്കുകളും, കല്ലും, കമ്പും, അടിയും. പിടിയും, ചാട്ടവും, ഓട്ടവും. തെരുവുയുദ്ധം. പെട്ടെന്നാണ്, സാമ്യമുള്ള മറെറാരു വാക്ക് തൊണ്ടയിൽ തടഞ്ഞത്. ചുണ്ടുകൊണ്ടു ദയനീയമായി, അതു ഞാനുച്ചരിച്ചു. തെരുവരങ്ങ്. തെരുവരങ്ങ്! നാടൻ കലാരൂപങ്ങളെ സംയോജിപ്പിച്ച്, തീവ്രവാദികളും, ബുദ്ധിജീവികളും? കേരളത്തിലെ സമ്പന്നമായ നാട്ടിൻപുറങ്ങളിലും, കവലകളിലും നടത്താറുള്ള വിപ്ലവബോധം വരുത്താനുള്ള നാടകം. കോളേജദ്ധ്യാപകനായ, തീവ്രവാദിയായ എൻെറ സുഹൃത്തും സംഘവും അവതരിപ്പിക്കുന്ന ഈ നാടകങ്ങളെക്കുറിച്ച്, പത്രങ്ങളിലൂടെ ഞാൻ കേട്ടിരുന്നു. വസന്തത്തിൻെറ ഇടിമുഴക്കം അവിടമാകെ പടരുന്നതായും കേൾക്കുന്നു. ഒരു വസന്തംപോലും കണ്ടിട്ടില്ലാത്ത, ഇന്നും, അടിമവേലയുള്ള ഈ കുഗ്രാമങ്ങളിലേക്ക് ഈ ഇടിമുഴക്കവുമായി ഇവരൊന്നും വരാത്തതെന്തേയെന്ന ചിന്ത എന്നെ വല്ലാതെയലട്ടുന്നു. കുറേനാൾ അവധിയെടുത്ത്, സംഘവുമായി വന്ന്, ഇതൊക്കെ അവതരിപ്പിച്ച്, ഇവർക്ക് മടങ്ങിപ്പോകാവുന്നതാണ്. എന്നിട്ടും എന്തേ വരാത്തത്? ഇടിമുഴക്കംപോയി, ഒരു മണിമുഴക്കമെങ്കിലും കേൾക്കാത്തതെന്ത്? ഇങ്ങോട്ടു വന്നാലേ, പിന്നെയൊരുത്തനും മടങ്ങില്യ. തല്ലുകൊണ്ടെല്ലു പൊളിയും. കണ്ണിൽ ആസിഡ് പൂശിവിടും. കാലുവെട്ടി ഗംഗയിലെറിയും. തോമസ് പറയും. അവിടെയിതൊക്കെയൊരു തമാശയാണ്. താടിയും, മുടിയും ചുമരെഴുത്തുവിപ്ലവവും— തോമസ് പറയുന്നതെത്രമാത്രം ശരിയെന്നെനിക്കറിയില്ല. കാരണം എനിക്കൊന്നുമറിയില്ല.

എങ്കിലും, വേദന തോന്നുന്നു. എന്തൊക്കെയോ മനസ്സിൽ കത്തിയെരിയുന്നു. തകർന്നുവീഴുന്നു. അപ്പുറത്തെ പാൻകടക്കാരനെ ഒരു ദിവസംരാത്രി പൊലീസ്‌സ്റ്റേഷനിൽ കൊണ്ടുപോയി കാലു വെട്ടിവിട്ടതും, അടുത്തുള്ള ഗ്രാമത്തിൽ കയറി സവർണ്ണർ കൂട്ടബലാത്സംഗം നടത്തിയതും പിന്നിട്ട്, എല്ലാററിനേയും ചുട്ടെരിച്ചതുമായ കാഴ്ചകൾ, ഇരുട്ടിലൂടെ പൊന്തിവരുന്നു. പുറത്തേക്കിറങ്ങി നടന്നാലോ എന്ന ചിന്ത എന്നെ വല്ലാതെ അലട്ടുന്നുണ്ടായിരുന്നു. ഒരു പക്ഷേ, ഇപ്പോൾ പുറത്തിറങ്ങുമ്പോഴാകും എന്തെങ്കിലും സംഭവിക്കുക. എന്തായാലും സംഭവങ്ങൾ കാണുക. ഞാൻ തീരുമാനിച്ചു. ചിന്നിച്ചിതറുന്ന ആൾക്കൂട്ടത്തിനിടയിലൂടെ വരുന്ന എസ്. ആർ. പിക്കാരൻെറ ലാത്തി, പാഞ്ഞുവരുന്നൊരു വെടിയുണ്ട, എന്താണ് വന്നുകൊള്ളാൻ പോകുന്നതെന്നറിയില്ല. അജ്ഞാതനായൊരു രക്തസാക്ഷിയാകുന്ന രംഗം മുന്നിൽകണ്ട് ഞാൻ പടികളിറങ്ങി. ദൂരെയെവിടെയോ വീണ്ടുമൊരാരവം കേൾക്കുന്നു. ഒരുസംഘം ഓടിപ്പോകുന്നതിൻെറ പാദപതനങ്ങൾ. ഒരു ജീപ്പ് തെരുവിൻെറ ഇടുങ്ങിയ വളവു തിരിഞ്ഞ് ഞെട്ടിക്കുന്ന പ്രകാശം പരത്തി ഇരച്ചുകയറി. കെട്ടിടങ്ങൾക്കിടയിലെ ഇടുക്കിലേക്കു വലിഞ്ഞുകയറി, ഞാൻ. തുളച്ചുകയറുന്ന പ്രകാശത്തിൽ ഒരു കള്ളനെപ്പോലെ ഒളിക്കുന്ന എന്നെ അവർ കണ്ടിരിക്കുമോ?

ഇനിയിവിടെ നിൽക്കുന്നത് അപകടമാണ്. ഇടുക്കുവഴിയിലൂടെ തപ്പിപ്പിടിച്ച് ഞാൻ നടന്നുനീങ്ങി. മുന്നിലെവിടെയോ നിന്ന് പ്രകാശം വരുന്നുണ്ട്. അവിടെയേതോ കടകളോ മറേറാ ഉണ്ട്. അങ്ങോട്ടു നടന്നുചെന്ന്, നിരത്തിൽ കയറി, വീണ്ടും ഗലിയിലൂടെ നടന്ന് മുറിയിലേക്കു കയറാമെന്നുവച്ച് നടക്കുമ്പോഴാണ് പെട്ടെന്ന്, മതിലിനടുത്ത്, പിറകിൽനിന്ന് ഒരടക്കിപ്പിടിച്ച സംസാരം കേട്ടത്.

ഇരുട്ടിൽനിന്ന് ആരോ രണ്ടുപേർ സംസാരിക്കുന്നു.

അപ്പുറത്തെ മതിലിനകത്തു സിനിമാശാലയാണ്. അവിടെനിന്നു വരുന്ന കടുത്ത ശബ്ദങ്ങൾക്കിടയിൽ എന്താണ് ഈ അജ്ഞാതർ സംസാരിക്കുന്നതെന്നു വ്യക്തമല്ല. അവർ എന്തെങ്കിലും ആക്രമണത്തിനു പദ്ധതിയുണ്ടാക്കുകയാണോ? അതോ, പൊലീസിനെ ഭയന്ന് ഇവിടെ കയറി ഒളിച്ചിരിക്കുകയാണോ? ഞാൻ നിന്നു.

അരണ്ടവെളിച്ചത്തിൽ ഒരാൾ മതിലിൽ ചെവിചേർത്തുവച്ചിരിക്കുന്നതു വ്യക്തമായി കാണാം. മററയാൾ കൂടെക്കൂടെ സംസാരിക്കുന്നു. അതെ. എൻെറ നിഗമനങ്ങളും, സംശയങ്ങളും തെററായിപ്പോയി. മതിൽക്കെട്ടിനകത്തുള്ള സിനിമാതിയേററിലെ എല്ലാ ശബ്ദങ്ങളും, മതിലിലേക്കു ചെവിയോർത്തുവച്ചാൽ പിടിച്ചെടുക്കാം. അവിടെ നിൽക്കുന്നവരിൽ ഒരാൾ ചെവിയോർത്ത് മറെറാരാളിന് അതു വിവരിച്ചുകൊടുക്കുകയാണ്. ഞാൻ ചെവിവട്ടം പിടിച്ചു. എല്ലാവരാലും ഉപേക്ഷിക്കപ്പെട്ട നായകൻ ഉന്നതകുലജാതനാണെന്നും, പി. എച്ച്. ഡി. ക്കാരനാണെന്നും മനസ്സിലാക്കുന്ന നായിക, രംഗാവസാനം അയാളെ അമേരിക്കയിലേക്കു ക്ഷണിക്കുന്നു. തെമ്മാടികളും, കൂലിവേലക്കാരും, വിദ്യാസമ്പന്നരുമല്ലാത്ത തെരുവിലെ അയാളുടെ കൂട്ടുകാർ, നായകൻെറ മഹത്വമറിഞ്ഞ് അദ്ഭുതപരതന്ത്രരാകുകയും, കണ്ണീർപൊഴിക്കുകയും ചെയ്യുന്നു. നായികയോടൊപ്പം നായകൻ യാത്രയാകുകയാണ്. വികാരം മുറകിനിൽക്കുന്ന ആ അന്ത്യരംഗങ്ങൾ ഏതു കഠിനഹൃദയൻെറയും ഹൃദയം ഐസുപോലെ അലിയിക്കുന്നതാണ്. എൻെറ മനസ്സ് ഏതോ അസാധാരണമായ ഭാരത്താൽ വിങ്ങാൻ തുടങ്ങി. ദീർഘമായ നിശ്വാസം പുറപ്പെട്ടു. അതേ. എതിരേ നിൽക്കുന്ന ഇരുണ്ട മുഖമുള്ളവരിൽനിന്നും. അതേ നിശ്വാസം പുറപ്പെട്ടു. ഇരുട്ടിലെ അരണ്ടവെളിച്ചത്തിലൂടെ ഞങ്ങൾ പരസ്പരം കണ്ടു. നായകൻെറ മഹത്വമറിഞ്ഞ് സിനിമയിൽ അതാ വെറുത്തവരെല്ലാം സുഹൃത്തുക്കളായി മാറുന്നു. മനുഷ്യസൗഹൃദത്തിൻെറ മന്ദസ്മിതങ്ങൾ പൂക്കളായി വിടരുന്നു. ഞങ്ങൾ, ഈ ഇരുട്ടത്തു നിൽക്കുന്ന ഞങ്ങളെല്ലാം തേടുന്ന മനോഹരമായ സന്ദർഭം. ഞങ്ങൾ പരസ്പരം പുഞ്ചിരിതൂകി. ഒരുനിമിഷം. ഒരുനിമിഷം മാത്രം. ഒരുപക്ഷേ, സിനിമ തീരുന്നേക്കും. ഈ സൗഹൃദത്തിൻെറ ലോകത്തിലേക്ക് കർട്ടൻ വീഴരുത്. ഞാൻ പെട്ടെന്നു നടന്നുതുടങ്ങി.

വെളിയിലെ ബഹളങ്ങളും അലർച്ചകളും തീർന്നമട്ടില്ല. എവിടെയും എപ്പോഴും എന്തും സംഭവിക്കാം. കടകൾക്കിടയിലെ ഇരുണ്ടയിടങ്ങളിൽ ഉറക്കം കാത്തുകിടക്കുന്ന കുഷ്ഠരോഗിയെ, ഒരു മിഠായിയിലെന്നപോലെ ഈച്ചകൾ പൊതിഞ്ഞിരിക്കുന്നു. വളവിലെ, പട്ടേലിൻെറ മധുരപലഹാരക്കടയുടെ പ്രകാശം റോഡിലേക്ക് ചിതറിക്കിടക്കുന്നു. ഈ കലാപങ്ങൾക്കിടയിലും പട്ടേൽ കടയടച്ചിട്ടില്ലേ? തമാശയും അദ്ഭുതവും തോന്നിപ്പിക്കും മട്ടിൽ മധുരപലഹാരങ്ങളുടെ മുന്നിൽ തിളയ്ക്കുന്ന പാൽക്കുട്ടകവുമായി പുഞ്ചിരിച്ചിരിപ്പാണ്. ഉടയാത്ത ഗാന്ധിത്തൊപ്പി ആ വെളിച്ചത്തിലൊരു ബർഫിപോലെ മിന്നിത്തിളങ്ങുന്നു. അറിയാതെ കണ്ണാടിപ്പെട്ടിയിലേക്ക് നോക്കിപ്പോകുന്നു. കണ്ണുകളെ അനുനിമിഷം മഥിച്ചുകൊണ്ട് അവയോരോന്നായി വന്നു തറയ്ക്കുന്നു, പലഹാരങ്ങൾ. ലഡ്ഡു, ബർഫി, ഗുലാബ്ജാം, ജിലേബി, രസഗുള.

ബ്രേക്കിട്ടപോലെ കാലുകൾ നിന്നുപോയി. അവ നിയന്ത്രണം വിട്ട് കടയിലേക്കു കയറാൻ തുടങ്ങി. പോക്കററിലെ അഞ്ചേ അഞ്ചു രൂപയെക്കുറിച്ചുള്ള വ്യഥ മറക്കുക. മൂന്നു ബർഫിയും നാലു ഗുലാബ്ജാമും രണ്ടു ജിലേബിയും ഓർഡർ ചെയ്യുക. തോമസ് അറിയില്ല. ആരുമറിയില്ല. ഇതു പാതിരാത്രിയാകുന്നു. ചുററും കലാപം നടക്കുന്നു.

ഇതുവരെ കടന്നുചെല്ലാത്ത, എന്നാൽ എപ്പോഴും ആ വഴി കടന്നുപോകുന്ന ഉപഭോക്താവിനെ നോക്കി പട്ടേൽ പുഞ്ചിരിതൂകി. പലഹാരങ്ങൾ വെടിപ്പായി സംരക്ഷിക്കാനായി അവയെ പൊതിയുന്ന ഈച്ചകൾക്കായി വിഷം നിറച്ചുവച്ചിരിക്കുന്ന പ്ലേററ് കൂടക്കൂടെ നിറയ്ക്കുന്നുണ്ട് പട്ടേൽ. മനുഷ്യനു മധുരവും, ഈച്ചയ്ക്കു വിഷവും. അതാവാം പട്ടേൽജിയുടെ തത്വശാസ്ത്രം. വരിക വരിക, ഭക്ഷിക്കുക. മധുരം നുണഞ്ഞു നുണഞ്ഞിറക്കുക. മനുഷ്യൻ മധുരം നുണഞ്ഞിറക്കുമ്പോഴും, പോർവിമാനങ്ങളെപ്പോലെ പഥങ്ങൾ തെററി ഈച്ചകൾ ചീറിവീഴുമ്പോഴും, പട്ടേൽ ചിരിക്കുന്നു. ആ ചിരി കണ്ട് മുന്നിലേക്ക് കൊണ്ടുവന്നുവച്ച ബർഫിയിലൊന്നെടുത്തു ഞാൻ വിഴുങ്ങി. അല്പം ഗുലാബ്ജാം സ്പൂണിൽകോരി നുണഞ്ഞു. ഒരു നീരുറവപോലെ തൊണ്ടയിലൂടെ ആമാശയത്തിലേക്ക് അതു ഒലിച്ചിറങ്ങുന്നു. മധുരം മധുരം തിരുമധുരം. ബാക്കിയുള്ള പണത്തിനു നാളെ സിനിമയ്ക്കുപോകണം. ശേഷം? ശേഷം സ്ക്രീനിൽത്തന്നെ. ഇരുണ്ട സിനിമാഹാളിലെ വെള്ളിത്തിരയിൽ മിന്നുന്ന നക്ഷത്രലോകം നുണഞ്ഞ്, ഒഴിഞ്ഞമനസ്സുമായി, ഞെങ്ങി ഞെരുങ്ങി പരസ്പരം അറിയാത്ത നിഴലുകളായി നടക്കുകതന്നെ. മധുരം നുണയുമ്പോൾ, സന്തോഷത്തിൻെറ പൂത്തിരികൾ വെള്ളിത്തിരയിൽ പൊട്ടിപ്പടരുമ്പോൾ, നമ്മൾ, നമ്മളൊന്നുതന്നെ.

# പറഞ്ഞതേ കഥ.

**ദൈ**വം ആദ്യം വിഡ്ഢികളെ സൃഷ്ടിച്ചു. അങ്ങനെ പ്രാക്ടീസ് വന്നപ്പോൾ മുഖ്യമന്ത്രിമാരെ സൃഷ്ടിച്ചു.

—മാർക് ട്വൈനിനെ അനുകരിച്ച് ഖുശ്‌വന്ത് സിങ്.

വിഡ്ഢികളെയും മുഖ്യമന്ത്രിമാരെയും സൃഷ്ടിച്ച് എക്സ്പീരിയൻസ് വന്നതിനുശേഷം ദൈവം സർദാർജിമാരെയും സൃഷ്ടിച്ചു!

* * *

പുതിയ കവിതയ്ക്കു് പലപ്പോഴും വായ്ത്തലയുണ്ടു്; എന്നാൽ വേണ്ടത്ര മുനയില്ലെന്നു കരുതുന്ന ഒരാളാണു ഞാൻ.

—വിഷ്ണുനാരായണൻ നമ്പൂതിരി

എഴുത്താണി കൊണ്ടു് കവിത എഴുതിത്തുടങ്ങിയാൽ മുന താനേ വന്നുകൊള്ളും.




* * *

എനിക്കു് എന്റെ രക്ഷിതാക്കളോടു് ഒരിക്കലും തീരാത്ത പകയുണ്ടു്. അവർ എന്നെ ജനിപ്പിച്ചു വീഴ്ത്തിയതു് ഈ ദുഷിച്ച സമൂഹത്തിലാണു്. ഒരു മൃഗമായോ വിഷജന്തുവായോ എന്നെ ജനിപ്പിക്കാൻ കഴിയാത്തതാണു് അവരുടെ ഏറ്റവും വലിയ ദുരന്തം.

—ഡോ: പുനത്തിൽ കുഞ്ഞബ്ദുള്ള.

ജനങ്ങളെ കൊല്ലാനും ജീവിപ്പിക്കാനുമുള്ള ലൈസൻസ് ഇപ്പോൾ കൈവശം ഉണ്ടല്ലോ. ആ ലൈസൻസിലെ ഒന്നാമത്തെ അവകാശം ഉപയോഗിച്ചുകൊണ്ടു് കുഞ്ഞബ്ദുള്ളയ്ക്കു് ഒരു മൃഗമല്ല, മൃഗരാജൻതന്നെയാവാം!

* * *

ചോദ്യം: ഇപ്പോഴത്തെ ഭരണകക്ഷിയിൽചേർന്നുകഴിഞ്ഞു് എന്തു ചെയ്യാൻ താങ്കൾ ഉദ്ദേശിക്കുന്നു?

ഉത്തരം: ഞാൻ...ഗവൺമെൻറിൽ ചേരാനൊന്നും.... പോകുന്നില്ല. ഞാൻ...ഞാൻ... പാർട്ടിയുടെ ഒരു മെമ്പർ മാത്രമായിരിക്കും...എല്ലാ...എല്ലാ വേദികളിലും എന്റെ അഭിപ്രായം പറയും; കൂമവീട്ടും.

—ഹരീശ്ഗുപ്ത എന്ന പത്രലേഖകനും വൈ. ബി. ചവാനും തമ്മിൽ നടന്ന സംഭാഷണത്തിൽനിന്നു്.

സ്വരൺസിംഗ്, ബ്രഹ്മാനന്ദറെഡ്ഡി, കെ. സി. പന്ത്, കരൺസിംഗ്, ഖുറേഷി, ബലിറാം ഭഗത്തു്, സിദ്ധാർത്ഥശങ്കർറായി, സി. സുബ്രഹ്മണ്യം തുടങ്ങി ചവാന്റെ വർഗ്ഗത്തിൽപെട്ട കുറേപ്പേർ ഇപ്പോൾ ഏതോ പുറമ്പോക്കിൽ കിടന്നു കടമവീട്ടുന്നതു് നാം കണ്ടുകഴിഞ്ഞതാണു്.

* * *

കടുത്ത ആപൽസന്ധികൾ വരുമ്പോൾ മഹാത്മാക്കളെ സൃഷ്ടിക്കാൻ ഇന്ത്യയ്ക്കു് ഒരു വൈഭവമുണ്ടു്. അങ്ങനെയൊരു നിമിഷമെത്തുമ്പോൾ, അങ്ങനെയൊരു മനുഷ്യൻ ഇനിയും വരുമെന്നു് ഞാൻ ഉറച്ചും വിശ്വസിക്കുന്നു.

—നാനി പൽഖിവാല, ജൂറിസ്റ്റ്.

പത്തു് അവതാരങ്ങളും കഴിഞ്ഞിരിക്കുന്ന നിലയ്ക്കു് അവതാരങ്ങൾ ഇനി മത്സ്യം, കൂർമ്മം എന്നിങ്ങനെയുള്ള ക്രമത്തിലാണു്. അതിനാൽ അടുത്ത മഹാത്മാവു് ഒരു മീനായി ഏതോ കടലിൽ വന്നു കാണണം.

* *

ചൈനക്കാർക്കു് വിളവെടുപ്പു് ഉൽസവങ്ങളില്ല. അവർക്കു് ഒരിക്കലും അങ്ങനെ




ഒന്നുണ്ടായിരുന്നുമില്ല. ഇതും (സാംസ്കാരിക) വിപ്ളവവുമായി ബന്ധമൊന്നുമില്ല. അവർ പാടാറില്ല; ആടാറില്ല.

—അബു ഏബ്രഹാം.

കേരള കലാമണ്ഡലത്തിന്റെ ഇപ്പോഴത്തെ സെക്രട്ടറിയായ സഖാവു് വി. ടി. ഇന്ദുചൂഡനെ ചൈനയിൽ അയച്ചാൽ ഇതെല്ലാം കാലക്രമേണ അവിടെ പൊട്ടിമുളച്ചുകൊള്ളും.

* * *

മഞ്ഞുപോലെ വെളുത്ത തലമുടിയും നരച്ച താടിയുമുള്ള എം. എഫ്. ഹുസൈൻ എന്ന, ഇന്ത്യയിലെ ആധുനിക ചിത്രകലാചാര്യൻ കഴിഞ്ഞയാഴ്ച ഒരു സായാഹ്നത്തിൽ രണ്ടു മണിക്കൂർ കൊണ്ടു് അഞ്ചു പെയിൻറിംഗുകൾ തീർത്തു.

—സൺഡേ ഒബ്സർവറിലെ ഒരു കുറിപ്പു്.

മദാമ്മമാരുടെ അടുക്കളയിലാണല്ലോ ഹുസൈന്റെ കലാസാമ്രാജ്യം പുലരുന്നതു്.

**കൗമുദി ന്യൂസ് സർവീസ്**

# ബംഗാളി നോവൽ




## മഹാശ്വേതാദേവി

പരിഭാഷ: ലീലാ സർക്കാർ

## പതിന്നാല്

കൊല്ലാം, ശിക്ഷിക്കുകയില്ല. എന്തു കൊണ്ടെന്നാൽ ഘാതകർ അതിസമർത്ഥരാണ്. ഇതിലും ഭയങ്കരമായ ഒരു പരിണതി ഏതു സമാജത്തിനെങ്കിലും ഉണ്ടാകുമോ? ഈ തരുണന്മാരെ കൊല്ലാനായി മുതിർന്നവരെ ഉപദേശിക്കാനും പറഞ്ഞുകൊടുക്കാനും ആരുമില്ലെന്നോ? ഈ വക ഭീകരദൃശ്യങ്ങൾ കാണുമ്പോൾ അവരുടെ ശരീരത്തിൽ രോമാഞ്ചമുണ്ടാകുകയില്ലെന്നോ? ഇവരെല്ലാം ഇത്ര നിർദ്ദയരായതെങ്ങനെ?

ഇന്നും അത്തരക്കാർ സജീവരാണോ? നന്ദിനി പറഞ്ഞുവല്ലോ, ഒട്ടും ശാന്തമായിട്ടില്ലെന്ന്. സുജാത എല്ലാം കേട്ടിട്ടുണ്ട്. പലവിധത്തിലുള്ള പ്രലോഭനങ്ങളാണ്. നഖത്തിനുകീഴിലുള്ള മാംസത്തിൽ സൂചികയറ്റുക, കണ്ണുകളിലേക്ക് ആയിരംവാട്ടിന്റെ പ്രകാശം, നിഷ്ഠുരമാംവിധം ശരീരത്തിന്റെ ഗോപ്യഭാഗങ്ങളെ വേദനിപ്പിക്കൽ അങ്ങനെ എത്രയെത്ര നിഷ്ഠുര ശിക്ഷകൾ! എന്നിട്ടും വ്രതിയെപ്പോലുള്ള ആൺകുട്ടികൾ കീഴടങ്ങുവാൻ തയ്യാറില്ല. അതിനുമില്ല. അപ്പോൾ ജെ. സി.-യിൽനിന്നു പി. സി. ജയിലിൽനിന്നു പൊലീസിന്റെ കൈകളിലേക്ക്. പിന്നെ ഫയൽ അടയ്ക്കൽ. ഫുൾ സ്റ്റോപ്പ്. അജയദത്തിന്റെ അമ്മ പറഞ്ഞു. ഇത്തവണ ഹാബലുദത്തിന്റെ ഫയലും വേണമെങ്കിൽ അടച്ചേക്കാം. ഹാബലു എന്നതു് അജയന്റെ വിളിപ്പേരാണ്. സഞ്ജീവന്റെ ചേച്ചിയോട് പറഞ്ഞു: അമ്മയെ ഫോട്ടോകാണിച്ചുകൊടുക്കണ്ട. ഒരുമാസംകഴിഞ്ഞുവരൂ. ഒരു റീലിൽ എഴുപത്തിരണ്ടു ചിത്രം വരും. നിങ്ങളുടെ സഹോദരൻ ഇപ്പോൾ മുപ്പതാം നമ്പറാണ്. റീൽതീരട്ടെ അപ്പോൾ പ്രിന്റെടുക്കും. എന്നിട്ട് അമ്മയ്ക്കു കാണാം.

റെയ്‌ലിങ് പിടിച്ചുകൊണ്ടു് സുജാത കോണികയറുകയാണ്. ഈ റെയ്‌ലിങ്ങിന്മേൽ വ്രതി കുട്ടിക്കാലത്തു് എത്ര പ്രാവശ്യം താഴോട്ട് ഇഴകിപ്പോയിരിക്കുന്നു. ഹേമ പാലുമായി കോണികയറി വരുന്നുണ്ടാകും. അപ്പോൾ അവൻ റെയിലിങ്ങൽക്കൂടി താഴോട്ട് ഇഴകിപ്പോകും. ഹേമ പിടിക്കാൻ നോക്കുമ്പോൾ അവൻ ഓടിക്കയറും. വീണ്ടും ഇഴകി താഴോട്ട്. പക്ഷേ, ഇന്ന് ഈ വീട്ടിലെവിടേയും വ്രതി ഇല്ല. വ്രതി ഉള്ളതു് മറ്റുവീടുകളിൽ, മറ്റു പലയിടങ്ങളിൽ. ഫുട്പാത്തിലെ വില്പനക്കടയിൽ വച്ചിരിക്കുന്ന ചുവന്ന റോസാപ്പൂക്കളിൽ, വഴിയോരത്തെ ഫെസ്റ്റൂണിൽ, മനുഷ്യരുടെ ചിരിയിൽ, സോമുവിന്റെ അമ്മയുടെ മുഖത്തു്, നന്ദിനിയുടെ കണ്ണുകൾക്കു താഴെയുള്ള കറുത്ത നിഴലിൽ...വ്രതിയെ സുജാത എവിടെയെല്ലാം തേടിനടക്കും?

തുലിയുടെ മുറിയിലേക്കു കടന്നുചെന്നു സുജാത. തുലിയും നീപയും ഒരേതരത്തിലുള്ള ബനാറസ് സാരിയാണുടുത്തിരിക്കുന്നതു്. ഒരേപോലത്തെ സ്റ്റോളും. ഇന്നത്തെ വിശേഷദിവസത്തിനായി ദിവ്യനാഥന്റെ ഉപഹാരമാണ് ഈ സാരികളും സ്റ്റോളും. മൂന്നു സാരിക്കും മൂന്നു സ്റ്റോളിനുംകൂടി ആയിരത്തിനടുത്തായിക്കാണും. തീർച്ച. അത്രയും പണമുണ്ടെങ്കിൽ സോമുവിന്റെ അമ്മയുടെ എന്തെല്ലാം കഷ്ടപ്പാടുകൾ തീർക്കാൻ കഴിയുമായിരുന്നു!

തുലിയും നീപയും സുജാതയുടെ നേരെ നോക്കി. മൂന്നുപേരുടെ പ്രതിബിംബവും കണ്ണാടിയിൽ. തന്റെ സാരി ഉലഞ്ഞിരിക്കുന്നു. മുഖം അപ്രസന്നം. ഏതാണ്ടു മുക്കാലും നരച്ചതലമുടി പറന്നുകിടക്കുന്നു.

തുലിയും നീപയും നല്ലപോലെ സുന്ദരികളായി ഒരുങ്ങിയിരിക്കുന്നു. ഇരുവരുടെ മുഖത്തെ തൃപ്തിയും സന്തുഷ്ടിയും സുജാതക്കനുഭവപ്പെട്ടില്ല. മേക്കപ്പു സാധനങ്ങൾ കൊണ്ടു് അസന്തുഷ്ടിയും അതൃപ്തിയും മറയ്ക്കാനൊത്തിട്ടില്ല.

"തുലി നിന്റെ ആഭരണങ്ങൾ."

സുജാത ബാഗ് തുറന്നു് ആഭരണങ്ങൾ കിടക്കമേലിട്ടു. ചിലവ എടുത്തു് ബാഗിൽത്തന്നെ വച്ചു.

"അവയെന്തിനാണെടുത്തതു്?"

"നീപയ്ക്കും ദിവിനിക്കും കൊടുത്തതനുസരിച്ച് നിനക്കും തന്നിട്ടുണ്ട്."

"കണ്ടില്ലെ ചേച്ചീ? ഞാൻ അപ്പഴേ പറഞ്ഞില്ലെ?"

നീപ ഉടനെ മന്ദസ്വരത്തിൽ ഉദാരഭാവത്തിൽ ക്ഷമായാചനമട്ടിൽ അമ്മയോടു പറഞ്ഞു: "അവയും തുലിക്കു കൊടുത്തേക്കു അമ്മേ. ഞാനിനി ഒന്നും ചോദിക്കാൻ വരില്ല, സത്യം."

"നീ ഇനി എങ്ങനെ ചോദിക്കാൻ വരും. ആ പ്രശ്നംതന്നെ വരുന്നില്ലല്ലോ?

"ദിവിനിക്കും കൊടുത്തുകഴിഞ്ഞതല്ലേ?"

"വ്രതി ഉണ്ടായിരുന്നെങ്കിൽ അവന്റെ ഭാര്യയ്ക്കു കൊടുക്കുമായിരുന്നു. അവയിൽ ഒന്ന് നിന്റെ മകൾക്കും ഒന്ന് സുമനും കൊടുക്കും."

"ബാക്കി?"

"അതു് എന്റെ ഇഷ്ടംപോലെ ചെയ്യും."

തുലി അടക്കിയ സ്വരത്തിലാണെങ്കിലും അത്യന്തം ക്രുദ്ധയായി ആക്രോശം നിറഞ്ഞ ഭാവത്തിൽ പറഞ്ഞു:

"അമ്മയ്ക്കറിയില്ലേ എനിക്ക് ആന്റിക് ജ്വല്ലറി വളരെ ഇഷ്ടമാണെന്ന്. ഇവയുടെ മോഡലിൽ ടോണി കോസ്റ്റ്യൂം ജ്വല്ലറി ഉണ്ടാക്കി വിദേശത്തേക്കയയ്ക്കും. ഇതെല്ലാം അമ്മയ്ക്കറിയാം."

"അതൊക്കെ നീ പറഞ്ഞിട്ടുമുണ്ട്, ഞാൻ കേട്ടിട്ടുമുണ്ട്. ഇപ്പോൾ എന്റെ ഇഷ്ടം ഇങ്ങനെയാണ്."

"എന്തുകൊണ്ട്?"

"അങ്ങനെ തോന്നി. നിന്റെ അച്ഛന്റെ അമ്മ തന്നതും അച്ഛൻ തന്നതും എല്ലാം നിങ്ങൾക്കായി പങ്കുവച്ചുകഴിഞ്ഞു. ഇനിയുള്ളതു് എന്റെ അച്ഛൻ എനിക്കു തന്നതാണ്. അവ എന്റെ കൈയിലിരിക്കട്ടെ."

"ഹായ്, വളരെ നല്ല തീരുമാനം!"

"ഇവ ഞാൻ മറ്റു ചിലർക്കു കൊടുക്കാൻ തീർച്ചയാക്കി."

"ഇവയും എന്നാൽ തരാതിരിക്കാമായിരുന്നു."

"വേണ്ടെങ്കിൽ വലിച്ചെറിഞ്ഞോക്ക്. ഇന്ന് നിന്നോട് അധികം സംസാരിക്കുകയില്ല. അനാവശ്യമായി നീയും സംസാരിക്കരുതു്. രാവിലെ ഇവിടെ വേണ്ടത്ര ബഹളം നടന്നിരിക്കുന്നു."

"ആരാണ് പറഞ്ഞതു്, ഹേമ?"

"അതെ. നീ ഇനി ഈ വീട്ടിൽ ഉള്ള കുറച്ചുദിവസം ഹേമയെ ഒരുവാക്കും ശകാരിക്കരുതു്. ഞാനാണ് ചെലവുകൊടുത്തു് ഹേമയെ നിറുത്തിയിരിക്കുന്നതു്. നിന്റെ അച്ഛനല്ല.

"അവളാണ് വ്രതിയെ നോക്കി എടുത്തതു്. അവളെന്റെകൂടെ നിൽക്കും. നിനക്കു നല്ലപോലെ പെരുമാറാൻ കഴിഞ്ഞാൽ ആകാം. പക്ഷേ, ചീത്തയായി പെരുമാറാൻ ഞാൻ സമ്മതിക്കുകയില്ല. ഇന്നു രാവിലെ വ്രതിയുടെ ജന്മദിനമായതിനാൽ അവളെത്രയധികം കരഞ്ഞിരിക്കുന്നു എന്നറിഞ്ഞിട്ടും നിനക്കവളോടു തട്ടിക്കയറാതിരിക്കാൻ കഴിഞ്ഞില്ല, അല്ലേ? നിന്നോട് ദൈവം ക്ഷമിക്കയില്ല."

"ഇന്നത്തെ ദിവസം! ഇന്നത്തെ ദിവസത്തെപ്പറ്റി അമ്മയ്ക്കിത്ര സെന്റിമെന്റുണ്ടെങ്കിൽ പകൽ മുഴുവനും പുറത്തു കഴിച്ചുകൂട്ടിയതെന്തിനാണ്?"

"ആ ദിവസം ഈ തീയതിയിൽ തീർച്ചയാക്കിയതു് എന്നോടു ചോദിച്ചിട്ടല്ലല്ലോ. ടോണിയുടെ അമ്മയെ പ്രീതിപ്പെടുത്താൻവേണ്ടി ചെയ്തതല്ലേ? ഞാൻ സമയത്തിനു തിരിച്ചെത്തിയെന്നതുതന്നെ വേണ്ടതിലധികമാണ്."

നീപ പറഞ്ഞു: "എന്നെപ്പറ്റിയും അമ്മയ്ക്കു വിചാരിക്കാമായിരുന്നു. ഞാനിവിടെ ദിവസം ചെലവഴിക്കാൻ എന്നും ഒന്നും വരാറില്ലല്ലോ."

സുജാത ചിരിച്ചു പറഞ്ഞു: "കൊല്ലത്തിലെത്ര ദിവസം നീ എന്നെപ്പറ്റി ചിന്തിക്കാറുണ്ട്. മുന്നിലുള്ള ഈ റോഡിൽക്കൂടി എത്രതവണ നീ കാറോടിച്ചു പോകാറുണ്ട്? അമിതാണേ എന്നും ടൂറിലാണ്. നീ തോന്നിയപോലെ നടക്കയല്ലേ. ജ്യോതിക്ക് ടൈഫോയ്ഡ് വന്നു. സുമന്റെ പിറന്നാൾ കഴിഞ്ഞു. ഒന്നുവരാൻ നിനക്കു സാധിച്ചോ? നിന്നെ എന്തിനു കുറ്റം പറയുന്നു, അങ്ങനെയൊക്കെയേ വരൂ. പക്ഷേ, നീ വരുമെന്നു വച്ച് ഞാനിവിടെ കാത്തിരിക്കുമെന്ന് നീ എങ്ങനെ പ്രതീക്ഷിച്ചു?"

"അമ്മേ—"

"മതി, ഇനി ഒന്നും പറയണ്ട. ഞാൻ തയ്യാറാവട്ടെ."

സ്വന്തംമുറിയിലേക്കുപോയി, സുജാത. അലമാരി തുറന്നു. ശരീരത്തിലെ ഓരോ സിരയും സ്നായുവും പറഞ്ഞു വേണ്ട, വേണ്ട, വേണ്ട. പക്ഷേ, ഇന്നത്തെ സന്ധ്യയ്ക്കു് ചെയ്യാനുള്ള ചുമതലയുംകൂടി ചെയ്യുകതന്നെ വേണം. സോളിട്ടറി സെൽ. ഓരോരുത്തരോടും അവർക്കിഷ്ടമുള്ളതു ചെയ്തുകൊള്ളുവാൻ പറഞ്ഞുകഴിഞ്ഞു. താൻ തന്റെ കർത്തവ്യത്തിൽ നിന്നിളകാൻ പോകുന്നില്ല. തന്നെ താൻ തന്നെ കാരാഗൃഹംനൽകി ശിക്ഷിച്ചിരിക്കുന്നു. ഇനി ഈ കാരാഗൃഹം ഭേദിച്ചു പുറത്തു കടക്കുക സാദ്ധ്യമാണോ?

വെള്ളയിൽ വെള്ളപ്പൊട്ടുകളുള്ള ഒരു ഢാക് സാരിയും വെള്ള ബ്ലൗസും അലമാരയിൽ നിന്നെടുത്തു. അലമാരി അടച്ച് ബാത്ത്റൂമിലേക്കു കടന്നു.

കതകടച്ച് ഷവർ തുറന്നു് കുളിമുറിയുടെ നിലത്തിരുന്നു സുജാത. എത്ര തണുപ്പുണ്ടെങ്കിലും വേദന കാരണം ഒട്ടും തണുപ്പനുഭവപ്പെടുന്നില്ല. തണുത്ത വെള്ളം ശരീരത്തിലൂടെ ഒഴുകിക്കൊണ്ടിരിക്കുന്നു. തനി ഐസുപോലെ തണുത്തവെള്ളം. ഐസ് സ്ലാബ്. ഐസിന്റെ സ്ലാബിൽ അപ്പോൾ മരിച്ച ശരീരം വച്ചുകൊണ്ടിരുന്നാൽ രക്തം കട്ടയാകും. പിന്നെ രക്തമൊഴുകുകയില്ല. തണുത്തവെള്ളം. വ്രതിയുടെ വിരലുകളെപ്പോലെ തണുത്തതു്, വ്രതിയുടെ നെറ്റി, നെഞ്ചു് അത്രയ്ക്കു തണുത്തതിനി വേറെ ഒന്നുമില്ല. ഇന്ന് മുഴുവൻ ദിവസം വ്രതിയുടെ കൂടെത്തന്നെ കഴിച്ചു. വ്രതിയുടെ ഹിമശീതളമായ കൺപോളകൾ, നിമീലിതമായ കറുത്ത കണ്ണുകൾ; ചെമ്പുനിറമായി മാറിയ അവന്റെ ഉടുത്ത വെളുപ്പുനിറം, തലമുടി ഐസ് വെള്ളത്തിൽ നനഞ്ഞുകിടക്കുന്നു—ഇന്നു മുഴുവൻ വ്രതിയോടൊപ്പം കഴിച്ചുകൂട്ടി, ശ്മശാനത്തിൽ രാത്രി. പൊലീസിന്റെ കാവലുമായി വ്രതി. ശ്മശാനത്തിൽ ഫ്ളഡ് ലൈറ്റ്. ചുമരിലെഴുതിയിരിക്കുന്നു, ഒന്നിനു പിറകെ ഒന്നായി പേരുകൾ. അലുമിനിയത്തിന്റെ കതകു പെട്ടെന്ന് താഴ്ന്നു. വ്രതീ നീ ഈ ഈ...വൈദ്യുതവഹ്നിയിൽ വ്രതിയെ ചൂടാക്കുകയാണ്...പകൽ മുഴുവനമിന്ന് വ്രതിയോടൊപ്പം കഴിച്ചു, ദാ, ചാരം ദാ അസ്ഥി മണ്ണു ചേർത്തുപിടിക്കൂ. ഗംഗയിൽ കൊണ്ടുപോയൊഴുക്കണ്ടേ— വ്രതിയോടൊത്തുകഴിച്ച ദിവസം മുഴുവനും.

ഷവർ അടച്ചു. എല്ലാം ഒന്നൊന്നായി ചെയ്തു. പക്ഷേ, സിരകളും ഞരമ്പുകളും ഹൃദയവും വിലക്കുകയാണ്. അരുതു്, അരുതു്, അരുതു്. ദേഹം തുടച്ചു തല തുവർത്തി. നനഞ്ഞ വസ്ത്രം നീക്കിയിട്ട് ശരീരത്തിൽ പൗഡറിട്ടു. വസ്ത്രങ്ങൾ ധരിച്ചു, ഒന്നൊന്നായി. നനഞ്ഞ തലമുടി തന്നെ കെട്ടിവച്ചു. വ്രതി ചോദിക്കാറുണ്ട്, എപ്പോഴുംനേരവും ഇങ്ങനെ ഓരോന്നും ചെയ്യുന്നതെങ്ങനെയാണമ്മേ!

കർത്തവ്യം ഏതു പരിതഃസ്ഥിതിയിലും ചെയ്യേ ആകൂ എന്ന അച്ചിലാണു സുജാതയെ തയ്യാറാക്കി എടുത്തിരിക്കുന്നതു്. അങ്ങനെ സുജാത സ്വയം കർത്തവ്യത്തിനു മാത്രമായി എപ്പോഴും തയ്യാറായി. പക്ഷേ, ഇന്ന് എല്ലാം വൃഥാവിലായി എന്ന് സുജാതയ്ക്കു തോന്നുകയാണ്. തന്റെ വലിയൊരു നഷ്ടം. ആരെ സഹായിക്കാൻ കഴിഞ്ഞു തനിക്ക്? ദിവ്യനാഥനെ, നീപയെ, തുലിയെ...ആരെയുമില്ല.

കതകുതുറന്നു. മുറിയിൽവന്ന് കണ്ണാടിക്കു മുന്നിൽ നിന്നു. കണ്ണുകൾക്കു കീഴെ കറുത്ത പാടു്. ആവട്ടെ, നന്ദിനിയുടെ അന്ധപ്രായമായ നയനങ്ങൾക്കു താഴെയും പ്രഗാഢമായ കറുപ്പില്ലെ, ഒരു പർവ്വതത്തിന്റെ ചിരസ്ഥായിയായ ഛായ പോലെ.

സുജാത ഇനി നന്ദിനിയുടെ അടുത്തേ



ക്കു പോകുകയില്ല, സോമുവിന്റെ അമ്മയുടെ അടുത്തേക്കും. പ്രതിയെ തേടി ഇനി എവിടെപ്പോകും സുജാത? അതോ തേടാതിരിക്കുന്ന ദിവസവും വരുമോ?

എല്ലാ വാർത്തകളും ഒതുക്കുവാൻ കഴിഞ്ഞ ശേഷം ദിവ്യനാഥൻ മക്കളുടെ അടുത്തിരുന്ന് ഉറക്കെ കരഞ്ഞു പറഞ്ഞു: "നോക്കൂ, നിങ്ങളുടെ അമ്മയുടെ കണ്ണിൽ ഒരുതുള്ളി വെള്ളമില്ല. അൺനാച്വറൽ വുമൺ!"

സുജാതയുടെ കണ്ണിൽ കണ്ണീരില്ല. എവിടെ വേണമെങ്കിലും ആരുടെ മുന്നിലും പ്രതിയുടെ പേരുപറയാനും പ്രതിയെച്ചൊല്ലി കരയാനും കഴിയുന്ന ഒരുനാൾ സുജാതയുടെ ജീവിതത്തിലും വന്നേക്കുമോ? ഓർക്കുമ്പോൾ ഭയം തോന്നുകയാണ് സുജാതയ്ക്ക്. നെഞ്ചുവിറയ്ക്കുന്നു. പ്രതി അന്നാണോ തനിക്കു മരിക്കുക? തന്റെ ദുസ്സഹ ദുഃഖത്തിന്റെ ലോക്കപ്പിൽ പ്രതി ഇപ്പോഴും ജീവിച്ചിരിപ്പുണ്ടോ? ഇപ്പോഴും ശാന്തമായിട്ടില്ല. ജയിലിന്റെ മതിലുകൾ ഉയരുന്നു. പുതിയ വാച്ച്ടവറുകൾ, ജയിൽപ്പുള്ളികളെ അകത്തേക്കു കൊണ്ടുപോകാൻ വലിയ പടിപോലും തുറക്കാറില്ല. അർദ്ധരാത്രിയിലാണ് വാൻ വരുക. റേഡിയോ സിഗ്നൽ കൊടുക്കുന്നു. ക്രെയിൻ താഴോട്ടിറങ്ങിവരുന്നു. ജന്തുക്കളെപ്പോലെ, വെറും മൃഗങ്ങളെപ്പോലെ യന്ത്രനഖങ്ങൾ അവരെ എടുത്തുയർത്തുന്നു. ജയിലിൽ അവരെ ഇറക്കിവിടുന്നു. നവരാത്രികാലത്ത് അഷ്ടമി പൂജയുടെ ദിവസം. ഉന്മത്തമായ കല്ലേറ്. വെടി. കറുത്തവണ്ടി. ഓടി രക്ഷപ്പെടാനുള്ള ശ്രമം. വെടി ഹാബ്ലുദത്തിന്റെ ഫയലടച്ചു. വീണ്ടും വെടി. വീണ്ടും ഒരു ഫയലടഞ്ഞു. കാവല്ക്കാർ ചുററും നിൽക്കുന്ന ശവയാത്ര. പിന്നിൽ കനത്ത മുഖവുമായി ഏറെ തരുണർ. പ്രതിയുടെ കാര്യങ്ങൾ പറഞ്ഞുപറഞ്ഞ് എങ്ങനെ സാധാരണത്വത്തിലേക്കു കൊണ്ടു വരാൻ കഴിയും? ശോകത്തെ അത്രയ്ക്കു സാധാരണമാക്കാനാകുമോ?

വെളുത്ത ഷാളും എടുത്തു. ചെരിപ്പിട്ടു. കുറച്ചു വെള്ളം കുടിച്ചു. കതകിലാരോ മുട്ടുന്നു. വിനി മുഖം കാണിച്ചു.

തുലിയും നീപയും കെട്ടിവച്ചിരിക്കുന്നതുപോലെ തലമുടി കെട്ടിയിരിക്കുന്നു. അവരുടേതുപോലെ സാരിയും സ്റ്റോളും. ഇവർക്കെല്ലാം എല്ലാവരേയും പോലെ ആകണമെന്നേ ഉള്ളൂ. തന്നെപ്പോലെ, താനെന്താണ് അതാകണമെന്ന വിചാരമില്ല. ഇതിന്റെ പേരാണോ ഫാഷൻ!

"അമ്മേ തയ്യാറായോ?"

"ഉവ്വ്. സുമൻ എന്തു ചെയ്യുന്നു?"

"ആയയുടെ അടുത്താണ്. ഇനി അവനുറങ്ങിക്കൊള്ളും."

"ശരി. താഴെ പോകാം."

സുജാതയുടെ മുറിയിലെ വെളിച്ചം കെടുത്തി. മുറിയിൽനിന്നു പുറത്തേക്കു കടന്നു. ശരീരത്തിലെ സിരകളും സ്നായുക്കളും പറഞ്ഞു: ഇല്ല. ഇല്ല. ഇല്ല. പക്ഷേ, സുജാത കോണി ഇറങ്ങാൻ തുടങ്ങി. ഇഷ്ടമില്ലാത്തതെന്തോ. അവ ചെയ്യുന്നതിന്റെ പേരാണല്ലോ കർത്തവ്യം. വലിയ കർത്തവ്യം ചെയ്യുന്നവളാണ് എന്ന ഒരു ചെറിയ അഹങ്കാരം മനസ്സിലെവിടെയോ ഉണ്ടോ?

പ്രതി നീപയുടെ മകളുടെ പിറന്നാളാഘോഷത്തിനു പോകേണ്ട കാര്യം പറഞ്ഞപ്പോൾ പറയുകയുണ്ടായി, കണ്ണുകാണിക്കാൻ കണ്ണിന്റെ ഡോക്ടറുടെ അടുത്തു പോകുകയാണ് ആദ്യം വേണ്ടത്."

"ചെന്നില്ലെങ്കിൽ നീപയ്ക്ക് ദുഃഖം തോന്നുകയില്ലേ?"

"ഇല്ല അമ്മേ."

സുജാത പിന്നെ ഒന്നും പറഞ്ഞില്ല. പ്രതി തുടർന്നു പറഞ്ഞു: "ചേച്ചി ദുഃഖിക്കുമെന്നത് വെറും കൺവെൻഷൻ മാത്രം. ചേച്ചിയുടെ ദുഃഖമോ സുഖമോ എന്റെയോ അമ്മയുടെയോ പെരുമാററത്തെ ആശ്രയിച്ചു നിൽക്കുന്നില്ലെന്നത് അമ്മയ്ക്ക് നല്ലപോലെ അറിയാവുന്നതല്ലേ. അപ്പോൾ കണ്ണു കാണിക്കാൻ പോകുന്നതുകൊണ്ടെന്താ?"

പ്രതിക്കറിയാം, എല്ലാം അറിയാമായിരുന്നു. എല്ലാമറിയാവുന്നതുകൊണ്ടാണല്ലോ എല്ലാവരേയും അവനിത്ര എളുപ്പം അവരുടെ പാട്ടിനുവിട്ട് പോകാൻ കഴിഞ്ഞത്. അവനന്നു പുറത്തേക്കുപോയി. ഉടനെ തിരിച്ചുവന്നു. "പോകാം കണ്ണിന്റെ ഡോക്ടറുടെ അടുത്തേക്കു പോകാം."

"നീയും കൂടെ വരുന്നുണ്ടോ?"

"വരാം. പോകാം നമുക്ക്."

ആട്ടോപിൻ കണ്ണിലൊഴിച്ച് സുജാതയ്ക്ക് തനിയെ പോകാനെത്ര വിഷമം കാണും എന്ന് പ്രതി മനസ്സിലാക്കി. അതാണവൻതന്നെ അന്ന് സുജാതയെ ഡോക്ടറുടെ അടുത്തേക്കു കൊണ്ടുപോയത്. അതിനുശേഷം അമ്മയെ നീപയുടെ വീടിനു മുമ്പിൽ ഇറക്കിക്കൊടുത്ത് പോകാനൊരുങ്ങി.

"നീ അകത്തേക്കു വരുന്നില്ലേ?"

അവൻ ചിരിച്ചു. ഒന്നും പറഞ്ഞില്ല. മുണ്ടും ഷർട്ടുമാണ് ധരിച്ചിരുന്നത്. സാധാരണ പാൻറിട്ടാണ് പുറത്തേക്കു പോകുക പതിവ്. പക്ഷേ മുണ്ടുടുത്ത് നടക്കാൻ പ്രതിക്ക് വളരെ ഇഷ്ടമായിരുന്നു.

ഈ കാര്യത്തിൽ മാത്രമല്ല, പ്രതി കുറേശ്ശയായി മാറുവാൻ തുടങ്ങിയപ്പോൾ ചില ചില കാര്യങ്ങൾ അവന്റെ മനസ്സിൽ മാത്രമേ തോന്നാറുള്ളു.

പ്രതി മരിച്ചശേഷം കാൻടാപുക്കുരിലേക്കുപോയി തിരിച്ചുവരാൻ സുജാത വളരെ വൈകി. സുജാത വിചാരിച്ചത് മൃതദേഹം കിട്ടുമെന്നാണ്. പൊലീസ് അമ്മയെ ഏല്പിക്കാതിരിക്കില്ലെന്നു വിശ്വസിച്ചു. ഇല്ല. ഒരിക്കലും ശവം കൊടുക്കുകയില്ല എന്നു കേട്ടപ്പോൾ സുജാതയുടെ ആശ്ചര്യത്തിന് അതിരുണ്ടായിരുന്നില്ല. ആ സമയത്ത് ആശ്ചര്യപ്പെടാനുള്ള കഴിവു പോലും അവർക്കുണ്ടായിരുന്നില്ല. തിരിച്ചു പോന്നു. പിന്നെ വിവരം കിട്ടിയപ്പോൾ വീണ്ടും പോയി. ദിവ്യനാഥന്റെ കാലു പിടിച്ച് അപേക്ഷയും ശ്രമവും കാരണം പോസ്റ്റ്മോർട്ടം അതിവേഗം കഴിഞ്ഞു. ശവമുറിയിലേക്കു കടന്ന ഡോക്ടർ അദ്ദേഹത്തിന്റെ കത്തിയും ആയുധങ്ങളും ദ്രുതഗതിയിൽ ചലിപ്പിച്ചു. ഫോർമലിൻ തുടച്ച് നഗ്നശരീരം വെട്ടിയും മുറിച്ചും തന്റെ കടമ വേഗം കഴിച്ചു. അല്ലാതെ നിവൃത്തിയുമില്ല. എത്ര വാനാണ് പുറത്തു വന്നുപോകുന്നത്. രാവും പകലും തുടച്ചയായി ശവങ്ങളെ കൊണ്ടു തള്ളുകയല്ലേ? ഉച്ചതിരിഞ്ഞു ശ്മശാനത്തിൽ ചെന്നിരുന്ന സുജാത തിരിച്ചെത്തിയത് അടുത്ത ദിവസം ഉച്ചയ്ക്ക്. തിരിച്ചു വീട്ടിലെത്തിയപ്പോൾ വീട്ടിലെ എല്ലാവരും എങ്ങനെ ഈ സംഭവത്തെ മററുള്ളവർ ചോദിക്കുമ്പോൾ പറയണം എന്നതോർത്ത് തലപുകയ്ക്കുകയാണ്. ഈ ഒരു സമസ്യയെക്കുറിച്ചു ചിന്താകുലരായ വീട്ടുകാർക്കിടയിൽനിന്ന് പെട്ടെന്ന് സോമുവിന്റെ അമ്മയെപ്പോലെ പൊട്ടിക്കരഞ്ഞും തലക്കു തല്ലിയും ഓടിയെത്തി 'എന്റെ മോനെ എവിടെ വിട്ടിട്ടുപോന്നു' എന്ന പറയലും നിലവിളിയും. പിന്നേയും കരഞ്ഞുംകൊണ്ടു പറഞ്ഞു: എന്തൊക്കെ ജോലിയുണ്ടായാലും എന്റെ മരുന്ന് ഒരിക്കലും മറക്കാറില്ലല്ലോ. ആരാണിനി കൊണ്ടുവന്നു തരുക? സ്റ്റേഷനിൽ നിന്ന് നടന്നുവരണ്ട, റിക്ഷപിടിച്ചു വന്നാൽ മതിയെന്ന് ഇനി ആരാണെന്നോടു പറയുക? എനിക്ക് റിക്ഷ പിടിച്ചുതരാനും ഇനി ആരുമില്ലല്ലോ.

(തുടരും)



# നോവൽ

# ദൈവമക്കൾ

## സാറാ തോമസ്

### മുപ്പത്തെട്ട്

"പത്തുവഷത്തെ 'സർവീസിനിടയിൽ എന്റെ ജീവിതത്തിൽ ഇങ്ങനെയൊരുസംഭവം ആദ്യമായിട്ടാണ്. ആരെയും മുഷിപ്പിക്കാതെകഴിഞ്ഞുകൂടണമെന്നേയുള്ളു. പക്ഷേ, ഒരാഠം എന്നും എന്നെ ശല്യപ്പെടുത്താൻ തുടങ്ങിയാൽ—പലപ്പോഴും രാത്രിയാകുമ്പോഠം ഡ്യൂട്ടിറൂമിൽ വന്ന് പെത്തഡിനുവേണ്ടി ബഹളമാണ്. ഇന്നലെ കൊടുക്കയില്ലെന്നു തീർത്തുപറഞ്ഞപ്പോഠം ഒരുകെട്ടു നോട്ടു വച്ചുനീട്ടി. ഞാൻ സഹികെട്ട് എന്തൊക്കെയോ പറഞ്ഞു. കുഞ്ഞിക്കണ്ണനെങ്കിലും എന്നെ വിശ്വസിക്കുമെന്നു തോന്നുന്നു."

"പ്രൊഫസറെക്കണ്ട് സത്യമെല്ലാം പറയണം. അയാഠം വിചാരിച്ചാൽ സിസ്റ്ററിനെ ദ്രോഹിക്കാൻ കഴിയുമെന്നാണ് തോന്നുന്നതു്. മെഡിക്കൽ സെക്രട്ടറിയുടെ അടുത്തബന്ധുവല്ലേ."

"ഓ, എനിക്കു ഇക്കാര്യം അറിയാം. മെങ്കിൽ തനിക്കെന്തു നഷ്ടമാണെന്നു പറഞ്ഞു്. വലിയ ആഠക്കാരെ നമ്മുടെ കൈയിൽ ഒതുക്കുകയാണ്ബുദ്ധിയെന്നു്."

പിറേറദിവസം വാർഡിൽ സിസ്റ്ററിന്റെ ചിരിക്കുന്ന മുഖം കണ്ടപ്പോഠം മനസ്സിൽ ലാഘവം. തലേദിവസത്തെ സംഭവത്തിന്റേതായി യാതൊരു ഭാവഭേദവും അവിടെ കാണാനില്ല. മനസ്സിന്റെ വിങ്ങലുകഠം വിദഗ്ദ്ധമായി ഉള്ളിലൊതുക്കാൻ കഴിയുന്നതുതന്നെ ഒരു ഭാഗ്യം. പ്രൊഫസറും ഒന്നും സംഭവിക്കാത്തമട്ടിലാണ് സിസ്റ്ററിനോട് സംസാരിച്ചതു്. മാത്യുകോശിയെ മാത്രം കാണാനില്ലായിരുന്നു. അതു് ശ്രദ്ധിച്ചതായി പ്രൊഫസർ പുറമേ കാണിച്ചതുമില്ല.

വലിയ അവധിക്കാലം എങ്ങനെ കഴിക്കുമെന്നുള്ള പ്രശ്നം മനസ്സിനെ അലട്ടിത്തുടങ്ങിയിരിക്കുന്നു.

"നീ വേറേ പ്ലാൻ ഒന്നും ഇടണ്ട. എന്റെ കൂടെ പോന്നേക്കണം."

ജമാൽ നിർബ്ബന്ധപൂർവ്വം പല പ്രാവശ്യം ക്ഷണിച്ചെങ്കിലും ആ ക്ഷണം സ്വീകരിക്കാൻ മനസ്സുവന്നില്ല. ആളും അനക്കവുമില്ലാത്ത എസ്റ്റേററിൽ അവധിക്കാലം മുഷിച്ചിൽ കൂടാതെ തള്ളി നീക്കാൻ മറേറയാഠക്കു ചെവിയും കേഠക്കത്തില്ല. എങ്കിലും മനസ്സിലെ കുന്നായ്മ നോക്കണേ. ഇത്തവണ ചെല്ലുമ്പോഠം രണ്ടിനേയും വെരട്ടണം."

പക്ഷേ, നിർദ്ദോഷങ്ങളെങ്കിലും ജമാലിനെപ്പോലെ ആ കത്തിലെ വാചകങ്ങഠം തനിക്കു ചിരിച്ചുകളയാൻ കഴിയുന്നതെങ്ങനെ?

ആയിടയ്ക്കാണ് സഖറിയാസാർ തന്നെ തിരക്കി ഹോസ്ററലിൽ എത്തിയതു്. ഒരു വിസിററർ ഉണ്ടെന്ന് ഹോസ്ററൽ ബോയ് പറഞ്ഞപ്പോഠം തനിക്കായിരിക്കയില്ലെന്ന് തീർത്തു പറഞ്ഞതാണ്. പൊക്കംകുറഞ്ഞ വെളുത്ത കഷണ്ടിക്കാരൻ എന്നു പറഞ്ഞിട്ടും പിടികിട്ടിയില്ല.

സാറിനെ കണ്ടമാത്രയിൽ പൊട്ടിവിടന്ന മനസ്സ് ക്ഷണനേരംകൊണ്ട് വിങ്ങി വേദനിക്കയാണുണ്ടായതു്. സാർ ആകെ ക്ഷീണിച്ച് വയസ്സനായിരിക്കുന്നു. കണ്ണുകഠം കുഴിഞ്ഞുതാണ് കവിളെല്ലുകഠം തെളിഞ്ഞു. ഉള്ളുതുറന്ന ചിരിമാത്രം പഴയതുപോലെ.

"നമ്മുടെ പാലമൂടിലെ ഫിലിപ്പച്ചനില്ലേ—ഇവിടെ ആശുപത്രിയിൽ കുറെ നാളുകളായി കിടക്കുന്നു. കാൻസർ ആണെന്നു പറയുന്നു. പുള്ളിക്കാരനെ കാണാൻ

അതുകൊണ്ടാണ് എല്ലാം വിശദീകരിക്കാമെന്ന് വിചാരിച്ച് പ്രൊഫസറെ മുറിയിൽ പോയി കണ്ടതു്."

"എന്നിട്ടോ?"

"അദ്ദേഹം ഒരക്ഷരം മിണ്ടാതെ കേട്ടു. എന്നിട്ട് കംപ്ലയ്ൻറ് കൈയിൽ വാങ്ങിയിട്ട് പറഞ്ഞതെന്താണെന്നോ, ഡോക്ടർ മാത്യുകോശിക്ക് സിസ്റ്ററിന്റെ ഇംപേർട്ടിനൻസിനെപ്പററി കുറെയൊക്കെ പറയാനുണ്ടായിരുന്നു എന്ന്."

"സിസ്റ്റർ സമാധാനപ്പെടു. മാത്യുകോശിയുടെ സ്വഭാവം എല്ലാവർക്കും അറിയാവുന്നതാണ്. പ്രത്യേകിച്ചും പ്രൊഫസർക്ക്. അയാഠം വാർഡിൽ താമസിച്ചുവരുന്നതിന് ഒന്നുരണ്ടു തവണ വഴക്കു പറഞ്ഞിട്ടുള്ളതാണ്."

"അതൊക്കെ ശരി. പക്ഷേ, ഈ കാര്യത്തിൽ—ആ, ഞാൻ കൂടുതലൊന്നും ആലോചിക്കാൻ പോണില്ല. എന്നെപ്പോലുള്ളവർ ആലോചിച്ചിട്ടും വിശേഷം ഇല്ലല്ലോ." കിഴക്കേക്കോട്ട ബസ് വന്നുനിന്നു കഴിഞ്ഞു. സിസ്റ്റർ ചിരിക്കാൻ ശ്രമിച്ചു.

"ഇത്രയും സമയം മനസ്സ് വിങ്ങിയിരിക്കയായിരുന്നു. കുഞ്ഞിക്കണ്ണനോട് എല്ലാം പറഞ്ഞപ്പോഠം ഒരു ആശ്വാസം—ഒരാഠക്കെങ്കിലും എന്നെ മനസ്സിലാക്കാൻ കഴിയുമല്ലോ. സിസ്റ്റർ മറിയാമ്മ പോലും എന്നെ വഴക്കു പറയുകയായിരുന്നു, അയാഠക്ക് പെത്തഡിൻ വേണ

തന്റെ സാന്നിദ്ധ്യം അവന് സന്തോഷപ്രദമായിരിക്കുമെന്ന തീർച്ചയാണ്. മകന്റെ 'സാറാ'യതുകൊണ്ട് തന്റെ താമസത്തെ ഉമ്മായും സ്വാഗതം ചെയ്തേക്കാം. പക്ഷേ, അടുക്കളക്കാരി പാത്തുമ്മയും അഹമ്മദുകാക്കയും തന്നെ എങ്ങനെ നോക്കിക്കാണുമെന്നാണ്. ഉമ്മായുടെ എഴുത്ത് ജമാൽ ഉറക്കെ വായിച്ചു കേഠപ്പിച്ചില്ലായിരുന്നുവെങ്കിൽ താൻ അറിയുകയില്ലായിരുന്നു.

ന്റെ മോന്റെ കൂടെ ഇവടെവന്നു താമസിച്ചിരുന്ന ആ പയ്യൻ പെലയനാണെന്ന് നമ്മുടെ അഹമ്മദുക്കാ ആണയിട്ടു പറയുകയാണ്. നിങ്ങളു പോയിക്കഴിഞ്ഞപ്പം ആ മുറുക്കാൻകടക്കാരൻ നായരു് പറഞ്ഞെന്ന്! ആരോ ആയിക്കൊള്ളട്ടെ. ഉമ്മാക്ക് അവനെ പിടിച്ചെടാ മോനേ! നല്ല ശീലം! ന്റെ മോനെ കത്തിയിരുത്തി പഠിപ്പിച്ചില്ലെ. ഉമ്മാ ചോദിച്ചതായി പറയണം കേട്ടോ.

ജമാലിനു ചിരിയായിരുന്നു.

"ഒരാഠക്കു കണ്ണ് നേരെ കാണത്തില്ല. വന്നപ്പം നിന്നെക്കൂടെ കണ്ടു കളയാമെന്നു കരുതി. നീയെന്താ കഴിഞ്ഞ അവധിക്ക് അങ്ങോട്ടൊന്നു വരാഞ്ഞതു്. ഇവിടെ പഠിത്തമായിരുന്നോ? നീ വരുമെന്ന് പറഞ്ഞു എന്നെ തന്നെ ആക്കിയേച്ച് അമ്മച്ചി വീട്ടിലേക്ക് ഒററപ്പോക്ക്. വലിയ അവധിക്കല്ലേ അങ്ങനൊന്നു പോകാൻ ഒക്കത്തൊള്ളു. ഞാൻ പുററിപ്പോയെന്ന് പറഞ്ഞാ മതിയല്ലോ. ആട്ടെ, ഈ അവധിക്ക് നീ അങ്ങോട്ടുതന്നെ വന്നേക്കണെ."

സാർ ഓരോ നാട്ടുകാര്യങ്ങഠം പറഞ്ഞുകൊണ്ടിരുന്നു. അപ്പോഴൊക്കെയും സാറിന്റെ ആരോഗ്യത്തെ പ്രതിയുള്ള ഉൽക്കണ്ഠയായിരുന്നു മനസ്സിൽ.

"സാറ് വല്ലാതെ ക്ഷീണിച്ചിരിക്കുന്നു. ഇവിടത്തെ മെഡിസിൻ പ്രൊഫസർ വെങ്കിട്ടരാമനെ ഒന്നു കാണിച്ചിട്ട് പോയാൽ മതി. നല്ല മിടുക്കനാണ്. പെരുമാററവും അതുപോലെ തന്നെ. ഏതായാലും ഇത്രടംവന്നല്ലോ."

"ഓ, ഒരു പ്രൊഫസറ് നോക്കാഞ്ഞാത്രമൊള്ളു ദീനമൊന്നും എനിക്കില്ല കുഞ്ഞിക്കണ്ണാ. അകത്തു് ഒരു പഞ്ചാരഫാക്ടറി തുടങ്ങിയിട്ടുണ്ട്. അതിന്റെ ക്ഷീണമാണ്. അതു ചികിത്സിക്കാൻ നമ്മുടെ ചന്തമുക്കിലെ കുഞ്ഞൂഞ്ഞു അപ്പോത്തിക്കിരി മതി. പിന്നെ നീയിപ്പം പഠിച്ചങ്ങ് വരുമല്ലോ. ഞാൻ അന്നു പറഞ്ഞില്ലെ. നീ വരാൻ ഞാൻ നോക്കിയിരിക്കയാണെന്ന്."



സാറിനോടൊപ്പം ഹോട്ടലിലെ മുറിയിൽപോയി സാറിന്റെ ബാഗും എടുത്തു് ബസ്സ്റ്റാൻഡിൽ കൊണ്ടുചെന്നാക്കിയിട്ടാണുമടങ്ങിയതു്.

ബസ്സിലെ ജനലിലൂടെ കൈനീട്ടി തന്റെ തോളത്തു തട്ടിയിട്ടു പറഞ്ഞു:

"ഞാൻ വിചാരിച്ചതിലും ഒക്കെ നീ ആളങ്ങു മിടുക്കനായിപ്പോയി, കേട്ടോ. നിന്റെ പെരുമാററവും വർത്തമാനവും ഒക്കെ—നീ ഒരു നല്ല ഡോക്ടറാവുമെന്ന് എനിക്കിപ്പോഠം പൂർണ്ണവിശ്വാസമാ."

സാറിന്റെ തിളക്കംമങ്ങിയ കണ്ണുകളിൽ സംതൃപ്തി കളിയാടിയിരുന്നു! തനിക്കു മനസ്സിൽ അഭിമാനത്തിന്റെ പുളകം!

"അപ്പോഠം അവധിക്കു വീട്ടിലോട്ടു തന്നെ പോന്നേക്കണം. നീ വന്നിട്ടേ ഇത്തവണ അമ്മച്ചിയെ വിടത്തൊള്ളു, കേട്ടോ! ഇപ്പോഠം ഒരന്തിക്കൂട്ടില്ലെങ്കിൽ വിഷമമാ."

രണ്ടു വർഷം കൂടിയാണു നാട്ടിൽ ചെല്ലുന്നതു്. സഖറിയാസാർ തന്റെ വരവിനായി നോക്കിയിരിക്കുന്നുവെന്നറിയാമായിരുന്നെങ്കിലും ബസ്സ്റ്റാൻഡിൽ ചെന്നിറങ്ങിയപ്പോഠം കാലുകഠക്ക് ഒരു മന്ദത. തനിക്കു ചെന്നുകയറാൻ ഒരിടം സ്വന്തമായി—ഈ ഭൂമിയിൽ സ്വന്തമെന്നവകാശപ്പെടാൻ മറെറാരു മനുഷ്യജീവി ഇല്ല. ആ വക മോഹങ്ങഠം ഒന്നും താൻ താലോലിക്കുന്നതുമില്ല.

അമ്മാവനെ ചെന്നു കാണുന്നില്ലേ എന്നു സാർ എടുത്തു ചോദിച്ചിട്ടും ഉത്തരം കൊടുക്കാതെ മാറിക്കളയുകയാണു ചെയ്തതു്. അസുഖകരമായ ഒരുപിടി ഓർമ്മകഠം അപ്പോഴും ദഹിക്കാതെ മനസ്സിൽ കിടക്കുകയാണ്. അമ്മാവന്റെ മരുമകൻ ചന്തമുക്കിൽവച്ചു കണ്ടപ്പോഠം പരിചയഭാവംപോലും നടിക്കാതെ മുഖം വെട്ടിത്തിരിച്ച് വേഗം നടന്നുമറയുകയായിരുന്നു. തോൽപ്പെട്ടിയും തൂക്കി അങ്ങോട്ടെങ്ങാനും ചെന്നേക്കുമോ എന്ന ഭയം കൊണ്ടല്ലെ. ആകെ ഒരാളെ മാത്രമേ തനിക്കു കാണണമെന്നുണ്ടായിരുന്നുള്ളു, മത്തായിയെ! അവനെ അന്വേഷിച്ചപ്പോഠം അവൻ സകുടുംബം പടിഞ്ഞാറു പോയിരിക്കയാണെന്ന് അയൽക്കാരി തള്ള പറഞ്ഞു. കഴിഞ്ഞ രണ്ടുവഷത്തിനിടയിൽ അവൻ ഒരു പിതാവായിരിക്കുന്നു. മത്തായിക്ക് ഒരു മകൻ! അവന്റെ രക്തത്തിൽ നിന്നുള്ള—അവനു സ്വന്തമെന്ന് പൂർണ്ണമായും അവകാശപ്പെടാവുന്ന സ്വകാര്യസ്വത്തു്. പ്ലാവിലും മാവിലും കയറി ചക്കയും മാങ്ങയും കട്ടു പറിച്ചു തിന്നും തീററിച്ചും നടന്ന കാലങ്ങളിൽ നിന്നും അവൻ ബഹുദൂരം മുന്നോട്ടു പോയിരിക്കുന്നു.

ഒരുദിവസം സാറിന്റെ വരാന്തയിൽ പഠിച്ചുകൊണ്ടിരുന്നപ്പോഴാണ് മുററത്തു് ഒരു കുഞ്ഞിന്റെ കരച്ചിൽ. തല ഉയർത്തി നോക്കി. ഒക്കത്തു് ഒരു മുക്കൊലിപ്പുകാരനുമായി തേവി!

അതോ...തേവിതന്നെയാണോ? ഉറപ്പു വരുത്താൻ നിമിഷങ്ങഠം വേണ്ടിവന്നു. എല്ലും തൊലിയുമായിരിക്കുന്നു. ഉന്തിയ വയർ! മറെറാരു ജന്മം ഉള്ളിൽ രൂപം കൊള്ളുകയാണ്. എന്തൊരു പ്രാകൃത രൂപം! കൈതക്കാടുകഠക്കിടയിലെ പ്രേമരംഗം ഒരു നിമിഷം ഓർത്തുപോയി. പത്രോസിന്റെ മാറോട് ഒട്ടിച്ചേർന്ന യൗവനത്തിളപ്പാർന്ന ആ രൂപവും ഇപ്പോഴത്തെ കോലവും!

"സുഖംതന്നെയല്ലെ" എന്നുള്ള കുശലാന്വേഷണത്തിന് എങ്ങനെ നാവുയരും.

"വന്നിട്ടൊണ്ടെന്നു കേട്ടു. ഇപ്പ ഡാക്കിട്ടരായോ?"

"ഊം. നിനക്ക് ഇപ്പോ എന്തുവേണം?"

ഒട്ടും ഗൗരവംവിടാതെ ചോദിച്ചു.

"എനിക്ക്, എനിക്കു കൊറച്ചു കാശിന്റെ അത്യാവശ്യമൊണ്ട്. കൊച്ചിന്റെ തന്ത ദീനംപിടിച്ചുകെടപ്പാ. ഒത്തിരി കടം മേടിച്ചിട്ടൊണ്ട്. പിന്നെ, എനിക്ക് ഇപ്പോ വേലയെടുക്കാമ്മേല."

മുഖത്തെ ദൈന്യഭാവം. പണ്ടത്തെ പ്രസരിപ്പും പരിഹാസവുമൊക്കെ എങ്ങു പോയി. മനസ്സിൽ സഹതാപം തോന്നി. അവധിക്കാലത്തേക്കും തിരിച്ചുള്ള യാത്രക്കൂലിക്കുമായി കുറച്ചു രൂപ കരുതിയിരുന്നു. അതിൽ കൈവയ്ക്കുന്നതു് ബുദ്ധിമോശമാണ്. തനിക്കാണെങ്കിൽ ഇതുപോലെ മറെറാരാളുടെ മുൻപിൽ കൈനീട്ടാൻ കഴിയുകയില്ല. എങ്കിലും മനസ്സ് കേട്ടില്ല. അകത്തുപോയി അഞ്ചു രൂപ എടുത്തു് കൊച്ചിന്റെ കൈയിൽ വച്ചുകൊടുത്തു.

"ഞാൻ ഡാക്ടറാവാൻ ഇനിയും വർഷങ്ങഠം ഉണ്ട്. അപ്പൊഴേ ശമ്പളം കിട്ടത്തൊള്ളു. ഇപ്പോഠം എന്നെക്കൊണ്ട് ഇത്രയുമേ നിവർത്തിയുള്ളു."

പെട്ടെന്ന് അവളുടെ മുഖഭാവം മാറി. പഴയ തേവിയുടെ മിന്നലാട്ടം!

"അപ്പം ഇത്തറ നാളായിട്ടും ഡോക്കിട്ടരായില്ലേ—വെളുത്ത തുണിയും ഉടുത്തു വല്ലോന്റെയും വരാന്തയിൽ കാലുമ്മേക്കാലുമിട്ട് ഇരിക്കുന്നതു കണ്ടപ്പം അങ്ങനെ വിചാരിച്ചു."

കൊച്ചിന്റെ കൈയിൽനിന്നും രൂപ വാങ്ങി മുണ്ടിന്റെ കോന്തലയിൽ ഭദ്രമായി കെട്ടിവച്ചപ്പോഠം ഉള്ളിലുള്ള പരിഹാസം തികട്ടിവീണു:

"ഞാൻ വിചാരിച്ചു പത്തിരുപതു് രൂപയെങ്കിലും മേടിക്കാമെന്ന്. എന്റെ അപ്പന്റെ ചോറും കുറെ തിന്നതാണല്ലോ. അല്ലെങ്കിൽ നീയൊക്കെ പഠിച്ചാലും പഠിച്ചാലും ഡാക്കിട്ടരാവാനോ പോകുന്നതു്. അരുവാപോലും നേരേ പിടിക്കാൻ അറിയാമ്മേലാത്തതു് പറഞ്ഞു് നീലിച്ചേയി ഇപ്പളും ചിരിക്കും."

അവഠം ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു. ഒന്നും മിണ്ടിയില്ല. രക്തബന്ധത്തിന്റെ ഊഷ്മളത പണ്ടേ നഷ്ടപ്പെട്ടിരിക്കുന്നു. അവഠക്കെന്നല്ല ആ വീട്ടിൽ ആർക്കും തന്നെ വാക്കുകഠം മുറിപ്പെടുത്താനാവുകയില്ലെന്ന് ആശ്വാസത്തോടെ മനസ്സിലാക്കുകയായിരുന്നു. അവളുടെ മുഖത്തേക്ക് വീണ്ടും ഒന്നു നോക്കാൻ കൂടി മിനക്കെട്ടില്ല.

അന്നു വൈകുന്നേരം ആററുകടവിൽ കാററുകൊള്ളാൻ ചെന്നപ്പോഠം പടിഞ്ഞാറുനിന്നുള്ള ഒരു കെട്ടുവള്ളം വന്നടുക്കുകയായിരുന്നു. ഇറങ്ങിയവരുടെ കൂട്ടത്തിൽ മത്തായി. ആളു് സ്വല്പം മെലിഞ്ഞിട്ടുണ്ട്. തലയിൽ നല്ല ചുമട്. പുറകെ അവന്റെ പെണ്ണു തോശ! അവളുടെ തലയിലും ഉണ്ട് എടുത്താൽ പൊങ്ങാത്ത ഒരു കെട്ട്. ഒക്കത്തു് ഒരു കുട്ടിയും. തന്നെ കണ്ടയുടൻ മത്തായി അടുത്തെത്തി കൈയ്യു പിടിച്ചുകഴിഞ്ഞു.

"നീയങ്ങു് ആളു മാറിപ്പോയല്ലോടാ കുഞ്ഞിക്കണ്ണാ. അയ്യോ, നീയെന്നും എടായെന്നും വിളിച്ചു പോയല്ലോ. വലിയ ഡോക്കിട്ടരായ കാര്യം ഞാൻ കണ്ട സന്തോഷത്തിൽ അങ്ങു മറന്നുപോയി."

"ഒന്നാമതു് ഞാൻ എന്നും നിനക്ക് പഴയ കുഞ്ഞിക്കണ്ണൻതന്നെ. രണ്ടാമതു് ഞാൻ ഡാക്ടറായില്ല. എന്നു മാത്രമല്ല

ഇനിയും അതിന് രണ്ടു മൂന്നുകൊല്ലങ്ങൾ കൂടി വേണം."

"സാരമില്ല. എന്നാലും അതുകഴിയുമ്പം നീ ഡാക്കിട്ടറുതന്നല്ലോ. വാ നടക്ക്. നമുക്ക് കുടിലിലോട്ടു പോകാം. നല്ല കൊച്ചുവിത്തിന്റെ നെല്ലാ. ഇവളെക്കൊണ്ടു കൊറച്ചു നെല്ലു വറുത്ത് അവല് ഇടിപ്പിച്ചുതരാം."

"വേണ്ടാ, അതൊന്നും വേണ്ട."

"എന്താ നിനക്കിപ്പം അവല് പിടിക്കത്തില്ലേ?"

"അതെന്താ മത്തായി അങ്ങനെ ചോദിക്കുന്നത്. പണ്ട് നീ കൊണ്ടുതരുന്ന അവല് കവിളിന്റെ ഒരററത്ത് ഒതുക്കിവച്ച് ക്ലാസിലിരുന്നു പതുക്കെപ്പതുക്കെ ചവയ്ക്കുന്നത്—സാറ് ബോർഡിലെഴുതാൻ തിരിയുന്ന തക്കംനോക്കി—ഞാനതൊന്നും മറന്നിട്ടില്ല."

"ഞാനും ചെലപ്പള് ഓർക്കും അതൊക്കെ. നീയെന്തൊരു പാവത്താനായിരുന്നു. ആട്ടെ വാ നടക്ക്. എനിക്ക് തലേൽ നിന്ന് കെട്ട് അങ്ങ് എറക്കണം. വാടി തോമേ."

അങ്ങനെ മത്തായികുടുംബത്തിന്റെ കൂടെ പാണ്ഡവൻകുന്നിന്റെ ചെരിവിലൂടെ നടന്നുനീങ്ങിയപ്പോൾ അങ്ങ് ഉയരത്തിൽ വെട്ടിത്തെളിച്ചിട്ടിരിക്കുന്ന സ്ഥലം ചൂണ്ടിക്കാണിച്ചുകൊണ്ട് അവൻ പറഞ്ഞു: നീയതു കണ്ടോ? അവിടെ സർക്കാർ ഒരാശുപത്രി പണിയാൻ തൊടങ്ങുവാ.

(തുടരും)

രാജസ്ഥാനിക്കഥകൾ

# സാക്ഷി

താക്കൂറൊരു മുതലാളിയാണെന്നാണ് ജനം പറയാറ്. ഒന്നാന്തരം കൊട്ടാരത്തിലാണു താമസം. ഒരു പററം ജോലിക്കാർ സേവിക്കാനുമുണ്ട്.

താക്കൂറിന്റെ അച്ഛൻ മരിച്ചശേഷമാണ്, അയാൾ അച്ഛന്റെ പണപ്പെട്ടി തുറന്നു നോക്കിയത്. അമ്പോ! കുടുംബംവക സ്വത്ത് ചില്ലറയല്ല.

പക്ഷേ, താക്കൂറിനു പിശുക്കറിഞ്ഞുകൂടാ.

വാരിക്കോരി ചിലവാക്കി. ഒടുവിൽ ചിലവാക്കാനൊന്നുമില്ലാത്ത പരുവത്തിലായി.

പഴയകൊട്ടാരം മാത്രം ശേഷിച്ചു. ജോലിക്കാരും സ്ഥലംവിട്ടു.

"ഇനി പണം കടം വാങ്ങാം," അയാളുറച്ചു.

പണക്കാരനല്ലേ, ചോദിച്ചാൽ കിട്ടുമല്ലോ.

അയാളൊരു ഹുണ്ടികക്കാരനെ കണ്ടു പണം ചോദിച്ചു.

"എത്ര വേണം?"

"ഒരെഴുനൂററമ്പതുറുപ്പിക."

"ശരി." താക്കൂറിന് എഴുനൂററമ്പതുറുപ്പിക കിട്ടി.

"ഇയാളൊരു സമർത്ഥനാണെന്നാണെല്ലാവരും പറയുന്നത്. ഈ കാശു തിരിച്ചു വാങ്ങുന്നതൊന്നു കാണണം," ഹുണ്ടികക്കാരന്റെ കാശും വാങ്ങി തിരിച്ചുപോകുമ്പോൾ താക്കൂർ മനസ്സിലോർത്തു.

ഒരുവർഷം കഴിഞ്ഞു. ഹുണ്ടികക്കാരനു ശുണ്ഠിവന്നു.

"അല്ല, താക്കൂർ, പലിശ തന്നില്ല, മുതലും തന്നില്ല."

"തരാം."

ഇങ്ങനെയാണു കാലംകഴിഞ്ഞത്. ഒടുവിൽ ഹുണ്ടികക്കാരനെ താക്കൂർ കാണാറേയില്ല.

"സവാൻ മാസത്തിലെ തിങ്കളാഴ്ച ഉൽസവത്തിന് താക്കൂർ പുറത്തുവരും," ഹുണ്ടികക്കാരൻ താക്കൂറിനെ പിടികൂടാൻ അവസരംകണ്ടുവച്ചു.

ഉൽസവസ്ഥലത്തു കേമമായ പാട്ടും കൂത്തും നടക്കുമ്പോൾ ഹുണ്ടികക്കാരൻ താക്കൂറിനെ കണ്ടുമുട്ടി.

"അല്ലാശാനെ, കാശുതന്നില്ലല്ലോ," ഹുണ്ടികക്കാരൻ ചോദിച്ചു.

"ച്ഛെ! ഇത്തരം സമയത്താണോ കാശു ചോദിക്കുന്നത്. തരാം. തീർച്ചയായും അടുത്തമാസം തീർത്തേക്കാം."

അടുത്തമാസംപോയി, അതിനടുത്ത മാസവും പോയി.

"പൊതുജനമദ്ധ്യത്തിൽവച്ച് എന്നെ അവഹേളിച്ചില്ലേ, വരട്ടെ" താക്കൂർ മറെറാരു പഴുതു കണ്ടുവച്ചു.

"അവനെ പററിച്ചേ പററൂ."

ഹുണ്ടികക്കാരൻ കടംപിരിക്കാൻ അടുത്ത ഗ്രാമത്തിലേക്കു പോകുന്നതായറിഞ്ഞ താക്കൂർ, തന്റെ കുതിരപ്പുറത്തു കയറി, വഴിയിൽ ചെന്നുനിന്നു.

കീശയിൽ ഒരു വാളും തിരുകിയിരുന്നു.

വിചാരിച്ചപോലെ ഹുണ്ടികക്കാരൻ അതുവഴിവന്നു.

"എടോ. താനെന്നെ അപമാനിച്ചില്ലേ. ഇവിടെനിന്നനങ്ങിയാൽ കാണിച്ചുതരാം."

ഹുണ്ടികക്കാരനൊന്നമ്പരന്നെങ്കിലും വിട്ടില്ല.

"ഹ് ഹ ഹ! താക്കൂർജി ഇതു ചെയ്യുമെന്നുതന്നെ ഞാനും കരുതി. താൻ വഴിക്കു കാണുമെന്നും, ഞാൻ വരാൻ വൈകിയാൽ താനുമായി ഏററുമുട്ടിയതാണെന്നു വിചാരിക്കണമെന്നുംതന്നെ ഞാനെന്റെ മരുമകളോടു പറഞ്ഞു. എന്നല്ല, രാത്രിയിലും ഞാൻ വന്നില്ലെങ്കിൽ, താക്കൂറെന്നെ കൊന്നതാണെന്നു കരുതാനും പറഞ്ഞു. വിവരം രാജാവിനെ അറിയിക്കാൻ ഒരു കുറിപ്പും കൊടുത്തിട്ടുണ്ട്."

"എന്നെ വിഡ്ഢിയാക്കണ്ട," താക്കൂർജി പറഞ്ഞു.

"എന്നാൽ കാണട്ടെ. എന്നെ ഒന്നു കൊല്ല്. പിന്നെ വരുന്നതനുഭവിച്ചോണം," ഹുണ്ടികക്കാരൻ പറഞ്ഞു.

താക്കൂർ പരുങ്ങലിലായി.

കരുത്തു കെട്ടാൽ കുരുക്കുവിദ്യ എന്നതാണ് ഹുണ്ടികക്കാരന്റെ തന്ത്രം.

"താക്കൂർജി. ഞാൻ പറഞ്ഞതു മാപ്പാക്കണം. എനിക്കു നിങ്ങൾ പണം തരാനില്ലെന്നു പറഞ്ഞാൽ എന്നെ വിട്ടുകൂടേ?" ഹുണ്ടികക്കാരൻ മയത്തിൽ തിരക്കി.

"വേലയൊക്കെ കൈയിലിരിക്കട്ടെ. പിന്നെ നീ കോടതിയിൽ പോയി പണം വാങ്ങും. അതല്ലേ തന്ത്രം? നിന്റെ മൂക്കു ചെത്തിവിട്ടേക്കാം."

"ഇല്ലില്ല. ഞാൻ പണം മടക്കി വാങ്ങിയതായി രശീതി തരാം."

"ഇപ്പോൾ, ഇവിടെവച്ചു തരണം."

"ഓ, ഉടനെ തരാം, പക്ഷേ, രശീതിതരുമ്പോൾ അതിനൊരു സാക്ഷി വേണം."

"അതു പററില്ല. സംഗതി കുഴയ്ക്കാനാണ്."

"രശീതിക്കു വിലകാണില്ല അപ്പോൾ."

"എങ്കിൽ ആ ആൽമരം സാക്ഷിയാണ്. വച്ചുകൊള്ളട്ടെ."

"ശരി," താക്കൂർ സമ്മതിച്ചു. മരത്തെ സാക്ഷിവച്ചു പണം പററിയതായ രശീതിയും കൊടുത്തു. ഹുണ്ടികക്കാരൻ സ്ഥലംവിട്ടു.

ഹുണ്ടികക്കാരൻ നേരെ റാണായുടെ അടുത്തേക്കാണു പോയത്.

താക്കൂറിന്റെ പണി മുഴുവനും അയാളവിടെ വിവരിച്ചു.

റാണാ താക്കൂറിനെയും ആളയച്ചു വരുത്തി.

"നിങ്ങൾ ഇയാളോട് പണം വാങ്ങിയിരുന്നോ?"

"ഉവ്വ്."

"മടക്കിക്കൊടുത്തോ?"

"ഉവ്വ്. അതിനു രശീതിയുമുണ്ട്."

"ആരാണു സാക്ഷി?"

"പഴയ ആൽമരം."

"ആളില്ലാത്ത സ്ഥലത്തുവച്ച്, ആൽമരത്തിനെ സാക്ഷിയാക്കി രശീതി വാങ്ങി. നിന്റെ അഭ്യാസം കൊള്ളാം. നീ കുഴിച്ച കുഴിയിൽ നീതന്നെ വീണു."

താക്കൂറിനെ റാണാ ജയിലിലടച്ചു.

ഹുണ്ടികക്കാരൻ മടങ്ങിപ്പോവുകയും ചെയ്തു.

എൻ. എം. നമ്പൂതിരി

പുസ്തകം

# സാർത്രും ദർശനവും

ഡോ: കെ. വേലായുധൻ നായർ

സാർത്രിന്റെ അസ്തിത്വദർശനം
ഗ്രന്ഥകർത്താ: ഡോ: കെ. രാഘവൻപിള്ള
വിതരണം: നാഷനൽബുക്ക്സ്റ്റാൾ, കോട്ടയം.
വില: പത്തുരൂപ.

ഒരു മൂന്നു ദശാബ്ദങ്ങൾക്കു മുമ്പുള്ള കാലഘട്ടത്തിൽ ഫ്രോയിഡിനെയും മാനസികാപഗ്രഥനസിദ്ധാന്തത്തെയും പററി വായ്തോരാതെ സംസാരിക്കുകയും നിരന്തരമായി എഴുതുകയും ചെയ്യുക ബുദ്ധിജീവികളെന്നഭിമാനിച്ചിരുന്ന ചെറുപ്പക്കാരെ സംബന്ധിച്ചിടത്തോളം ഒരു ഫാഷനായിരുന്നു. ഇന്ന് ഫ്രോയിഡിന്റെ സ്ഥാനം സാർത്രും, മാനസികാപഗ്രഥനസിദ്ധാന്തത്തിന്റെ സ്ഥാനം അസ്തിത്വവാദവും കൈയടക്കിയിരിക്കുകയാണ് പക്ഷേ, ഒരു വ്യത്യാസമുണ്ട്. അന്നത്തെ ചെറുപ്പക്കാർ പൊതുവേ പറഞ്ഞാൽ, ഫ്രോയിഡിനെപ്പററിയും മനോവ്യാപാരങ്ങളെ അപഗ്രഥിക്കുന്ന സമ്പ്രദായങ്ങളെപ്പററിയും ശ്രദ്ധയോടെ പഠിക്കുന്നതിലും മനസ്സിലാക്കുന്നതിലും ആവേശം കാട്ടിയിരുന്നു. അവരുടെ ആവേശത്തിൽ ആത്മാർത്ഥതയുണ്ടായിരുന്നു. ഇന്നാകട്ടെ, കാര്യങ്ങൾ മനസ്സിലാക്കുന്നതിനോ, മനസ്സിലാക്കിയ കാര്യങ്ങൾ മനസ്സിലാകുന്ന വിധത്തിൽ മററുള്ളവർക്കു പറഞ്ഞുകൊടുക്കുന്നതിനോ മിക്കവാറും ആരുംതന്നെ മിനക്കെടാറില്ല. ദഹിക്കാത്ത സംഗതികൾ അത്യന്തം ക്ലിഷ്ടമായ രീതിയിൽ എഴുതിവയ്ക്കുന്നതിൽ അഭിമാനം കൊള്ളുന്ന ഒരു യുവതലമുറയുടെ കൈയിലകപ്പെട്ടിരിക്കയാണ് ഇന്ന് സാർത്രും അസ്തിത്വവാദവും. മദ്യത്തിന്റെ മത്തുപിടിച്ച് ബുദ്ധി മരവിച്ച ചെറുപ്പക്കാർ മൂന്നാംകിടപത്രപംക്തികളിലൂടെ മോങ്ങുന്നതാണ് അസ്തിത്വദുഃഖം എന്ന് ധരിച്ചുവശായിരിക്കുന്ന ഒരു യുവതലമുറ നമുക്കിന്നുണ്ട്. ഏതു സിദ്ധാന്തത്തെയും ഏതു പ്രയോഗത്തെയും വികലമാക്കി അവതരിപ്പിക്കുന്നതാണ് അന്തസ്സ് എന്നു കരുതുന്ന അത്യന്താധുനിക പ്രവണതയുംകൂടെയായപ്പോൾ പൂർണ്ണമായി.

എന്നാൽ ഇതാ ഒരു ഗ്രന്ഥം. സാർത്രിന്റെ തത്വചിന്തയെ അതിലളിതമായ ഭാഷയിൽ, അത്യന്തം ഗഹനമായി ചർച്ചചെയ്യുന്ന ഒരസാധാരണ ഗ്രന്ഥം. ഡോക്ടർ കെ. രാഘവൻപിള്ള രചിച്ച 'സാർത്രിന്റെ അസ്തിത്വദർശനം' എന്ന പുസ്തകത്തെയാണ് ഇവിടെ പരാമർശിക്കുന്നത്.

ഒന്നാം ലോകമഹായുദ്ധത്തിന്റെ ഒട്ടുവോടുകൂടി ജർമ്മനിയിലും, രണ്ടാം ലോകമഹായുദ്ധത്തിനുശേഷം ഫ്രാൻസിലും അനൗപചാരിക തലങ്ങളിൽ രൂപംകൊണ്ട ആധുനിക അസ്തിത്വവാദമെന്ന ദാർശനിക പ്രവണത, ആസ്തികമെന്നും നാസ്തികമെന്നും രണ്ടായി പിരിഞ്ഞതും, ഷാൻ പോൾ സാർത്ര് നാസ്തികാസ്തിക്വവാദികളുടെ കരുത്തനായ നേതാവായി അംഗീകരിക്കപ്പെട്ടതും ഏവർക്കും അറിയാവുന്ന കാര്യങ്ങളാണ്. ഇരുപതാംനൂററാണ്ടിന്റെ ആദ്യം കൊടികുത്തിവാണിരുന്ന ഹെഗേലിയൻ ആശയവാദത്തിനും മാർക്സിയൻ സിദ്ധാന്തങ്ങൾക്കും നേർക്കുള്ള ഒരു പ്രതിഷേധമായിട്ടാണ് ആധുനികാസ്തിത്വവാദമുണ്ടായതെന്നു പറയുമ്പോൾ മാർക്സിസ്ററുകാർ ഒരു പക്ഷേ പ്രതിഷേധിക്കുമായിരിക്കും. എങ്കിലും സത്യം അതാണ്. ആശയവാദത്തിലും മാർക്സിസത്തിലും മജ്ജയും മാംസവുമുള്ള മനുഷ്യൻ ഇല്ലാതായി. ആശയവാദത്തിനു മനുഷ്യൻ എന്നത് ഒരു പൊതുസങ്കല്പം മാത്രമായി ത്തീർന്നപ്പോൾ മാർക്സിസത്തിലെ മനുഷ്യവ്യക്തി സമൂഹമെന്ന യന്ത്രത്തിനടിയിൽ എരിഞ്ഞമർന്നു. മനുഷ്യവ്യക്തിയുടെ ശുദ്ധ സത്തയെ വീണ്ടെടുക്കാനുള്ള ശ്രമമായിരുന്നു അസ്തിത്വവാദം. ആസ്തികരും നാസ്തികരുമായ അസ്തിത്വവാദികൾ രണ്ടു വഴിയിലൂടെ ഇതിനു ശ്രമിച്ചു. ആസ്തികാസ്തിത്വവാദം ഇരിക്കട്ടെ. ഇവിടെ ഇപ്പോൾ പ്രസക്തം നാസ്തികാസ്തിത്വവാദമാണ്. സാർത്രിന്റെ അസ്തിത്വവാദം നാസ്തികതയിൽ അടിയുറച്ചതാകുന്നു. സാർത്രും അസ്തിത്വവാദവുമാണല്ലോ ഡോ: രാഘവൻപിള്ളയുടെ ഗ്രന്ഥത്തിലെ പ്രമേയം.

സാർത്ര് പ്രധാനമായും ഒരു സർഗ്ഗാത്മക സാഹിത്യകാരനാണ്. അദ്ദേഹത്തിന്റെ 'മനം പുരട്ടൽ' (Nausea) എന്ന നോവലും 'പുറത്തേക്കു വഴിയില്ല' (No Exit), 'പൂച്ചികൾ' (The Flies) എന്നീ നാടകങ്ങളും സുപ്രസിദ്ധങ്ങളാണല്ലോ. തത്വശാസ്ത്രപ്രധാനങ്ങളായ ഗ്രന്ഥങ്ങളിൽ 'അസ്തിത്വവാദം ഒരു മാനവതാവാദം', (Existentialism, a Humanism) 'ഉൺമയും ശൂന്യതയും' (Being and Nothingness) എന്നിവയാണ് പ്രധാനപ്പെട്ടവ. ഒടുവിൽ പറഞ്ഞ രണ്ടു ഗ്രന്ഥങ്ങളിൽ ദാർശനികഭാഷയിൽ അവതരിപ്പിക്കപ്പെട്ടിരിക്കുന്ന ആശയങ്ങൾ തന്നെയാണ് സർഗ്ഗാത്മകകൃതികളിൽ സാർത്ര് കലാത്മകമായി ആവിഷ്കരിച്ചിരിക്കുന്നത്.

'സാർത്രിന്റെ അസ്തിത്വദർശനം' എന്ന ഈ ഗ്രന്ഥത്തിൽ പ്രപഞ്ചം, മനുഷ്യൻ, അന്യമനുഷ്യരുടെ ലോകം, എന്നീ സാർത്രിയൻ ദാർശനികാശയങ്ങളെ ആറ് അദ്ധ്യായങ്ങളിലായി ഡോക്ടർ രാഘവൻപിള്ള ചർച്ചചെയ്തിരിക്കുന്നു. അനുബന്ധമായി 'മനംപുരട്ടൽ' എന്ന ദാർശനിക നോവലിനെക്കുറിച്ചുള്ള പഠനവും സാർത്രിന്റെ അസ്തിത്വദർശനത്തെപ്പററിയുള്ള അവലോകനവും കൊടുത്തിട്ടുണ്ട്. കൂടാതെ, സാർത്രിന്റെ അസ്തിത്വദർശനം ഒററനോട്ടത്തിൽ എന്തെന്നറിയാൻ അതിന്റെ ഒരു ചുരുക്കവും, സാർത്രിന്റെ ജീവിതത്തിലെ പ്രധാനപ്പെട്ട സംഭവങ്ങളും തീയതികളും, മാത്രമല്ല, ഗഹനങ്ങളായ ആശയങ്ങളെ സൂചിപ്പിക്കുന്ന സാങ്കേതികപദങ്ങളുടെ ഒരു വിവരണവും കൂടി നൽകുന്നുണ്ട്.

പ്രപഞ്ചസത്തയുടെ, അഥവാ, സ്വസ്ഥസത്തയുടെ (Being-in-itself) സ്വരൂപത്തെയും, ആ സത്തയെ അറിയുന്ന അറിവിന്റെ സ്വരൂപത്തെയും പററിയാണ് ആദ്യത്തെ അദ്ധ്യായത്തിൽ ചർച്ചചെയ്തിട്ടുള്ളത്. അന്തർലീനതയും അതിക്രാമിതയുമുള്ള (immaneuce & transcendence) പ്രതിഭാസത്തിന്റെ സത്ത, പ്രതിഭാസത്തിൽ നിറഞ്ഞുനിന്ന്, അതിനു പുറത്തേക്ക് എങ്ങനെ സംക്രമിക്കുന്നുവെന്നും, ഗുണമോ ക്രിയയോ ക്രിയയില്ലായ്മയോ ഒന്നും കല്പിക്കാൻ വയ്യാത്ത ഈ സത്ത, അതിനെപ്പററി ആരെങ്കിലും ബോധവന്മാരാകുന്നതിനു മുമ്പു തന്നെ എപ്രകാരം നിലനിന്നിരുന്നുവെന്നും ഈ അദ്ധ്യായത്തിൽ വിവരിക്കുന്നു. സ്വസ്ഥസത്തയിലൊരു വിപ്ലവം സൃഷ്ടിച്ചുകൊണ്ട് നിഷേധത്തിന്റെയും ശൂന്യതയുടെയും സന്താനമായി ബോധമുള്ള മനുഷ്യൻ എന്ന തദർത്ഥസത്ത (Being for itself) ആവിർഭവിക്കുന്നതും, സ്വസ്ഥസത്തയിൽനിന്ന് തന്റെ ഉള്ളിലുള്ള ശൂന്യതകൊണ്ടു വേർതിരിഞ്ഞു നിൽക്കാനുള്ള സ്വാതന്ത്ര്യവും തൽഫലമായുണ്ടാകുന്ന സംത്രാസവും അനുഭവിക്കുന്ന മനുഷ്യൻ സംത്രാസത്തിൽനിന്നു രക്ഷപ്പെടാൻ ആത്മവഞ്ചന (Bad faith) ഉപയോഗിക്കുന്നതും, കാലത്തിന്റെ ചട്ടക്കൂട്ടിൽ നിഷേധത്തിലൂടെതന്നെ മനുഷ്യൻ സ്വസ്ഥസത്തയിലേക്കു തിരിച്ചെത്തുന്നതും 'ശൂന്യതയുടെ രൂപം' എന്ന രണ്ടാമദ്ധ്യായത്തിൽ വിവരിക്കപ്പെട്ടിരിക്കുന്നു. തന്നിലലിഞ്ഞുചേർന്ന ശൂന്യതയും നിഷേധവും കാരണം യാഥാർത്ഥ്യത്തെ കാണാൻ കഴിയാത്ത മനുഷ്യസത്തയിൽ തന്നെയുള്ള കുറവ്, വേദനയുടെ രൂപത്തിൽ പ്രത്യക്ഷപ്പെടുന്നതും ഈ കുറവിന്റെതന്നെ പ്രേരണയാൽ മനുഷ്യൻ മൂല്യത്തെ തേടുന്നതും ബോധത്തോടൊപ്പം വികാരങ്ങളുമുള്ളതിനാൽ അവൻ 'അഹം' (Ego) ആയിത്തീരുന്നതും എങ്ങനെ എന്നുകൂടി ഇവിടെ വിശദീകരിച്ചിട്ടുണ്ട്. മനുഷ്യൻ തന്റെ ഉൾക്കാഴ്ചയിലൂടെ ഒടുവിൽ നിഷേധത്തിന്റെ സ്വഭാവം അറിഞ്ഞ് സ്വസ്ഥസത്തയും തദർത്ഥസത്തയായ താനും തമ്മിലുള്ള യഥാർത്ഥ ബന്ധം എങ്ങനെ മനസ്സിലാക്കുന്നുവെന്നും ഇവിടെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

എന്റെ സത്തയ്ക്ക്, അതായത്, ഒരു വ്യക്തിയുടെ തദർത്ഥസത്തയ്ക്കു മറെറാരു മാനമുണ്ട്. അന്യരുമായി ബന്ധപ്പെട്ട അന്യാർത്ഥസത്തയാണത്. (Being for others) അന്യന്റെ ദൃഷ്ടിയാൽ കാണപ്പെടുന്ന ഞാനാണ് എന്റെ അന്യാർത്ഥസത്ത. അന്യനെ ഞാൻ കാണുന്നതും, അന്യൻ എന്നെ കാണുന്നതും ഒരു വസ്തുവെന്ന നിലയ്ക്കാകുന്നു. എന്നാൽ ഞാൻ അന്യനെയും അന്യൻ എന്നെയും പരസ്പരം വസ്തുപദവിയിലേക്കു താഴ്ത്തുന്ന പ്രക്രിയയിലൂടെതന്നെയാണ് ഇരുവരും വ്യക്തിപദവി നേടുന്നതും. അതായത്, ഞാൻ അന്യനിൽനിന്നു പിരിഞ്ഞു നിൽക്കുമ്പോഴാണ്—ഏലിയനേഷൻ സംഭവിക്കുമ്പോഴാണ്-എനിക്കു വ്യക്തിത്വമുണ്ടാകുന്നത്. ഈ പിരിഞ്ഞുനില്പിൽക്കൂടിത്തന്നെയാണ് ഞാൻ അന്യനോടു ബന്ധപ്പെട്ടിരിക്കുന്നതും. (ഇങ്ങനെ പിരിഞ്ഞു നിന്നു ബന്ധപ്പെടുന്ന വ്യക്തികളാണ് സാർത്രിന്റെ നോവലുകളിലെയും നാടകങ്ങളിലെയും കഥാപാത്രങ്ങൾ.) നാം പരസ്പരം വിഷയങ്ങളാകുമ്പോൾ അറിയുന്നതു വെറും ശരീരങ്ങളെ മാത്രമാണ്. അന്യനെ സംബന്ധിച്ചിടത്തോളം ഞാൻ വെറും ശരീരമാണെങ്കിലും, ആ ശരീരത്തെ അന്യാർത്ഥസത്തയായി ഞാൻ അറിയുന്നുണ്ടെങ്കിലും, അതിലുപരി ഞാൻ ഒരു തദർത്ഥസത്തയായിത്തന്നെ നിലനില്ക്കുകയും ചെയ്യുന്നു. അങ്ങനെയാണ് നാം നമ്മുടെ വ്യക്തിത്വത്തെ സംരക്ഷിക്കുന്നത്. ശരീരത്തിലൂടെയുള്ള അറിവല്ല, പ്രവൃത്തിയിലൂടെ ജനിക്കുന്നതാണ് മനുഷ്യന്റെ യഥാർത്ഥമായ അറിവ്. മനുഷ്യൻ തന്റെ ലക്ഷ്യമായ സ്വസത്തയെ അറിയുന്നതു പ്രവൃത്തിയിൽക്കൂടെ മാത്രമാണെന്നു സാരം...ഈ വിഷയങ്ങളെപ്പററിയുള്ള പ്രതിപാദനമാണ് 'അന്യൻ എന്ന മനുഷ്യൻ' എന്ന മൂന്നാമദ്ധ്യായത്തിലുള്ളത്.

പ്രവൃത്തിയിലൂടെ, പ്രയത്നത്തിലൂടെ, താൻ സ്വസ്ഥസത്തയിൽ നിന്നന്യനല്ല എന്ന ബോധം ഉണ്ടാക്കുകയാണല്ലോ മനുഷ്യന്റെ ലക്ഷ്യം. എന്നാൽ അന്യമനുഷ്യരെക്കൂടി കണക്കിലെടുക്കാതെ ഒരു വ്യക്തിക്കു തന്റെ പ്രവർത്തനം സംഘടിപ്പിക്കാനാവില്ല. അതായത്, എന്റെ ലക്ഷ്യം നേടണമെങ്കിൽ, ഞാൻ അന്യനെ കീഴടക്കണം. ഏതെല്ലാം മാർഗ്ഗങ്ങളിലൂടെയാണു ഞാൻ അന്യനെ അടിമയാക്കുന്നത് എന്ന കാര്യമാണ്, 'അന്യരുമായുള്ള നമ്മുടെ ബന്ധങ്ങൾ' എന്ന നാലാം അദ്ധ്യായത്തിലെ ചർച്ചാവിഷയം. സ്നേഹം, ഭാഷ, ആത്മപീഡാരതി, അനാസ്ഥ, ആഗ്രഹം, വെറുപ്പ്, പരപീഡാരതി എന്നീ രീതികൾ എങ്ങനെ ഇതിനുവേണ്ടി പ്രയോജനപ്പെടുത്തുന്നവെ




ന്നു കാണിക്കാൻ ഈ സങ്കല്പങ്ങളെ അപഗ്രഥിക്കുകയാണിവിടെ.

പ്രവൃത്തിയുടെ രൂപം, മനുഷ്യസ്വാതന്ത്ര്യം, സ്വാതന്ത്ര്യം കർമ്മോന്മുഖമാകുന്നതിനുള്ള സ്ഥിതിവിശേഷങ്ങൾ, ആ സ്ഥിതിവിശേഷങ്ങളിലെ വിവിധഘടകങ്ങൾ എന്നിവയുടെ പര്യാലോചനയാണ് 'മനുഷ്യന്റെ പ്രേരണകൾ' എന്ന അടുത്ത അദ്ധ്യായത്തിൽ. മനുഷ്യന്റെ സത്തയും അവന്റെ പ്രവൃത്തിയും എങ്ങനെ ഒന്നായിരിക്കുന്നുവെന്നും, സ്വതന്ത്രമായ പ്രവൃത്തി മനുഷ്യസത്തയുടെ അടിസ്ഥാനവസ്തുതയായി വർത്തിക്കുന്നതെങ്ങനെയെന്നും ഇവിടെ ചർച്ചചെയ്യുന്നു. എന്തുകൊണ്ട് മരണം മനുഷ്യസ്വാതന്ത്ര്യത്തിന് പരിമിതി കല്പിക്കുന്നില്ല എന്ന വസ്തുതയും ഈ അദ്ധ്യായത്തിൽ പരിഗണിക്കപ്പെട്ടിരിക്കുന്നു.

അസ്തിത്വവാദത്തിന്റെ ആണിക്കല്ലാണ് സ്വാതന്ത്ര്യവും തന്മൂലമുണ്ടാകുന്ന ഉത്തരവാദിത്വവും. 'മനുഷ്യൻ സ്വതന്ത്രനായിരിക്കാൻ ശിക്ഷിക്കപ്പെട്ടിരിക്കുന്നു' എന്നത് സാർത്രിയൻ അസ്തിത്വവാദത്തിന്റെ പ്രധാനപ്പെട്ട പ്രമേയമാകുന്നു. 'സ്വാതന്ത്ര്യവും ഉത്തരവാദിത്വവും' എന്ന അവസാനത്തെ അദ്ധ്യായത്തിൽ ഈ സങ്കല്പങ്ങളുടെ വിശദീകരണവും അപഗ്രഥനവുമാണ്. സ്വാതന്ത്ര്യത്തിൽനിന്നും, ഉത്തരവാദിത്വത്തിൽനിന്നും മനുഷ്യന് ഒളിച്ചോടാൻ സാദ്ധ്യമല്ലാത്തത് എന്തുകൊണ്ടാണെന്നും ഇവിടെ വ്യക്തമാക്കപ്പെട്ടിരിക്കുന്നു.

സാർത്രിന്റെ 'മനംപുരട്ടൽ' (Nausea) എന്ന ആദ്യകാല നോവലിന്റെ അപഗ്രഥനം അസ്തിത്വദർശനത്തിന്റെ അടിസ്ഥാനത്തിൽ നിർവ്വഹിച്ചിരിക്കുകയാണ് അനുബന്ധത്തിൽ. സാർത്ര് തന്റെ അസ്തിത്വസിദ്ധാന്തങ്ങളെ മൂർത്ത മനുഷ്യരുടെ ജീവിതാനുഭവങ്ങളായി മാററുന്നതാണ് 'മനംപുരട്ടൽ' എന്ന ഈ നോവൽ. തന്റെ ദാർശനിക ഗ്രന്ഥങ്ങൾ മനംപുരട്ടലിനുശേഷം എഴുതപ്പെട്ടവയാകയാൽ ഈ നോവലിൽ തുടിക്കുന്ന സവിശേഷ ജീവിതാനുഭവങ്ങളെ സിദ്ധാന്തരൂപേണ അവതരിപ്പിക്കുകയാണ് സാർത്ര് പ്രസ്തുത ഗ്രന്ഥങ്ങളിൽ, എന്നു പറയുന്നതായിരിക്കും കൂടുതൽ ശരി. ഈ നോവലിന്റെ സുദീർഘമായ ഒരു വിശ്ലേഷണമാണ് ഇവിടെ നടത്തിയിരിക്കുന്നത്. ദർശനവും സർഗ്ഗാത്മകതയും അലിഞ്ഞുചേരുന്ന ഈ നോവലിന്റെ സത്തയെ മനസ്സിലാക്കുക എളുപ്പമല്ല. സാർത്രിയൻ ദർശന വിദ്യാർത്ഥികൾക്ക് ഈ സർഗ്ഗാത്മക കൃതിയെ കൂടുതൽ നന്നായി മനസ്സിലാക്കാനും സാഹിത്യവിദ്യാർത്ഥികൾക്കു സാർത്രിന്റെ ദർശനത്തെപ്പററി ഒരു സാമാന്യജ്ഞാനം നൽകാനും, ഈ അപഗ്രഥനം സഹായകമാകുമെന്ന കാര്യത്തിൽ സംശയമില്ല.

ദാർശനിക സാഹിത്യത്തെ സംബന്ധിച്ചിടത്തോളം മലയാളഭാഷ അത്രയൊന്നും സമ്പന്നമല്ല. പാശ്ചാത്യദർശനങ്ങളുടെ കാര്യത്തിൽ പ്രത്യേകിച്ചും ഇതു ശരിയാണ്. സാർത്രിന്റെ അസ്തിത്വദർശനത്തെ സംബന്ധിച്ചു പറയുകയാണെങ്കിൽ ഈ വിഷയത്തിൽ മലയാളത്തിൽ പ്രസിദ്ധീകൃതമാകുന്ന ആദ്യത്തെ ഗ്രന്ഥമാണിതെന്നു തോന്നുന്നു. മലയാളികൾ ഇതിന് ഡോക്ടർ രാഘവൻപിള്ളയോട് ഏറെ കടപ്പെട്ടിരിക്കുന്നു. ദുർഗ്രഹങ്ങളും സങ്കീർണ്ണങ്ങളുമായ ദാർശനികാശയങ്ങളെ ഇത്ര ലളിതമായി, സ്പഷ്ടമായി വിശദീകരിക്കാൻ മറെറാരു ലേഖകനു കഴിയുമോ എന്നകാര്യം സംശയമാണ്. അതിഗഹനങ്ങളായ തത്വശാസ്ത്രസംപ്രത്യയങ്ങളെ സരളവും മനോഹരവുമായ ഇംഗ്ലീഷ് ഭാഷാശൈലിയിൽ അവതരിപ്പിച്ച ബർട്രണ്ട് റസ്സലിനെയാണ് ഇവിടെ ഡോക്ടർ രാഘവൻപിള്ള ഓർമ്മിപ്പിക്കുന്നത്. പരാമൃഷ്ടവിഷയങ്ങളെപ്പററി ബാഹ്യമായ അറിവുണ്ടായാൽ പോരാ, അഗാധമായൊരന്തർജ്ഞാനമുണ്ടായെങ്കിൽ മാത്രമേ പ്രതിപാദനശൈലിക്ക് ഈ സാരള്യം കൈവരികയുള്ളൂ. ഡോക്ടർ രാഘവൻപിള്ളയുടെ ഈ അന്തർജ്ഞാനമത്രേ ഈ ഗ്രന്ഥത്തിന്റെ മൂല്യത്തിനും വശ്യതയ്ക്കും നിദാനം. ഒരു കാര്യംകൂടി പറഞ്ഞുകൊള്ളട്ടെ. 'ആധുനികവിജ്ഞാനത്തിന്റെ നിഖിലശാഖകളെയും ഉൾക്കൊള്ളാൻ കഴിയുമാറ് മലയാളഭാഷയെ വികസിപ്പിക്കുന്നതിന്'' പണ്ഡിതന്മാർ ചടഞ്ഞിരുന്ന് സംസ്കൃതജന്യവും അത്യന്തക്ലിഷ്ടവുമായ ഒരു വൈജ്ഞാനിക സാങ്കേതിക ശബ്ദാവലി പടച്ചെടുക്കുന്ന പ്രക്രിയയിൽ ഭാഷയും സാഹിത്യവും ശ്വാസംമുട്ടി മരിക്കുന്ന ഒരു കാലഘട്ടത്തിൽ, സംസ്കൃതത്തിൽ അഗാധപാണ്ഡിത്യമുള്ള ഒരു വ്യക്തി തനി മലയാളശൈലിയിൽ ഇത്ര വിഷമംപിടിച്ചൊരു ദർശനം അവതരിപ്പിക്കുന്നത് ഒരസാധാരണ സംഭവമാണ്. ആശയഗ്രഹണത്തിനും ആശയസംവേദനത്തിനും ഭാഷയുടെ രൂപവിജ്ഞാനമല്ല, ഭാവവിജ്ഞാനമാണാവശ്യമെന്ന സത്യം ഒരിക്കൽ കൂടി ഇവിടെ തെളിയിക്കപ്പെട്ടിരിക്കുന്നു.



'ശാലിനി, എൻെറ കൂട്ടുകാരി'ക്കു ശേഷം വീണ്ടും ഹൃദയഹാരിയായ ഒരു കാമ്പസ് പ്രേമം കാഴ്ചവച്ചിരിക്കയാണ് മിത്രാ ഫിലിംസ്—പ്രേമഗീതങ്ങൾ. ബാലചന്ദ്രമേനോൻ രചിച്ച ഈ പതിന്നാലുറീൽപടത്തിൽ ഇതൾ വിരിയുന്ന കലാലയപ്രസൂനം അംബികയും ചുററും മൂളിപ്പറന്നു കളിച്ച് ഭ്രാന്തിളകിയ ഭ്രമരവര്യൻ നിത്യഹരിതനായകൻെറ പുത്രനായ ഷാനവാസുമാണ്. ഷാനവാസ് അവതരിപ്പിക്കുന്ന അജിത്തിന് നവയൗവനപ്പുളപ്പല്ലാതെ പുരുഷത്വമോ കാമദേവത്വമോ ഇല്ല. ബാഹ്യസൗന്ദര്യം കൊണ്ട് അനുഗൃഹീതനല്ലെങ്കിലും പ്രേമമകരന്ദവും കുസൃതിയും നിറഞ്ഞു തുളുമ്പുന്നതത്രേ അജിത്തിൻെറ അകമലർ.

## വാടിക്കൊഴിഞ്ഞ പൂക്കൾ

പോസ്റ്റ് ഗ്രാഡ്വേററിന് പഠിക്കുകയായിരുന്ന അജിത്തും ഗീതാകുമാരിയും പാട്ടിൽ ഒരുപോലെ കമ്പമുള്ളവരും പാട്ടിലൂടെ ഹൃദയം കൈമാറിയവരുമാണ്. വേർപിരിഞ്ഞ് ഏറെ നാൾക്കു ശേഷം, മാറിയ പരിതഃസ്ഥിതിയിൽ അജിത പാടുന്നതു കേട്ട ഗീതയ്ക്ക് ഏറെനേരം ചെകിടോർത്തു ശ്രദ്ധിച്ചിട്ടും ശബ്ദം തിരിച്ചറിയുന്നതു പോയിട്ട് സംശയം ജനിക്കുകപോലും ചെയ്യാതിരുന്നത് അദ്ഭുതമായിരിക്കുന്നു. പ്രേമഗീതങ്ങൾ എന്ന സുന്ദരമായ പേർ അർത്ഥവത്താക്കുന്നവയായില്ല ദേവദാസും സുഭാഷ് ചന്ദ്രനും എഴുതിച്ചേർത്ത പാട്ടുകൾ. യുവത്വം തുളുമ്പുന്ന കലാലയാന്തരീക്ഷത്തിൻെറ ഉണർവ്വും ഉന്മേഷത്തിളപ്പും ലഹരിയും പുതുമയും അവയ്ക്കൊന്നിനുമില്ല, സൗമ്യമായിപ്പറഞ്ഞാൽ വാടിക്കൊഴിഞ്ഞ പൂക്കൾക്കു തുല്യമാണവ നാലും. ജോൺസൺ സംഗീതം നൽകി ഗാനഗന്ധർവ്വൻെറ കളകണ്ഠം വിട്ടൊഴുകി നമ്മുടെ കർണ്ണപുടങ്ങളിൽ ആദ്യമെത്തുന്ന ദേവദാസിൻെറ "നീ നിറയൂ ജീവനിൽ പുളകമായ്, ഞാൻ പാടിടാം" എന്ന പാട്ടുപോലും വിലകുറഞ്ഞ ഒരുപഴഞ്ചൻ പ്രണയപ്രാർത്ഥനയത്രെ. രാജു—സുശീലമാർ പാടിയ "കളകളമൊഴി"യിലാണെങ്കിൽ പുലരിയിലെ ചില കാഴ്ചകളും പ്രാസക്കളിയും മാത്രമേയുള്ളു. കഥയവസാനിക്കുമ്പോൾ നായികാനായകന്മാരുടെ വേർപാടിൻെറ വേദനാകരമായ ഭാവത്തിന് ഇഴക്കട്ടി ചേർക്കുന്ന "സ്വപ്നം, വെറുമൊരു സ്വപ്നം" ആണല്പമെങ്കിലും ഭേദം. പക്ഷേ, പാട്ടിനേക്കുറിച്ച് അത്രയൊന്നും ആഴത്തിൽ ചിന്തിക്കണമെന്നില്ല. കാരണം, സ്വർണ്ണമുരളികയൂതി സ്വർഗ്ഗീയ സംഗീതം പകർന്ന ഒരു ദിവ്യപ്രേമകഥയുടെ ആവിഷ്കാരമൊന്നുമല്ലല്ലോ ഇത്.

## മനോഹരമായ തുടക്കം

ഒരിൻറർനാഷനൽ ബിസിനസ് സ്ഥാപനത്തിലേക്ക് അപേക്ഷയയച്ച നായികയെ ഇൻറർവ്യൂവിന് വിളിച്ച കോലാഹലത്തോടെയാണ് പടം തുടങ്ങുന്നത്. പാടാൻ കഴിയുന്നവർക്കുള്ള പ്രത്യേക പരിഗണനയായിരുന്നു ആ കോലാഹലത്തിന് നിദാനം. മനോഹരം മാത്രമല്ല, കാണികളെ ദിദൃക്ഷാഭരിതരാക്കാൻ പോന്നതുമാണ് ഈ തുടക്കം. "നീ വിഷമിക്കാതെ. നിനക്കുതന്നെ ഈ ജോലി കിട്ടു'മെന്ന് ഗീതയെ അവളുടെ ചുറുചുറുക്കുള്ള സ്നേഹിത പ്രോത്സാഹിപ്പിച്ചു. "വയസ്സായ കെളവന്മാരെയാ സൂക്ഷിക്കേണ്ടതു്; ചെറുപ്പക്കാരു് പിന്നെ സാരമില്ല." എന്നുകൂടി സന്ദർഭത്തിനു യോജിച്ചവിധം അവൾ തട്ടിമൂളിച്ചപ്പോൾ ലളിതസുഭഗമായ ഡയലോഗുകൾ എഴുതുവാനുള്ള ബാലചന്ദ്രമേനോൻെറ കഴിവും തുടക്കത്തിൽതന്നെ ബോധ്യമാക്കി കഴിഞ്ഞു.

അഭിമുഖം കഴിഞ്ഞു കഴിയാതെ പേരു് വിളിക്കുന്നതു് കാത്തും നിരന്നിരിക്കുന്ന പെൺകിടാങ്ങളുടെ ഭാവത്തിലേക്കാണ് പിന്നത്തെ കട്ടിങ്. ഉഷാ അയ്യരുടെ പോപ്‌മ്യൂസിക് അടിച്ചുവീശി വന്നിരിക്കുന്നവളും ഒന്നും പാടാനും ഒരുവാക്കു പറയാനും പററാതെ തളർന്ന് വിവശയായിരിക്കുന്നവളും ആ കൂട്ടത്തിലുണ്ട്. ഗീതയോടു പാട്ടിനെക്കുറിച്ചൊന്നും ചോദിച്ചതുപോലുമില്ല. അവൾ തിരഞ്ഞെടുക്കപ്പെട്ടു.

## വിഷമിപ്പിക്കുന്ന അന്തരീക്ഷം

ജോലി കിട്ടിയതും ക്വാർട്ടേഴ്സിൽ താമസമാക്കിയ ഗീതയ്ക്ക് അർദ്ധരാത്രിയിൽ കേട്ട പാട്ടും മുറിയിൽനിന്നു കിട്ടിയ, തനിക്കു മുമ്പവിടെത്താമസിച്ച പി. എ. യുടെ കത്തും കിടന്നുറങ്ങിയതും കണ്ടപേക്കിനാവും എല്ലാം മനസ്സിനെ വിഷമിപ്പിക്കുന്നതും തിക്തവും അപൂർവ്വതകൾ നിറഞ്ഞതുമായിരുന്നു. കാലത്തു് അക്കൗണ്ടൻറ് അയ്യരുടെ 'റണ്ണിംഗ് കമെൻററി'യിൽ നിന്നാണ്, തലേന്ന് പാട്ടുപാടിയതു് പണിക്കരദ്ദേഹത്തിൻെറ മകനാണെന്നും അയാൾക്കു ഭ്രാന്താണെന്നും മനസ്സിലാവുന്നതു്. ബാക്കി ചരിത്രം മി. പണിക്കർതന്നെ അവളോടു പറഞ്ഞു. തനിക്കൊരു മകനേ ഉള്ളുവെന്നും മൂന്നാമത്തെ വയസ്സിൽ അവൻെറ അമ്മ മരിച്ചശേഷം അദ്ദേഹം വേറെ വിവാഹം കഴിച്ചില്ലെന്നും പഠിക്കുന്നകാലത്തു് അവനു മനസ്സിന് ആഘാതമേൽക്കുകയുണ്ടായെന്നും ഇപ്പോൾ എല്ലാം ഭേദമായി, മറെറന്നാൾ മുതൽ ഓഫീസ് ചാർജ്ജ് മുഴുവൻ അവനാണെന്നും നാളെ മുതൽ നീ അവൻെറ പി. എ. ആണെന്നുമായിരുന്നു അതിൻെറ ചുരുക്കം. "പാടാൻ കഴിവുള്ളവർക്കു പ്രത്യേക പരിഗണന നിശ്ചയിക്കാനുള്ള കാരണം മറെറാന്നുമല്ല; അവനു താല്പര്യമുള്ള ഏക വിഷയം സംഗീതമാണ്," എന്ന് അദ്ദേഹം കൂട്ടിച്ചേർക്കാതിരുന്നില്ല. ഒടുവിൽ ഇങ്ങനെയൊരുപദേശവും: "അവനു് ഒരു സഹോദരിയുണ്ടായിരുന്നെങ്കിൽ അവൾ എത്ര ക്ഷമയോടുകൂടി സഹകരിക്കുമായിരുന്നുവോ, അതുപോലെ പെരുമാറണം."



പ്രേമഗീതങ്ങൾ—അംബിക, ഷാനവാസ്

## കോഴിക്കോടൻ



ഷാനവാസ്, ബാലചന്ദ്രമേനോൻ—പ്രേമഗീതങ്ങൾ

## അഭിമുഖം

മകൻ ചാർജെടുത്തതു രാവിലെതന്നെ ഏതോ ഫയലിനെക്കുറിച്ച് അന്വേഷിച്ചു. അതെവിടെയാണെന്ന് ഗീതയ്ക്കു മാത്രമേ അറിയുമായിരുന്നുള്ളു. രോഗിണിയായ അമ്മയെ കാണാൻവേണ്ടി തലേന്നാൾ വീട്ടിൽപ്പോയ അവൾ സമയം ഇത്രയുമായിട്ടും തിരിച്ചെത്തിയിട്ടുമില്ല. വീണ്ടും ഫോണിലൂടെ അന്വേഷണം. "ഇനി ഒരിക്കൽക്കൂടി ഫോൺ ശബ്ദിച്ചാൽ അകത്തെന്തും സംഭവിക്കാം" എന്നായി ഫോണെടുത്തവൾ. ഗീത വന്നു. ശുണ്ഠി കയറിയ അജിത് മേശപ്പുറത്തു തലവച്ച് കുനിഞ്ഞിരിക്കുന്നു. തലയുയർത്തിയതും അവരിരുവരും അന്യോന്യം കണ്ടു, ഒരു ഞെട്ടലോടെ. രണ്ടുപേരുടേയും സ്മരണകളിലൂടെ കാമ്പസ് പ്രണയകഥയുടെ ചുരുൾ വിടരുകയാണ്.

ഫിലോസഫി എം. എ. യ്ക്കു ചേർന്ന അജിത്, ഗീത ലിററേച്ചറിനാണെന്നറിഞ്ഞപ്പോൾ പ്രിൻസിപ്പാളോടു സേവകൂടി, ലിററേച്ചറിലേക്കു മാറുന്നതും മുതിർന്നവനായ, ജോൺസൻെറ പ്രേമസിദ്ധാന്തങ്ങൾ പ്രത്യക്ഷരം പിൻതുടർന്ന് ഗീതയുടെ മനസ്സ് കൈവശപ്പെടുത്തി പൂട്ടി സീൽവച്ചതിൻെറയും മററും രസനിഷ്യന്ദിയായ നീണ്ട ഫ്ളാഷ്ബേക്കിലാണ് കഥ മുഴുവനും ഉൾക്കൊള്ളിച്ചിരിക്കുന്നതു്. വെറും നേരമ്പോക്കിനുവേണ്ടി തുടങ്ങിയതും ജോൺസൺ ഇഞ്ചക്ട്ചെയ്തു കയററിയതുമായ പ്രേമം ഒടുവിൽ കാര്യമാവുകയും സാക്ഷാൽക്കരിക്കപ്പെടാതെ കരുണത്തിൽ കലാശിക്കുകയുമാണ്.

ടെറസ്സിൻെറ ഒരു മൂലയ്ക്കിരുന്ന് പ്രേമലേഖനങ്ങൾ, കത്തിച്ചുകൊണ്ട്—ജോൺസൻെറ ഭാഷയിൽ, "അഭിശപ്തങ്ങളായ ഓർമ്മകളുടെ ശവസംസ്കാരം നിർവ്വഹിച്ചു"കൊണ്ട്—ആണ് അയാളുടെ രംഗപ്രവേശം. "മൂന്നുവർഷം എന്നെ ഇടതടവില്ലാതെ പ്രേമിച്ച ലില്ലി: ഞാനില്ലാതെ അവൾക്കൊരു ജീവിതമില്ലെന്നുപറഞ്ഞവൾ — എന്നോടു സംസാരിക്കുമ്പോൾ ആലുവാമണപ്പുറത്തു കണ്ട പരിചയം പോലുമില്ല. അതാണ് ഈ വർഗ്ഗം." പെണ്ണുങ്ങളെപ്പററി ജോൺസൻെറ അഭിപ്രായം അതാണ്. "നമ്മുടെ നാട്ടിൽപട്ടിണിക്കും പ്രേമത്തിനും പഞ്ഞമില്ലെ"ന്നും അയാൾ പറഞ്ഞു. എന്നിട്ടും അവൻ പ്രേമിക്കുന്നു. "ജനിച്ചനാൾ മുതൽ ഞാൻ ഏകനാണ്. അമ്മ മരിച്ചു. ബ്രദേർസും സിസ്റ്റേർസുമില്ല. സ്നേഹമെന്തെന്നറിഞ്ഞിട്ടില്ല. വിമലയ്ക്കെന്നെ സ്നേഹിക്കാൻ കഴിയുമോ?" ഇതാണ് ഓരോ പെണ്ണിൻെറ മുമ്പിലും ജോൺസൻെറപല്ലവി. ഇതുമായി ജോൺസൻ പ്രേമിച്ചവർക്കും, ജോൺസനെ കയറി പ്രേമിച്ചവർക്കും കണക്കില്ല. ഈ പ്രേമസല്ലാപങ്ങളുടെ മധുരനിമിഷങ്ങൾ കൗതുഹലത്തോടെ വീക്ഷിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യാറുള്ള ഒരാളും ആ കോളേജിലുണ്ടായിരുന്നു. അദ്ദേഹമത്രെ, പഞ്ചാര പ്രൊഫസർ എന്ന കുസൃതിപ്പേർ വീണ രാജരാജവർമ്മ തമ്പുരാൻ.

ജോൺസൻെറ സഹായത്തോടെ അയാളുടെ ലൗമേക്കിങ് തിയറിയിലെ ആദ്യപാഠം മുതൽ അവസാന പാഠംവരെ അജിത് പയററുകതന്നെ ചെയ്തു. ഒന്നാം പാഠം ചില ചോദ്യങ്ങൾ ചോദിക്കലാണ്. ഫ്ളാററായിട്ടാണ് അവൾ ചിരിച്ചതെങ്കിൽ കാറേററിട്ടില്ലെന്നർത്ഥം. "ഒന്നടക്കി ഒന്നൊതുക്കി"—ഇതാ ഇങ്ങനെയാണ് ചിരിച്ചതെങ്കിൽ അല്പസ്വല്പം

## അപൂർവ്വഭാവങ്ങൾ

(അംബിക)



കാററായിട്ടുണ്ടെന്നും. അജിത്തിന്റെ ബോറൊഴിവാക്കാൻവേണ്ടി, ലിററേച്ചറിൽ നിന്ന് ഫിലോസഫിയിലേക്കു മാറുക പോലും ചെയ്യുവളാണ് ഗീത. എങ്കിലും കോളേജിന്റെ സിൽവർ ജൂബിലിയാഘോഷത്തിന് അജിത്തും ഗീതയും ഒന്നിച്ചുപാടി—"മുത്തും മുടിപ്പൊന്നും നീ ചൂടിവാ" (യേശുദാസും വാണിയും). ജോൺസന്റെ നിർദ്ദേശപ്രകാരം അജിത് അവൾക്ക് പ്രേമലേഖനമെഴുതി; "ഹ്യൂമൻ ഫിലോസഫി, ഇൻ എ നട്ട് ഷെൽ" എന്ന പുസ്തകം കൊടുത്തു. മറുകുത്ത് വായിക്കാൻ സ്ഥലമില്ലാതെ വായനശാലയിലും കാന്റീനിലും പററാതെ, ഒടുവിൽ മൂത്രപ്പുരയിൽ കയറി വായിക്കേണ്ടിവന്നു. കിട്ടിയതോ ഒന്നുമെഴുതാത്ത ഒരുതുണ്ടു കടലാസും. ജോൺസൺ അതും വ്യാഖ്യാനിച്ചു: "എഴുതിയ പ്രേമലേഖനത്തേക്കാൾ മനോഹരമാണ് എഴുതാത്തതു്." ഒരുവിധത്തിൽ ബ്ലാങ്ക് ചെക്ക്. ഏററവും മൗനിയായ വാക്കിനാണ് ഏററവും അഗാധമായ അർത്ഥം."

ഏതുപെണ്ണിനോടും എത്രനേരം വേണമെങ്കിലും സൊറപറയാൻ പററിയ അവസരമാണ് കോളേജ് ഇലക്ഷൻ എന്ന് ജോൺസൺ പറയുന്നു. പറയുക മാത്രമല്ല ഗുണ്ടകൾ തല്ലിച്ചതച്ചതാണെന്നും പറഞ്ഞ് ബാൻഡേജോടുകൂടി പ്രത്യക്ഷപ്പെട്ട അയാൾ, പെണ്ണുങ്ങളുടെ സിമ്പതി പിടിച്ചു പററുന്നതു കാണുകയും ആവാമായിരുന്നു. അതു് അയാളുടെ ലൗ മേക്കിങ് തിയറിയുടെ മൂന്നാമത്തെ പാഠവുമാണ്. തന്റെയും അജിത്തിന്റെയും പേരുകൾ ബോർഡിൽ എഴുതിവച്ചപ്പോൾ, ഗീത ആലോചിച്ചു: ഒരു പരിധിക്കപ്പുറം താനും സ്വാതന്ത്ര്യം കാട്ടിയില്ലേ? അജിത്തിന്റെ ഒപ്പം പാടിയതും, പുസ്തകം വാങ്ങിയതും എന്തിനായിരുന്നു? നേരത്തേ ക്ലാസിൽ ചെന്നിരുന്ന ഗീതയ്ക്കു്, പേർ ബോർഡിലെഴുതിവയ്ക്കുന്ന വിരുതൻ അജിത്തല്ലാതെ മററാരുമല്ലെന്നു തെളിഞ്ഞു.

അജിത്-ഗീതമാരുടെ പ്രേമം വളർത്തുകയും ശക്തിപ്പെടുത്തുകയും ചെയ്യാൻ ബാലചന്ദ്രമേനോൻ കൂട്ടിച്ചേർത്ത സംഭവങ്ങളിൽ വേണ്ടതും വേണ്ടാത്തതുമുണ്ടായിരുന്നു. തന്റെ മകന്, പഠിക്കുന്നകാലത്ത് ഒരു 'മെൻറൽ ഡിപ്രഷൻ' ഉണ്ടായിരുന്നുവെന്ന് പണിക്കർ സൂചിപ്പിച്ച സ്ഥിതിക്കു്, മേനോൻ ഒരു ഡോക്ടറുടെ വേഷം കെട്ടി നായകനെ രോഗിയാക്കി ഹോസ്പിററലിൽ പ്രവേശിപ്പിക്കേണ്ടിയിരുന്നില്ല. പണിക്കർ പോലും അജിത്തിനിഷ്ടമാണെങ്കിൽ കല്യാണം നടത്താമെന്ന് കാര്യസ്ഥൻ പിള്ളയോടു ശട്ടംകെട്ടിയ സ്ഥിതിക്കു്, അജിത് ജ്യോതിഷികന്റെ മുറിയിൽ കടന്നുചെന്ന് നോട്ടുകൾ വിതറിയും കത്തി കാട്ടിയും ജാതകപ്പൊരുത്തം സമ്പാദിക്കേണ്ടിയിരുന്നില്ല. അല്പം വില കുറഞ്ഞ സീക്വൻസായിത്തോന്നി അതു്. പിള്ള നായികയുടെ വീടു സന്ദർശിച്ചപ്പോൾ അവളുടെ മൂന്ന് ആങ്ങളമാരും ഭ്രാന്തന്മാരാണെന്നു കാണുന്നതും അയാൾ ദേഹോപദ്രവം ചെയ്യപ്പെട്ടതും വിശ്വസിക്കുകയും പ്രയാസം. അതിലേറെ പ്രയാസമുണ്ട് ആ മൂന്നുപേരും വിഷംകഴിച്ചു മരിച്ചു കിടക്കുന്നതു് വിശ്വസിക്കാൻ. വിവാഹം നടക്കില്ലെന്നു കണ്ടപ്പോൾ ഒളിച്ചോടിപ്പോകാൻ നിശ്ചയിച്ച കാമുകീകാമുകന്മാരെ, അതിൽനിന്നു പിന്തിരിപ്പിക്കാൻ പണിക്കർ ഒരു പെട്ടിനിറയെ നോട്ടുകെട്ടുകൾ കൊടുത്തയച്ചതു് കാറുമായി വന്ന അജിത്തിന് തിരിച്ചേല്പിച്ചപ്പോൾ അയാൾ ഭ്രാന്തനായി മാറി. സംഗീതോപകരണങ്ങൾ തച്ചുപൊളിച്ചു.

## സുന്ദരമായ ആഖ്യാനം

ബാലചന്ദ്രമേനോനു സുന്ദരമായി കഥ പറയാനറിയുമെന്ന കാര്യത്തിൽ സംശയമില്ല. മധുരമാണദ്ദേഹത്തിന്റെ ഡയലോഗുകൾ. സൗമ്യമാണ് പരിഹാസം. ദീപ്തിമത്താണ് പ്രതിപാദനം. ഒരു തരത്തിലുള്ള സർക്കസ്സും കാണിക്കുന്നതു് പോയിട്ടു തന്റെ സാന്നിദ്ധ്യം പോലും അറിയിക്കാതെ പ്രണയത്തോടൊപ്പം ശാന്തവും സ്വപ്നവുമായി ഒഴുകുകയാണ് വിപിൻമോഹന്റെ ഛായാഗ്രഹണകല. വെങ്കിട്ടരാമന്റെ കട്ടിങ്ങും എഡിററിങ്ങുമാകട്ടെ വികാരഭാവങ്ങൾ ഭദ്രസുന്ദരമാകുന്ന വിധത്തിലുമാണ്. അംബിക ഈ ചിത്രത്തിലെ നായികയ്ക്കു് പത്തരമാററ് നൽകിയെങ്കിൽ ഷാനവാസിന്റെ അജിത് മോശമായില്ലെന്നേ പറയാനൊക്കൂ. നെടുമുടി വേണുവിന്റെ ജോൺസൺ അഭിനയത്തിലും വർത്തമാനത്തിലും ഒന്നാന്തരമാണെങ്കിലും ആ നടന്റെ പ്രായക്കൂടുതൽ എവിടെക്കൊണ്ടുപോയിവയ്ക്കും? പതിവുഖലനായകന്മാരിൽനിന്നു അന്യവും ഭിന്നവും സുന്ദരവുമാണ് ജോസ്പ്രകാശിന്റെ മിസ്റ്റർ പണിക്കർ. ഈ അഭിപ്രായം ശങ്കരാടിയുടെ കാര്യസ്ഥൻ പിള്ളയെക്കുറിച്ചു പറഞ്ഞാൽ ശരിയാവില്ല. സസന്തോഷം ശിപാർശ്ചെയ്യാവുന്ന പ്രേമഗീതങ്ങളെക്കുറിച്ച്, ഇനിയും പറയണമെങ്കിൽ, അതു നിങ്ങൾക്കൂടി പടം കണ്ടിട്ടാവാം.

●

## മേൽപ്പത്തൂരിന്റെ നാട്ടിൽ

(19-ാം പേജിൽ നിന്നു തുടർച്ച)

ചിട്ടപ്പെടുത്തുകയും കൂത്തിൽ പുതിയ ശൈലി അവതരിപ്പിക്കുകയും ചെയ്തതും മേൽപ്പത്തൂർ ഭട്ടതിരിയായിരുന്നു. ഇന്നിപ്പോൾ രംഗവേദികൾ കീഴടക്കുന്ന പുരാതനഭാരതീയകലയായ ചാക്യാർക്കൂത്തിന് അദ്ദേഹം പുതിയ വ്യാകരണം രചിച്ചു.

ഭഗവദ് കഥാപരമായ 'ധാതുകാവ്യം', തച്ചുശാസ്ത്രത്തെ പ്രതിപാദിക്കുന്ന 'ശില്പരത്നം', വ്യാകരണ സംബന്ധിയായ 'പ്രക്രിയാ സർവ്വസ്വം' എന്നിവയും മേൽപ്പത്തൂരിന്റെ കൃതികളത്രെ. പൂന്താനത്തിന്റെ സമകാലികനായ മേൽപ്പത്തൂരിന്റെ പത്തരമാററുള്ള ഒററശ്ലോകങ്ങൾ സംസ്കൃത സാഹിത്യത്തിന്റെ അമൂല്യനിധികളാണ്. വന്യമായ താളം ആ ശ്ലോകങ്ങളെ ആസ്വാദ്യമാക്കുന്നു. ഒരുദാഹരണം നോക്കുക:

"അഥദിക്ഷു വിദിക്ഷു പരിക്ഷുഭിത-
ഭ്രമിതോദര വാരിനിനാദ ഭരൈഃ
ഉദകാദ്ഭുദഗാദുരഗാധിപതി-
സ്ത്വദ്ഭപാന്തമശാന്തരുഷാന്ധമനാഃ
അധിരുഹ്യ തതഃ ഫണിരാജഫണം
നനൃതേ ഭവതാ മൃദുപാദരുചാ
കളശിഞ്ജിത നൂപുര മഞ്ജുമിളൽ-
കരകങ്കണ സങ്കുല സങ്ക്വണിതം."

പുരുഷായുസ്സു മുഴുവൻ തന്റെ കാവ്യോപാസനയുമായി ഗുരുവായൂരമ്പലത്തിൽ കഴിഞ്ഞുകൂടിയ ആ മഹാപ്രതിഭ കൊല്ലവർഷം 841-ൽ കാലഗതി പ്രാപിച്ചുവെന്നാണ് വിശ്വസിക്കപ്പെടുന്നതു്.

●

ഗുരുവായൂർ ദേവസ്വവും ചന്ദനക്കാവിലെ സ്മാരകസമിതിയുമാണ് ഇപ്പോൾ മേല്പത്തൂരിന്റെ ഓർമ്മകൾ അനശ്വരമാക്കാൻ യത്നിക്കുന്നതു്. ഒരേക്കർ 16 സെൻറ് സ്ഥലത്തു് ഒരു ആയുർവ്വേദാശുപത്രി സ്ഥാപിക്കപ്പെട്ടു. സ്മാരകം സക്കാരേറെറടുക്കണമെന്നും ഇല്ലപ്പറമ്പിൽ സംസ്കൃതപഠനകേന്ദ്രം, ലൈബ്രറി എന്നിവ സ്ഥാപിക്കണമെന്നുമാണ് നാലപ്പാട്ട് ശ്രീധരമേനോൻ പ്രസിഡൻറും ആളൂർ പ്രഭാകരൻ സെക്രട്ടറിയുമായുള്ള മേല്പത്തൂർ സ്മാരകസമിതി മുന്നോട്ടുവച്ചിട്ടുള്ള നിർദ്ദേശം.





**ഡോ: ജി. വേലായുധൻ എം. ഡി.**

## മിസസ് എം. പി.—ആലപ്പുഴ

**ചോദ്യം:**

ഡി. ആൻഡ് സി. യും എം. ടി. പി. യും തമ്മിലുള്ള വ്യത്യാസം ഒന്നു വ്യക്തമാക്കിത്തരുമോ? ഡി. ആൻഡ് സി. കഴിഞ്ഞ് എത്രനാൾ കഴിഞ്ഞാൽ ലൈംഗികബന്ധത്തിൽ ഏർപ്പെടാൻ കഴിയും? ഡോക്ടർ പറഞ്ഞിരിക്കുന്ന ഗർഭാശയാന്തരവലയവും കോപ്പർ-ടിയും ഒന്നുതന്നെയാണോ?

**ഉത്തരം:**

ഗർഭാശയകണ്ഠം വികസിപ്പിച്ചിട്ട് അതിൽക്കൂടി ഉപകരണങ്ങൾ ഗർഭാശയത്തിൽ കടത്തി ഗർഭാശയഭിത്തികൾ ചുരണ്ടി, ഗർഭാശയഭിത്തിയെ ആവരണംചെയ്തിരിക്കുന്ന ചർമ്മം (Endometrium)—ഭ്രൂണം, ഇവയെ മാറ്റുന്നതിനാണ്– Dilatation Curettage—D and C എന്നു ചുരുക്കത്തിൽ പറയുന്നത്. ഗർഭം പത്തുപന്ത്രണ്ടാഴ്ചയ്ക്കുള്ളതാണെങ്കിൽ ഈ വിധത്തിലാണ് ഗർഭച്ഛിദ്രം അഥവാ M.T.P നടത്തുന്നത്. അമിതമായ രക്തസ്രാവം, മുറതെറ്റിയുള്ള രക്തസ്രാവം എന്നീ അസുഖങ്ങൾക്കു D and C നടത്തിയാൽ പലപ്പോഴും രോഗശമനം ഉണ്ടാകുന്നുണ്ട്. ഗർഭാശയത്തിനകത്തുണ്ടാകുന്ന പല രോഗങ്ങളും, D and C നടത്തി Endometrium ശേഖരിച്ചു സൂക്ഷ്മപരിശോധനയ്ക്കു വിധേയമാക്കി കണ്ടുപിടിക്കാവുന്നതാണ്. D and C കഴിഞ്ഞ് എത്ര നാളുകൾക്കുശേഷം ലൈംഗികബന്ധത്തിൽ ഏർപ്പെടാമെന്നുള്ളത്, എന്തിനുവേണ്ടിയാണ് D and C നടത്തിയത് എന്നതിനെ ആശ്രയിച്ചിരിക്കും. ഗർഭച്ഛിദ്രം നടത്താനാണു D and C ചെയ്തതെങ്കിൽ രണ്ടാഴ്ചത്തേക്കെങ്കിലും ലൈംഗികബന്ധത്തിലേർപ്പെടാതിരിക്കുന്നതാണു നല്ലത്. മറ്റു വിധത്തിൽ D and C ചെയ്താൽ രക്തസ്രാവം നിന്ന് ഒരാഴ്ച കഴിഞ്ഞാൽ ലൈംഗികബന്ധത്തിലേർപ്പെടാവുന്നതാണ്.

## മി. ജി.—തൃശ്ശൂർ

**ചോദ്യം:**

ഹോമോസെക്ഷ്വൽ വികാരമുള്ള ഒരു പുരുഷന് അതിൽനിന്ന് മോചിതനാകാൻ വഴിയുണ്ടോ? ഹോർമോൺ ചികിത്സകൊണ്ട് അയാൾക്കൊരു സാധാരണ പുരുഷന്റേതുപോലുള്ള ലൈംഗിക വികാരം നേടിയെടുക്കാനാകുമോ?

**ഉത്തരം:**

ഹോമോസെക്ഷ്വൽ വികാരം പലവിധത്തിലാണു കാണുന്നത്. കൗമാരപ്രായത്തിൽ ഇതു പലർക്കും കാണുന്നുണ്ട്. ഇതു മിക്കപ്പോഴും ശരിയായ സ്ത്രീപുരുഷ ബന്ധത്തിനുള്ള സൗകര്യം ലഭിക്കാത്തതുകൊണ്ടാണ്. വിവാഹം മുഖേനയോ മറ്റുവിധത്തിലോ സ്ത്രീപുരുഷബന്ധത്തിനു സൗകര്യം ലഭിക്കുമ്പോൾ ഈ സ്വഭാവം താനേ മാറുന്നതായിട്ടാണു കാണുന്നത്. എന്നാൽ ചിലർക്ക് ഈ വികാരം ജന്മമൂലമായിട്ടുള്ളതാണ്. അവർക്കു OppositeSex-നോടു യാതൊരു കൗതുകവുമുണ്ടായിരിക്കയില്ല. ഈ വികാരം ചെറുപ്പത്തിൽ ഇല്ലാതിരുന്ന ചിലർക്കു പ്രായമായതിനുശേഷം ഉണ്ടായി കാണുന്നുണ്ട്. ഇങ്ങനെ ഉണ്ടാകുന്നത് ആത്മനിയന്ത്രണംകൊണ്ടും ചില മരുന്നുകൾകൊണ്ടും എളുപ്പം മാറുന്നതായും കാണുന്നുണ്ട്. വളരെ ചെറുപ്പത്തിലെ Opposite Sex-നോടു യാതൊരുവിധ കൗതുകവും തോന്നാത്തവർക്ക് ഇതിൽനിന്നും വിമുക്തമായിരിക്കാൻ പ്രയാസമായിട്ടാണു കാണുന്നത്. ആത്മനിയന്ത്രണം വഴി കുറേ മാറ്റാൻ കഴിയുമെന്നല്ലാതെ ഹോർമോൺ ചികിത്സമൂലം ഇതിനു പറയത്തക്കപ്രയോജനം ഉണ്ടാകുന്നതായി കാണുന്നില്ല.

## മിസസ് ആർ.—ചങ്ങനാശ്ശേരി

**ചോദ്യം:**

എന്റെ മകന്റെ പിടലിക്ക് മധ്യത്തിൽ ഇടത്തെ ചെവിയുടെ നേരെ താഴെയായി ഒരു ചെറിയ തടിപ്പുണ്ട്. 25 പൈസ തുട്ടിന്റെ വലിപ്പം വരും. രണ്ടര വയസ്സായപ്പോൾ മുതൽ കാണുന്നുണ്ട്. ഇപ്പോൾ വയസ്സ് 15 ആയി. ഇതിനകം പല ഡോക്ടർമാരേയും കാണിച്ചു. കുഴപ്പമൊന്നുമില്ലെന്നാണ് അവർ പറയുന്നത്. എന്തായാലും ആ തടിപ്പ് മാറുന്നില്ല. ഇതു മാറുന്നതിന് മരുന്നുവല്ലതുമുണ്ടോ?

**ഉത്തരം:**

ഇതു പല കാരണങ്ങളാൽ ഉണ്ടാകാവുന്നതാണ്. ആ തടിപ്പ് വലുതാകാത്തസ്ഥിതിക്കും മറ്റ് അസുഖങ്ങൾ ഒന്നും അനുഭവപ്പെടാത്തതുകൊണ്ടും പരിശോധിച്ച ഡോക്ടർമാരെല്ലാം കുഴപ്പമൊന്നുമില്ലെന്നു പറയുന്നതിനാലും ഇതിനായി പ്രത്യേക ചികിത്സ സ്വീകരിക്കേണ്ടതില്ല.

## മിസസ് പി. എൻ.,—കൊട്ടാരക്കര

**ചോദ്യം:**

രണ്ടു കുട്ടികളുടെ മാതാവായ (പി. പി. എസ്. ചെയ്തതാണ്.) 32 വയസ്സുള്ള ഞാൻ സ്ത്രീകൾക്കുള്ള ഗർഭാശയ അർബ്ബുദ പരിശോധനയ്ക്കു വിധേയയായി. ചെറിയ എന്തോ കുഴപ്പമുണ്ടെന്നും Terramycin(Ontetru Cycline Hydrochloride) Vaginal tablets പത്തെണ്ണം ഉപയോഗിക്കണമെന്നും ഡോക്ടർ പറഞ്ഞു ഈ tablets uterus സംബന്ധമായി എന്തസുഖത്തിനുള്ളതാണെന്നറിയിക്കുമോ? ഇത് ഉപയോഗിക്കുമ്പോൾ ലൈംഗികബന്ധം പാടുണ്ടോ?

**ഉത്തരം:**

ഗർഭാശയകണ്ഠത്തിൽ, അല്ലെങ്കിൽ ഭഗാശയത്തിൽ പഴുപ്പ് (infection) ഉള്ളതിനാണ്, അല്ലെങ്കിൽ പഴുപ്പ് ഉണ്ടെന്നു സംശയം ഉള്ളപ്പോഴാണ് മേല്പറഞ്ഞവിധത്തിൽ ചികിത്സിക്കുന്നത്. Vaginal tablets ഭഗാശയത്തിൽ നിക്ഷേപിക്കാനുള്ളതാണ്. അതു നിക്ഷേപിക്കുന്ന അവസരത്തിൽ ലൈംഗികബന്ധം ഒഴിവാക്കേണ്ടതാണ്. ഈ ചികിത്സ കഴിഞ്ഞിട്ട്, വീണ്ടും ഡോക്ടറെ കണ്ട് രോഗം മാറി എന്നു തീർച്ചപ്പെടുത്തേണ്ടതുമാണ്. ഈ ചികിത്സകൊണ്ട് രോഗം നിശ്ശേഷം മാറിയില്ലെങ്കിൽ വേറെ പരിശോധനകളും ചികിത്സയും ആവശ്യമായിവരും.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd .. Trivandrum-695 024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 81662

CALCUTTA-Mrs. Aloka Guha
Pho: ne456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234